# ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി

## (ജീവചരിത്രം)

ഗ്രന്ഥകർത്താ:—

**എ. കെ. നായർ.**

# SREE BRAHMANANDA SWAMI SIVAYOGI

(Malayalam)

By

**A. K. NAIR**

Published by :

**P. V. Balakrishnan Nair,**

"Rajeswari Bhavan"

Azhikode, Cannanore-9

Kerala.

First Edition 1971.

Copies 1200

Price Rs. **3/50**

Blocks, Poornima, Cannanore-1.



Printed at :

Desamitram Printing & Publishing Co. Ltd.,

Cannanore-1.

# സമർപ്പണം

ഭക്ത്യാദരപൂർവ്വം,

ചിരസ്മരണീയരായ—പരിചരിക്കുവാനും

ശുശ്രൂഷിക്കുവാനും ആശ്വസിപ്പിക്കുവാനും

എനിക്ക് ഇടവന്നിട്ടില്ലാത്ത—എൻെറ അഭിവന്ദ്യ

മാതൃ, പിതൃപാദങ്ങളിൽ ആദരാഞ്ജലികളോടും അശ്രു

പൂർണ്ണനേത്രങ്ങളോടും സാഞ്ജലീബദ്ധനായി ഞാൻ

ഈ ഗ്രന്ഥം സാഷ്ടാംഗപ്രണാമത്തോടുകൂടി

സമർപ്പിച്ചുകൊള്ളുന്നു.

—ഗ്രന്ഥകർത്താവ്

12—10—1969.

# സഹൃദയസമക്ഷം ഒരു വാക്ക്

ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗികളുടെ ജീവചരിത്രം എഴുതണമെന്നുള്ള ആഗ്രഹവും ഉദ്ദേശവും യശഃശരീരനായ ശ്രീ. എ. കെ. നായക്ക് ഏകദേശം ഒരു പന്തീരാണ്ടുമുമ്പു തന്നെ ഉണ്ടായിരുന്നു. 1956ൽ ശ്രീ യോഗിനീമാതാവിന്റെ സമാധിവാർത്ത അറിഞ്ഞ ഉടൻ അദ്ദേഹം ആലത്തൂർ സിദ്ധാശ്രമത്തിലേക്കു പുറപ്പെട്ടു. അതിന്നുമുമ്പ് മഹാസഭാ സിക്രട്ടരി ശ്രീ. പി. സി. ആനന്ദനേയും എന്നേയും തന്റെ ഒന്നിച്ചു പോരുന്നതിന്ന് നിർബ്ബന്ധപൂർവ്വം ക്ഷണിച്ചു. ഞങ്ങൾക്കും ആ ക്ഷണനം സന്തോഷമായിരുന്നു. അന്നു സാരഗ്രാഹി പത്രാധിപരായിരുന്ന, അന്തരിച്ച ശ്രീ കെ. ജി. നായരും ഞങ്ങളുടെ ഒന്നിച്ചുപോന്നു. ഞങ്ങൾ നാലുപേരും കണ്ണൂരിൽനിന്നു കാറിൽ പുറപ്പെട്ടു. യാത്ര യോഗിനീമാതാവിന്റെ സമാധി സംബന്ധിച്ചായതുകൊണ്ട് വഴിക്കുള്ളസംസാരവിഷയം ശ്രീ ശിവയോഗിയേയും യോഗിനീമാതാവിനേയും ആശ്രമത്തിലെ സ്ഥിതിഗതികളെയും സ്പർശിച്ചായിരുന്നു. ആ കൂട്ടത്തിൽ അന്നു ബ്രഹ്മാനന്ദസ്വാമി ശിവയോഗിയുടെ ജീവചരിത്രം ഇതുവരെ ആരും എഴുതീട്ടില്ലാത്തതിനെപ്പററിയും അങ്ങിനെ ഒന്നു എഴുതേണ്ടതിന്റെ അത്യാവശ്യകതയെപ്പററിയും അദ്ദേഹം ഊന്നിപ്പറയുകയുണ്ടായി. അതിന്നു പററുന്ന ഒരാളെ കണ്ടുപിടിക്കാൻ അദ്ദേഹം എന്നെ ഏല്പിച്ചു. ഇക്കാര്യത്തിൽ കവികേസരി പി. വി. കൃഷ്ണവാരിയർ, ആനന്ദവർദ്ധനത്ത് ആർ. രാമൻപിള്ള, കെ. സി. എൻ. വാഴുന്നവർ, ഉള്ളാട്ടിൽ ഗോവിന്ദൻകുട്ടിനായർ എന്നിവർക്ക് ശ്രീ. എ. കെ. നായരുടെ നിർദ്ദേശപ്രകാരം ഞാൻ എഴുതി. ചിലരെല്ലാം മറുപടി അയക്കുക

യുംചെയ്തു. എന്നാൽ ജീവചരിത്രരചന നടക്കുകയുണ്ടായില്ല. പിന്നീടും ഈ ജീവചരിത്രപ്രശ്നം അദ്ദേഹം ഇടക്കുസംസാരവിഷയമാക്കാറുണ്ട്. പക്ഷെ അതൊന്നുംതന്നെ പ്രവൃത്തിയിൽ വന്നിരുന്നില്ല. അതിനിടയിലാണ്, 1968ൽ ശ്രീ. എ. കെ. നായരുടെ ലേഖനങ്ങൾ സമാഹരിച്ചു "ആദരോപഹാര"മെന്നപേരിൽ ഒരു പുസ്തകം പുറത്തിറക്കുകയുണ്ടായതു്. അതിനുതന്നെ ഞാൻ വളരെയധികം പ്രേരണചെലുത്തേണ്ടിവന്നു. ആ പുസ്തകത്തിന്നു പല മാന്യവ്യക്തികളിൽനിന്നും ലഭിച്ച പ്രശംസ ശ്രീ എ. കെ. നായരെ ഒന്നുകൂടി ഉത്സാഹപ്പെടുത്തി.

അങ്ങിനെയിരിക്കെ 1968ലെ ദേശമിത്രം — ഓണം ശ്രീനാരായണജയന്തി വിശേഷാൽ പ്രതിയിൽ സാരഗ്രാഹിയുടെ സഹപത്രാധിപരുംകൂടിയായിരുന്ന അന്തരിച്ച ശ്രീ ആനന്ദവർദ്ധനത്തു് ആർ. രാമൻപിള്ള (കിളിമാനൂർ) ശിവയോഗി ജയന്തിയെ സംബന്ധിച്ച് എഴുതിയ ഒരു ലേഖനത്തിൽ ശ്രീ ശിവയോഗിയുടെ ഒരു സമ്പൂർണ്ണജീവചരിത്രം അടിയന്തരമായും എഴുതേണ്ടതുണ്ടെന്നും ആ ചുമതല ശ്രീ എ. കെ. നായർതന്നെ ഏറെറടുത്തു നിർവ്വഹിക്കണമെന്നും പ്രത്യേകം അഭ്യർത്ഥിക്കുകയുണ്ടായി. ഈ ലേഖനം എഴുതി ദേശമിത്രത്തിന്നയച്ച ശേഷം അതു പ്രസിദ്ധീകരിക്കുന്നതിന്നു മുമ്പായി ശ്രീ രാമൻപിള്ള അന്തരിക്കുകയും ചെയ്തു. ആ ലേഖനം വായിച്ചപ്പോൾ ശ്രീ എ. കെ. നായർ വികാരാധീനനായി. തന്റെ സുഹൃത്തും സഹപ്രവർത്തകനുമായ അദ്ദേഹത്തിന്റെ ഒരന്ത്യാഭിലാഷമെന്നനിലയിൽ ആ അഭ്യർത്ഥനയെ അദ്ദേഹം തികച്ചും കണക്കിലെടുത്തു എന്തായാലും അതിന്നു ശ്രമിക്കണമെന്നും അടുത്ത ബ്രഹ്മാനന്ദജയന്തിക്കു് ജീവചരിത്രഗ്രന്ഥം പ്രസിദ്ധീകരിക്കണമെന്നും അദ്ദേഹം തീരുമാനിക്കുകയും ആ തീരുമാനം കണ്ണൂർ ആനന്ദചന്ദ്രോദയ യോഗശാലയിൽവെച്ച് അക്കൊല്ലത്തെ ബ്രഹ്മാനന്ദജയന്തി പരിപാടിയിൽ അദ്ധ്യക്ഷംവഹിച്ചുകൊ

ണ്ടു് പ്രഖ്യാപിക്കകയും ചെയ്തു.

പക്ഷെ സ്വാമികളുടെ ജീവചരിത്രം എഴുതുന്നതു ഒട്ടും എളുപ്പമായിരുന്നില്ല. പല സ്ഥലത്തുനിന്നും പല വിവരങ്ങളും ശേഖരിക്കേണ്ടതുണ്ടായിരുന്നു. സിദ്ധാശ്രമത്തിൽ ആനന്ദ മഹാസഭാപ്രസിഡണ്ടു് ശ്രീ നിമ്മലാനന്ദയോഗിയിൽനിന്നും സ്വാമികളുടെ പഴയ ശിഷ്യന്മാരിൽനിന്നുമായി അവയെല്ലാം ശേഖരിക്കണം. ഈ വിഷയത്തിൽ ശ്രീ നിമ്മലാനന്ദയോഗിയും ശ്രീ എ പി ബാലൻമാസ്റ്ററുംകൂടി തയ്യാറാക്കി തന്ന അപൂണ്ണമായ കുറിപ്പുകൾമാത്രമായിരുന്നു കൈമുതൽ. ശ്രീ എ. കെ. നായർ സ്വന്തം ഭാഗിനേയനെപ്പോലെ കരുതിയിരുന്ന അഡ്വക്കററ് ശ്രീ കെ. കെ. നായരും ഞാനും ഇതുസംബന്ധിച്ചു് സിദ്ധാശ്രമത്തിൽപോവുകയും ശ്രീ നിമ്മലാനന്ദയോഗിയെ കണ്ടു് ചച്ച്ചെയ്യുകയും ചെയ്തപ്പോൾ പ്രസ്തുത അപൂണ്ണമായ കുറിപ്പുകളാണ് ഞങ്ങൾക്കു കിട്ടിയതു്. മററുവിവരങ്ങൾ ശേഖരിക്കുന്നതിന്നുള്ള മാഗ്ഗനിദ്ദേശങ്ങളും ശ്രീ. യോഗികൾ നൽകുകയുണ്ടായി. പിന്നീടു് സ്വാമികളുമായി ഏററവും അടുത്തു ബന്ധപ്പെട്ട പല മാന്യന്മാരിൽനിന്നും കിട്ടാവുന്നത്ര അറിവുകൾ ശേഖരിക്കുന്നതിന്നു ഞാൻ ഒരു ശ്രമം നടത്തി. ശ്രീമാന്മാർ കെ. പി. കേശവമേനോൻ, കെ. വി. അച്ചുതൻനായർ, ശേഖരത്തു കുഞ്ഞുണ്ണിഎഴുത്തച്ഛൻ മുതലായ ശിഷ്യന്മാരേയും അഡ്വക്കററ് ശ്രീ കെ. വി. കൃഷ്ണൻ, കോഴിക്കോടു്, പൂതേരി നാരായണൻനായർ മങ്കര, തുടങ്ങി പലരേയും ഞാൻനേരിട്ടു കാണുകയും അവരിൽനിന്നു കിട്ടിയേടത്തോളം വിവരങ്ങൾ ശേഖരിക്കുകയും ചെയ്തു. ഇവയെല്ലാംതന്നെ ശ്രീ എ. കെ. നായരെ അതാതുസമയം ഏല്പിച്ചു. എങ്കിലും പുസ്തകരചന പിന്നേയും താമസിക്കുകയാണ് ചെയ്തതു്. കാരണം അദ്ദേഹത്തിൻെറ പലവിധത്തിലുള്ള കൃത്യാന്തരങ്ങൾതന്നെ.

ഒടുവിൽ ഒരു തീരുമാനത്തിലെത്തി. ഓരോ ശനിയാ

ഴുക്കും പുസ്തകത്തിന്റെ ഓരോ ഭാഗം തയ്യാറാക്കുക അതു ഞാനും ശ്രീ കെ. കെ. നായരും അദ്ദേഹവുംകൂടിയിരുന്ന് വായിച്ചു ചർച്ചചെയ്തു അംഗീകരിക്കുക. അതിനുശേഷം അതു അസ്സലാക്കി എഴുതുക. ഇതു കുറെപ്രായോഗികമായിരുന്നു. എന്നിട്ടും എല്ലാ ആഴ്ചയും കൃത്യമായി എഴുതാൻ അദ്ദേഹത്തിന്നു സാധിക്കാതെവന്നു. എങ്കിലും ആ നിലയിൽ പ്രവർത്തി തുടർന്നു.

എഴുതിക്കൊണ്ടുവരുന്ന ഭാഗങ്ങൾ ഏകാന്തതയിൽ ഇരുന്ന് വായിച്ച് ആവശ്യമായ തിരുത്തലുകൾ നടത്തുന്നതിന്നു, ഞാനും ശ്രീ. കെ. കെ. നായരും ചിലപ്പോൾ ശ്രീ. പി. സി. ആനന്ദനും അദ്ദേഹവും കണ്ണൂർ കോട്ടയുടെപരിസരത്തും മററുമായി ഒന്നിച്ചുകൂടും. അങ്ങിനെ മാസക്കണക്കിൽ താമസിച്ചശേഷമാണ് പുസ്തകം ഈ രൂപത്തിൽ പൂർത്തിയാക്കിയതു. നേരത്തെ ഉദ്ദേശിച്ചപോലെ 1969-ലെ ബ്രഹ്മാനന്ദജയന്തിക്ക് പ്രസിദ്ധീകരിക്കണമെന്നുണ്ടായിരുന്ന ആഗ്രഹം സാധിച്ചില്ലെന്നുമാത്രമല്ല അന്നേക്ക് എഴുതി പൂർത്തിയാക്കാൻ പോലും കഴിഞ്ഞിരുന്നില്ല.

1969 ഒക്ടോബറിൽ പുസ്തകത്തിന്റെ അവസാനഭാഗവും പൂർത്തിയായി. അന്ന് ഒക്ടോബർ 12-ാംനു ഞായറാഴ്ച പുസ്തകം ആദ്യന്തം ഒരാവർത്തി ഒന്നിച്ച് വായിക്കുന്നതിന്നു അദ്ദേഹം ഞങ്ങളെ മൂന്നുപേരെയും തന്റെ ഭവനത്തിലേക്കു ക്ഷണിച്ചു. അവിടെ രാവിലെ എത്തിച്ചേർന്ന ഞങ്ങൾ ചായകഴിച്ചതിന്നുശേഷം പുസ്തകപാരായണത്തിൽ ഏർപ്പെട്ടു. പുസ്തകം അതാതുഭാഗങ്ങൾ മുൻപ്‌തന്നെ പൂർത്തിയാക്കിയിരുന്നതിനാൽ അവസാനഭാഗം ഒഴികെ ബാക്കിയെല്ലാം സാധാരണപോലെ വായിച്ചുപോകാവുന്നതേ ഉണ്ടായിരുന്നുള്ളു. പുസ്തകം ആകപ്പാടെ വളരെ നന്നായിട്ടുണ്ടെന്നും അവശ്യം അടങ്ങേണ്ടുന്ന എല്ലാ വിഷയങ്ങളും അടങ്ങീട്ടുണ്ടെന്നും ഞങ്ങൾക്ക് തോന്നി. ആ അഭിപ്രായം ഞാൻ ശ്രീ. എ. കെ. നായരെ അറിയിക്കുകയും

ചെയ്തു. അദ്ദേഹത്തിന്നും അക്കാര്യത്തിൽ ആത്മസംതൃപ്തിയുണ്ടായിരുന്നു. എങ്കിലും അവ ഒന്നുകൂടി പകർത്തി ശ്രീ നിർമ്മലാനന്ദയോഗിയുംകൂടി പരിശോധിക്കണമെന്നും പകർത്തുന്ന ചുമതല ശ്രീ. പി. സി. ആനന്ദൻ ഏല്ക്കണമെന്നും അവിടെ വെച്ചു തീരുമാനിച്ചശേഷമാണ് ഞങ്ങൾ ഊണുകഴിച്ചത്.

അന്നു പിന്നീടുണ്ടായ സംഭവം അവിസ്മരണീയവും ഹൃദയഭേദകവുമാണെന്നുകൂടി ഇവിടെ രേഖപ്പെടുത്തേണ്ടിയിരിക്കുന്നു. സന്തുഷ്ടനും ഉല്ലാസവാനുമായിരുന്ന ശ്രീ. എ. കെ. നായർതന്നെയാണ് ഞങ്ങൾക്ക് വിഭവസമൃദ്ധമായ ഊൺ വിളമ്പിത്തന്നതു്. മാതാവ് കുട്ടികളെ നിർബ്ബന്ധിച്ച് ഭക്ഷണംകഴിപ്പിക്കുന്നതുപോലെ അദ്ദേഹം വീണ്ടും വീണ്ടും ഓരോ പദാർത്ഥവും ഞങ്ങളെക്കൊണ്ടു് കഴിപ്പിച്ചു. അതിന്നുശേഷമാണ് "ഞാൻ വല്ലതും കഴിക്കട്ടെ" എന്നു പറഞ്ഞു് അദ്ദേഹം അകത്തേക്കു പോയതു്. ഞങ്ങൾ പലതും സംസാരിച്ചുകൊണ്ടു പൂമുഖത്തിരുന്നു. അദ്ദേഹം ഭക്ഷണംകഴിച്ചു വിശ്രമിക്കുകയായിരിക്കും എന്നാണ് കരുതിയിരുന്നതു്. ഒരു മണിക്കൂറിന്നുശേഷം ഞങ്ങൾ അകത്തുചെന്നു യാത്രപറയുവാൻ ശ്രമിച്ചപ്പോഴാണ് ഭക്ഷണത്തിന്നുശേഷം അദ്ദേഹം അല്പം രക്തം ഛർദ്ദിച്ചു അസ്വസ്ഥനായി കിടക്കുകയാണെന്നു മനസ്സിലായതു്. അദ്ദേഹത്തിന്നു യാതൊരു പരിഭ്രമവും ഉണ്ടായിരുന്നില്ലെങ്കിലും ഡാക്ടരെ വിളിച്ചുകാണിക്കുന്നതിന്നു ഞങ്ങളും അദ്ദേഹത്തിന്റെ പുത്രന്മാരും നിർബ്ബന്ധിക്കുകയും അപ്പോൾതന്നെ കണ്ണൂരിൽനിന്നു ഡാക്ടരെ വരുത്തുകയും ചെയ്തു. അല്പമായി ആരംഭിച്ച അദ്ദേഹത്തിന്റെ ആ, അസുഖം പിന്നീട് പല ഡാക്ടർമാരുടെ പരിശോധനക്കും ചികിത്സകൾക്കും വിധേയമായി. തുടന്നു വെല്ലൂർ മിഷ്യൻആസ്പത്രിയിലേക്കുംമംഗലാപുരം കസ്തൂർബാ മെഡിക്കൽ കോളേജ് ആസ്പത്രിയിലേക്കും എത്തിച്ചു മെഡിക്കൽ കോളേജ് ആസ്പത്രിയിൽവെച്ചുണ്ടായ ഓപ്പ

റേഷൻ വിജയകരമായികഴിഞ്ഞു. എങ്കിലും 8-10 ദിവസങ്ങൾക്കുശേഷം പെട്ടെന്നു ബാധിച്ച ഹൃദ്രോഗം അദ്ദേഹത്തെ നമ്മളിൽനിന്നും അപഹരിച്ചു. 1969 നവേമ്പർ 14-ാംനു ഒരു മഹാൻ ജനിച്ച ദിവസംതന്നെ ഞങ്ങളെ സംബന്ധിച്ചേടത്തോളം മറെറാരു മഹാൻ അന്തരിച്ചു.

യാദൃച്ഛികമായിട്ടാണെങ്കിലും ശ്രീ ശിവയോഗിയുടെ ജീവചരിത്രം എഴുതി പൂർത്തിയാക്കി വായിച്ചു തൃപ്തിപ്പെട്ടശേഷം അന്നുതന്നെയാണ് അദ്ദേഹം രോഗശയ്യയിലായതു്. പിന്നീടതിൽനിന്ന് വിമുക്തനായതുമില്ല. രോഗശയ്യയിൽ തൻെറ അന്ത്യം അടുത്തിരുന്നപ്പോൾപോലും ഈ പുസ്തകത്തിൻെറ പ്രസിദ്ധീകരണം അദ്ദേഹത്തിൻെറ അന്ത്യാഭിലാഷംപോലെ ഹൃദയത്തിലുണ്ടായിരുന്നു. തൻെറ മൂത്തമകൻ ശ്രീ. പി. വി. ബാലകൃഷ്ണൻനായരോട് ആ അഭിലാഷം നിറവേററുവാൻ അദ്ദേഹം നിർദ്ദേശിക്കുകയും ചെയ്തു. അങ്ങിനെയാണ് ഈ പുസ്തകം ഈ രൂപത്തിൽ ഇപ്പോൾ പ്രസിദ്ധീകരിക്കുന്നതു്. എല്ലാവിധത്തിലും ഭാഗ്യവാനും മഹാനുമായിരുന്ന അദ്ദേഹം ഇന്നു ഉണ്ടായിരുന്നുവെങ്കിൽ ഈ മുഖവുര അദ്ദേഹംതന്നെ എഴുതേണ്ടതായിരുന്നു. പക്ഷെ നിയതി അതിന്നു സമ്മതിച്ചില്ല. യശഃശ്ശരീരനായ അദ്ദേഹത്തിൻെറ സ്മരണക്ക് ആദരാഞ്ജലികൾ അർപ്പിച്ചുകൊണ്ടു ആ കൃത്യം 'പൊന്നുവെക്കേണ്ടിടത്തു പൂവെക്കുന്നതുപോലെ' ഞാൻ ഇവിടെ സാദരം നിർവ്വഹിച്ചുകൊള്ളുന്നു.

ദേശമിത്രം, കണ്ണൂർ,
15—12—1970.

**പി. വി. കെ. നെടുങ്ങാടി.**
പത്രാധിപർ,
സുദർശനം & ദേശമിത്രം

# അവതാരിക

ലോകഗുരു ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗികളുടെ ജീവചരിത്രം എഴുതുന്നത് ആദ്യമായിട്ടാണ്. ശ്രീ ശിവയോഗികൾ മഹാസമാധി അടഞ്ഞു 41 കൊല്ലം കഴിഞ്ഞതിന്നുശേഷമാണ് ഈ ഗ്രന്ഥം പുറത്തുവരുന്നത്. ഇതിന്നു എത്രയോ മുമ്പുതന്നെ ഈ ജീവചരിത്രം എഴുതേണ്ടതായിരുന്നു എന്നാണഭിപ്രായമാണ് എനിക്കുള്ളത്. യശഃശരീരനായ ഇതിന്റെ ഗ്രന്ഥകർത്താവ് ശ്രീ. എ. കെ. നായർക്കും ആ അഭിപ്രായം ഉണ്ടായിരുന്നു എന്നു് എനിക്കു മനസ്സിലാക്കാൻസാധിച്ചിട്ടുണ്ട്. പക്ഷെ കൃത്യാന്തരങ്ങൾകൊണ്ടായിരിക്കാം, അദ്ദേഹത്തിന്നു അതിന്നുള്ള സാവകാശം ലഭിക്കാൻ വളരെ പ്രയാസമായിരുന്നു. എങ്കിലും തന്റെ ജീവിതാന്ത്യത്തിൽ അദ്ദേഹം തന്റെ ഗുരുവിനോടുള്ള പാവനസ്മരണയും ബഹുമാനാദരങ്ങളും നിലനിർത്തുന്നതിന്നു് ഇങ്ങിനെയൊരു ജീവചരിത്രഗ്രന്ഥം എഴുതി തയ്യാറാക്കി നമ്മെ ഏല്പിച്ചുപോയതിന്നു നമ്മളെല്ലാവരും അദ്ദേഹത്തോടു് അത്യന്തം കടപ്പെട്ടിരിക്കുന്നു. ശ്രീ. എ. കെ. നായർ തന്റെ ജീവിതകാലത്തു നിരവധി സംരംഭങ്ങളിൽ ഏർപ്പെട്ടു് വിജയശ്രീലാളിതനായിട്ടുണ്ട്. എങ്കിലും ജീവിതത്തിൽ അവസാനമായി ചെയ്തുതീർത്ത ഈ ജീവചരിത്രഗ്രന്ഥരചന അദ്ദേഹത്തിന്റെ മറ്റെല്ലാ സംരംഭങ്ങൾക്കും മകുടം ചാർത്തുന്ന ഒരു മഹത്തായ കൃത്യമാണ്. വ്യവസായസംരംഭങ്ങളിൽ ഏർപ്പെടാനും വിജയിക്കുവാനും കഴിഞ്ഞിട്ടുള്ളവർ അനേകം പേരുണ്ട്. എന്നാൽ ആദർശനിഷ്ഠമായ ഒരു ജീവിതം നയിച്ചു വിജയംനേടുവാൻ കഴിഞ്ഞിട്ടുള്ളവർ വളരെ ചുരുക്കമത്രെ. ആ വിജയത്തിന്റെ ആകത്തുകയും കൂടിയാണ്

ഈ ഗ്രന്ഥരചനയും ഇതിൻെറ പ്രസിദ്ധീകരണവും എന്നുകൂടി ഇവിടെ പറഞ്ഞുകൊള്ളട്ടെ.

ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗികളുടെ ജീവചരിത്രം എഴുതുന്നതിന്നു് അർഹതയും ആധികാരികതയു ഉള്ളവരും അതിന്നുതക്കവണ്ണം അദ്ദേഹത്തിൻെറ ആദർശസിദ്ധാന്തങ്ങളുമായി നിരന്തരം പരിചയിച്ച് അവയോടു് താദാത്മ്യം പ്രാപിച്ചവരും, സ്വാമികളോടു നേരിട്ടു് സമ്പർക്കംപുലർത്തിയവരുമായ വ്യക്തികൾ ഇന്നു വിരളമാണ്. കാരണം സ്വാമികളുടെ മഹാസമാധി കഴിഞ്ഞിട്ടുതന്നെ ഇപ്പോൾ 41 കൊല്ലങ്ങൾ കഴിഞ്ഞിരിക്കുന്നുവല്ലൊ. അങ്ങനെ സ്വാമികളുടെ ജീവചരിത്രരചനയ്ക്കുഹർതയും കഴിവുമുള്ള ചുരുക്കം ചിലരിൽ പ്രഥമഗണനീയനായിരുന്നു ശ്രീ. എ. കെ. നായർ.

1929ൽ ശ്രീ ശിവയോഗികൾ ജീവിച്ചിരുന്നപ്പോൾ ത്തന്നെ ഡോക്ടർ സി. വി. വാസവപ്പണിക്കർ എന്നൊരു മാന്യൻ സ്വാമികളുടെ ജീവചരിത്രം എഴുതുവാൻ ആഗ്രഹം പ്രകടിപ്പിച്ചുകൊണ്ടു സ്വാമികളെ സമീപിക്കുകയുണ്ടായി. അദ്ദേഹത്തിൻെറ കത്തിന്നു് സ്വാമികൾ നൽകിയ മറുപടിയിൽ ഇപ്രകാരം പറഞ്ഞിരുന്നു!—"എൻെറ ജീവചരിത്രം എഴുതിയാൽകൊള്ളാമെന്നു് അഭിലഷിച്ചുകൊണ്ടു നിങ്ങൾ എഴുതിയ ആദ്യത്തെയും രണ്ടാമത്തെയും എഴുത്തുകൾ ഇവിടെ കിട്ടിയിരിക്കുന്നു. എന്നോടു് അല്പദിവസമെങ്കിലും പരിചയിക്കുകയോ അല്പനേരമെങ്കിലും സംഭാഷണം നടത്തുകയോ ചെയ്തിട്ടില്ലാത്ത നിങ്ങൾ എൻെറ ജീവചരിത്രം എഴുതിയാൽ എങ്ങിനെ എൻെറ തത്വങ്ങൾ മുഴുവൻ വെളിപ്പെടും? ഒരു സിദ്ധൌഷധത്തെ സേവിക്കാതെയും സ്വർണ്ണഖണ്ഡത്തെ ഉരച്ചുനോക്കാതെയും അതിൻെറ ഗുണത്തേയും മാററിനേയും എങ്ങിനെ തീരുമാനിക്കും? ജനങ്ങൾ പ്രശംസിക്കുന്നതിനെ വിശ്വസിച്ച് എഴുതിയാൽ മുഴുവൻ ശരിയാകയില്ല. ഞാനാരാണ് എൻെറ

മതമെന്തു്? മുക്തിക്കു് (ദുഃഖനിവൃത്തിക്കു്) എന്താണു് ചെയ്യേണ്ടതു് എന്നറിയുന്ന ആചാര്യന്മാർതന്നെ ഇക്കാലത്തു് ഉണ്ടോ എന്നതു് സംശയമാണു്. അവരെ പൂജിക്കുന്ന ലോകത്തിന്റെ കഥ പിന്നെ പറയേണ്ടതുണ്ടോ. ക്ഷേത്രങ്ങൾ കെട്ടിച്ചും ബിംബാരാധന ചെയ്യിച്ചും പൂണൂൽ ധരിപ്പിച്ചും ഗായത്ര്യാദി മന്ത്രങ്ങൾ ജപിപ്പിച്ചും മററു പല അജ്ഞാനകർമ്മങ്ങളെ ചെയ്യിച്ചുകൊണ്ടിരിക്കുന്ന ആചാര്യന്മാരെ യോഗജ്ഞാനികൾ എന്നു പത്രങ്ങളിലുള്ള പ്രശംസകൾ കേട്ടു ഭ്രമിച്ചിട്ടാണു് ലോകം മുഴുവനും ആ ചുഴിയിൽപ്പെട്ടു ദുഃഖിക്കുന്നതു്. അങ്ങിനെ എന്റെ ജീവചരിത്രംകൊണ്ടും വരാതിരിക്കണമെങ്കിൽ എന്നെക്കണ്ടു സംഭാഷണാദികൾ ചെയ്തു വേണ്ടത്ര എന്നെപ്പററി അറിവുനേടി എഴുതിയാലേ ജീവചരിത്രം പരമാർത്ഥമായി കലാശിപ്പാനും ലോകോപകാരകമാവാനും സംഗതി വരികയുള്ളു." ഏതായാലും പിന്നീടു് ആ ജീവചരിത്രമെഴുതിയില്ല.

"ജീവചരിത്രങ്ങൾ നൂറെണ്ണം എഴുതിയാലും വായിച്ചാലും ലോകം ഒരിക്കലും തന്റെ ജീവിതതത്വങ്ങളെപ്പററി കാര്യമായിട്ടൊന്നും അറിയുകയില്ലെന്നും അതു തനിക്കേ അറിയൂ എന്നും" പ്രസിദ്ധപാശ്ചാത്യചിന്തകനും സാഹിത്യകാരനുമായിരുന്ന കാർലൈൽ അഭിപ്രായപ്പെടുകയുണ്ടായിട്ടുണ്ടു്; അതുതന്നെയായിരുന്നു ശ്രീ ശിവയോഗിയുടെയും നിലപാടെന്നു് ഇതിൽനിന്നു മനസ്സിലാക്കാം.

ശ്രീ ശിവയോഗികളുടെ മേൽപ്പറഞ്ഞ അഭിപ്രായങ്ങൾ അക്ഷരംപ്രതി ശരിയാണു. അതുകൊണ്ടുതന്നെയാണു് ശിവയോഗികളോടു് നേരിട്ടു് ബന്ധപ്പെടുകയും ദീർഘകാലം അദ്ദേഹത്തിൽനിന്നു ഉപദേശനിർദ്ദേശങ്ങൾ നേരിട്ടു സ്വീകരിക്കുകയും ചെയ്തിട്ടുള്ള ശ്രീ. എ. കെ. നായക്കു് ഈ ജീവചരിത്രഗ്രന്ഥമെഴുതുവാനുള്ള അർഹത തികച്ചും ഉണ്ടെന്നു ഞാൻ പ്ര

സ്ഥാവിച്ചതു്.

ഭൌതികശാസ്ത്രങ്ങൾ പ്രതിദിനമെന്നോണം വളൎന്നുവരികയും മനുഷ്യൻ കായ്യകാരണചിന്തകളിൽക്കൂടി പുരോഗമിക്കുകയും ചെയ്യുന്ന ഒരു കാലഘട്ടത്തിലാണ് നാം ജീവിക്കുന്നതു്. യുക്തിക്കും അനുഭവത്തിന്നും പരീക്ഷണങ്ങൾക്കുമാണ് നാം ഇന്നു് പ്രാമുഖ്യം അനുവദിച്ചുപോരുന്നതു്. ശാസ്ത്രപുരോഗതിയിൽ യുക്ത്യനുഭവങ്ങൾക്കു നിരക്കാത്ത വിശ്വാസങ്ങൾക്കും ആചാരങ്ങൾക്കും കോട്ടംതട്ടിപ്പോയിട്ടുണ്ടെങ്കിൽ അത്ഭുതത്തിന്നവകാശമില്ല. മതങ്ങൾ ചില വിശ്വാസങ്ങളേയും ആചാരങ്ങളേയും മാമൂലുകളേയും അനുശാസിച്ചു. ഈ ആചാരവിശ്വാസങ്ങളും മാമൂലുകളും ആധുനികശാസ്ത്രയുഗത്തിലെ അറിവിന്നും അനുഭവങ്ങൾക്കും അനുയോജ്യമല്ലാത്തതിനാൽ അവയെല്ലാം ഇന്നു പുറംതള്ളപ്പെട്ടിരിക്കുന്നു. മനുഷ്യസമൂഹത്തിന്നു ശാന്തിയും സമാധാനവും നൽകാൻ അവയ്ക്കു ഒരിക്കലും സാദ്ധ്യമല്ലാതായിട്ടുണ്ടു്. കാരണം, ശാസ്ത്രങ്ങൾ വളൎന്നതോടുകൂടി മനുഷ്യസമൂഹത്തിന്റെ ആവശ്യങ്ങൾക്കും വിശ്വാസങ്ങൾക്കും ജീവിതവീക്ഷണത്തിന്നും ആകെ മാററങ്ങൾ വന്നിട്ടുണ്ടു്. ആ മാററത്തിന്നൊത്തു് ഉയരാനും വളരാനും മതത്തിന്നു കഴിഞ്ഞിട്ടില്ല. ഭൌതികശാസ്ത്ര പുരോഗതിയുടെ വളൎച്ചയിൽ മനുഷ്യന്റെ പഴയ മതവിശ്വാസങ്ങളും, മതപ്രമാണത്തിലെ ധാൎമ്മികമൂല്യങ്ങളും വളരുകയും വികസിക്കുകയും ചെയ്യാതെ പഴയ സങ്കുചിതാവസ്ഥയിൽത്തന്നെ നിലകൊള്ളുന്നു. അതിനാൽ ഭൌതികശാസ്ത്രപുരോഗതിയോടൊപ്പം സമൂഹത്തിന്റെ ആദ്ധ്യാത്മികപുരോഗതിക്കു വളരുവാനും വികസിക്കുവാനും കഴിഞ്ഞാലേ സമാധാനവും ശാന്തിയും ഏകമാനവതാബോധവും നിലനിൎത്തുവാൻ സാദ്ധ്യമാവുകയുള്ളൂ. അങ്ങിനെയുള്ള ആദ്ധ്യാത്മികവികാസമാണ് ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗികളുടെ ആനന്ദാദൎശപ്രസ്ഥാനം ലക്ഷ്യമാക്കീട്ടുള്ളതു്.

ഭൌതികപുരോഗതിയുടെ വളച്ച്യോടൊപ്പംതന്നെ ഈആദ്ധ്യാത്മികവളച്ച് സാദ്ധ്യമല്ലെങ്കിലും ആ വളച്ച് സംഭവിക്കുന്നില്ലെങ്കിൽ ലോകം മറെറാരുവിധത്തിൽ, ''കയ്യൂക്കുള്ളവൻ കാര്യക്കാരൻ'' എന്ന പഴയ കാട്ടാളതത്വത്തിലേയ്ക്കു നീങ്ങും. അങ്ങിനെ നീങ്ങുന്ന മനുഷ്യനെ നേർവഴിക്കു നയിക്കുവാൻ സങ്കുചിതമായ സംഘടിതമതങ്ങൾ ഒരിക്കലും ശക്തമല്ല തന്നെ. ആനന്ദാദർശം ശാസ്ത്രീയവളച്ച്യോടൊപ്പംതന്നെ മനുഷ്യസമുദായത്തെ ആദ്ധ്യാത്മിക ചിന്താഗതിയിൽക്കൂടി മുന്നോട്ടുപോകാൻ സഹായിക്കുകയും പ്രേരിപ്പിക്കുകയും അതിന്നുള്ള വിശാലമായ മാർഗ്ഗം തുറന്നുകൊടുക്കുകയും ചെയ്തിരിക്കുന്നു. ആവക സംഗതികൾ പണ്ഡിതനും ആദർശസമ്പന്നനുമായ ഗ്രന്ഥകർത്താവ് സ്വാമികളുടെ ആദർശസിദ്ധാന്തങ്ങളെ മുൻനിർത്തിക്കൊണ്ടുതന്നെ സന്ദർഭോചിതമായി അവിടവിടെ സയുക്തികം ചൂണ്ടിക്കാണിച്ചിട്ടുണ്ടു്.

ലോകത്തിൽ ഫ്രെഞ്ച്‌വിപ്ലവംമുതൽ, കാറൽമാർക്സിന്റെ കമ്മ്യൂണിസ്സ്‌വിപ്ലവം തുടങ്ങി ആധുനികകാലത്തെ പട്ടാളവിപ്ലവങ്ങൾവരെ നിരന്തരം പല വിപ്ലവങ്ങളും നടന്നിട്ടുണ്ടു്. നടന്നുവരുന്നുമുണ്ടു്. വളരെയധികം ജനങ്ങളെ പിടിച്ചുകുലുക്കുവാനും നൂതനമാർഗ്ഗങ്ങളിൽക്കൂടി ചരിപ്പിക്കുവാനും അവയിൽ പലതിന്നും കഴിഞ്ഞിട്ടുണ്ടെങ്കിലും മനുഷ്യന്റെ ജീവിതലക്ഷ്യബോധത്തേയും അതിന്നാവശ്യമായ തത്വസിദ്ധാന്തങ്ങളേയും ആവിഷ്കരിക്കുവാൻ അത്തരം വിപ്ലവങ്ങൾ അധികമൊന്നും ഉപകരിച്ചിട്ടില്ല. എന്നാൽ ലോകഗുരു ബ്രഹ്മാനന്ദസ്വാമിശിവയോഗികളുടെ ആദ്ധ്യാത്മികവിപ്ലവമാകട്ടെ മുൻപറഞ്ഞ ബാഹ്യവിപ്ലവങ്ങളുടെ നേട്ടങ്ങളെ നിസ്സാരമാക്കാതെയും നിഷേധിക്കാതെയും പുതിയൊരു സരണിയിൽക്കൂടി മനുഷ്യസമുദായത്തെ നയിക്കുന്നതിന്നു ആന്തരമായി പ്രേരിപ്പിക്കുകയാണ്.

സ്വാമികളുടെ മുദ്രാവാക്യങ്ങൾ സുചിന്തിതവും സുപ്ര

സിദ്ധവുമാണല്ലൊ. 'മനോജയ ഏവ മഹാജയ'; 'അഹിംസൈവ പരമോ ധമ്മ.' എന്നീ രണ്ടു മുദ്രാവാക്യങ്ങൾ എടുത്തുനോക്കിയാൽ ഏതൊരു രാഷ്ട്രീയവിപ്ലവത്തിന്റെയും ഒന്നിച്ചുനില്ക്കാൻ തക്ക കഴിവുള്ളവയാണ് അവയെന്നു കാണാം.

സ്വന്തം മനസ്സിനെ നിയന്ത്രിക്കുകയും നേർവഴിക്കു നയിക്കുകയും ചെയ്യണമെന്നു പറഞ്ഞാൽ, ലോകത്തിലെ ഒരു വിപ്ലവകാരിക്കും അതു നിഷേധിക്കാനാവില്ല. അതുപോലെത്തന്നെ ഹിംസകൾ ഒഴിവാക്കണമെന്നും സമുദായജീവിതരക്ഷയ്ക്കു ഹിംസ ഹാനികരമാണെന്നും പറഞ്ഞാൽ, ഏതൊരു സ്വേച്ഛാധിപതിയ്ക്കുംകൂടി അതു തലകുലുക്കി സമ്മതിക്കേണ്ടിവരും. ലോകത്തിൽ ക്രൂരന്മാരായി അറിയപ്പെട്ടിരുന്ന സർവ്വാധിപതികൾപോലും ഹിംസയാണ് തങ്ങളുടെ ലക്ഷ്യമെന്നും ഹിംസയാണ് സമുദായത്തിന്നാവശ്യമെന്നും ഒരിക്കലും പറഞ്ഞിട്ടില്ല. രണ്ടു ലോകമഹായുദ്ധങ്ങൾ നമുക്കു പരിചിതമായിട്ടുണ്ട്. അവയ്ക്കു ഉത്തരവാദികളായ ഒരൊററഭരണാധികാരിയും യുദ്ധമാണ് നല്ലതെന്നും ലോകത്തിന്നതാണാവശ്യമെന്നും ഒരിടത്തും പറഞ്ഞുകാണുകയില്ല. നേരേമറിച്ച്, ലോകസമാധാനത്തിന്നും നീതിക്കുംവേണ്ടി തങ്ങൾക്ക് യുദ്ധംചെയ്യേണ്ടിവരുന്നു എന്നാണ് പറഞ്ഞിട്ടുള്ളതു. യുദ്ധംചെയ്യുമ്പോൾ പോലും അവർ സമാധാനത്തെ ലക്ഷ്യമാക്കുന്നു എന്നാണല്ലൊ അതിന്റെ അത്ഥം. അതുകൊണ്ടാണു് നിരായുധീകരണത്തിന്നും ആററംആയുധങ്ങളുടെ നിമ്മാജ്ജനത്തിന്നും സഹവത്തിത്വത്തിന്നും ലോകമഹാശക്തികൾ എന്നും കൂടിയാലോചനകൾ നടത്തിക്കൊണ്ടിരിക്കുന്നതു്. കൂടുതൽ ആയുധങ്ങൾ നിർമ്മിച്ചുകൂട്ടുന്നതിനേയോ ആററംബോമ്പുകൾ സംഭരിക്കുന്നതിനേയോ ഒരൊററരാജ്യവും, ഒരു ഭരണാധികാരിയും ശരിവെയ്ക്കുന്നില്ല. അതിന്റെ അത്ഥം 'ഹിംസ' ആപൽക്കരമാണെന്നു അവക്കുള്ള ബോധമാണു്

ജീവിതലക്ഷ്യബോധത്തെപ്പററി 'ആനന്ദ ഏവ വിജ

യതേ' എന്ന സ്വാമികളുടെ സർവ്വപ്രധാനമായ മുദ്രാവാക്യം പക്ഷിമൃഗാദികൾക്കുപോലും ബാധകമാണ്. കാരണം ആനന്ദം അനുഭവിക്കുവാനല്ലാതെ ദുഃഖം അനുഭവിക്കാൻ ഒരു പ്രാണിയും—ഒരു പട്ടാളനായകൻപോലും—സ്വയം തയ്യാറാവുന്നില്ലെന്നു വ്യക്തമാണല്ലൊ.

അപ്പോൾ, ലോകത്തിലെ ഏതുവിപ്ലവകാരികൾക്കും ശ്രീ ബ്രഹ്മാനന്ദസ്വാമിശിവയോഗികളുടെ തത്വസിദ്ധാന്തങ്ങളെ നിഷേധിക്കുവാനോ അവയിൽനിന്നു വ്യത്യസ്തമായ മറെറന്തെങ്കിലും സിദ്ധാന്തങ്ങൾ ചൂണ്ടിക്കാണിക്കുവാനോ സാദ്ധ്യമല്ലെന്നു തീർച്ച. സാദ്ധ്യമാകണമെങ്കിൽ ഹിംസയാണ് ലോകത്തിന്നാവശ്യമെന്നും യാതൊരു മനോനിയന്ത്രണവുംകൂടാതെ മനുഷ്യനു കണ്ടമാനം തോന്നിയതു കാട്ടാമെന്നും ആനന്ദമല്ല, ദുഃഖമാണ്—ശാന്തിയല്ല, സംഘർഷമാണ് സമൂഹത്തിന്നു് ആവശ്യമെന്നും പറയേണ്ടിവരും. അതാരുംതന്നെ ഒരിക്കലും പരസ്യമായി പറയാൻ ധൈര്യപ്പെടുകയില്ല. എത്ര ക്രൂരനായ സർവ്വാധിപതിപോലും തൻെറ ഉദ്ദേശം നീതിയും സമാധാനവുമാണെന്നും അതിന്നാണ് തൻെറ എല്ലാ പ്രവൎത്തനവുമെന്നും അവകാശപ്പെടാതിരിക്കയില്ല. ആററംബോമ്പുകൾ ഉണ്ടാക്കുന്നതുപോലും ലോകസമാധാനം നിലനിൎത്താനാണെന്ന് അമേരിക്കയും റഷ്യയും ഒരുപോലെ അവകാശപ്പെട്ടിരുന്നതു് ഇവിടെ സ്മരണീയമാണ്.

ശ്രീ ബ്രഹ്മാനന്ദസ്വാമിശിവയോഗികൾ മനുഷ്യനെ ഒരൊററയൂനിററായിട്ടാണ് കണ്ടിരുന്നതു. അവൻെറ വളൎച്ചയ്ക്കും വികസനത്തിന്നും ദുഃഖനിവൃത്തിയ്ക്കും എല്ലാം ഉള്ള കഴിവ് അവനിൽത്തന്നെ അടങ്ങിയിരിക്കുന്നുവെന്നു അദ്ദേഹം പ്രഖ്യാപിച്ചിരിക്കുന്നു. ആലോചനാജ്ഞാനപൌരുഷങ്ങളോടുകൂടി പ്രയത്നിക്കുകയും മനോനിയന്ത്രണത്തോടുകൂടി ചുററുപാടുമുള്ള സംഭവഗതികളെ വീക്ഷിക്കുകയുംചെയ്യണമെന്നു അദ്ദേഹം

സയുക്തികം ഉൽബോധിപ്പിച്ചു. ആധുനികമനശ്ശാസ്ത്രജ്ഞന്മാരുടെ നിഗമനങ്ങളും ഇതിൽനിന്നു ഭിന്നമല്ല. "യുദ്ധം മനുഷ്യമനസ്സിൽനിന്നു് ഉണ്ടാകുന്നുവെന്നു്" അന്തരിച്ച പ്രധാനമന്ത്രി നെഹറു പറഞ്ഞിട്ടുള്ളതു വളരെ അർത്ഥവത്താണു്. ഈ തത്വം ഏതാണ്ടു് അഞ്ചു പന്തീരാണ്ടുകൾക്കുമുമ്പുതന്നെ ശ്രീ ബ്രഹ്മാനന്ദസ്വാമിശിവയോഗികൾ പ്രഖ്യാപിച്ചിരുന്നതാണു്.

ഒരു തത്വവേദിയുടേയും യോഗാചാര്യൻെറയും സാമൂഹ്യ-മതവിപ്ലവകാരിയുടേയും ആദ്ധ്യാത്മികനേതാവിൻെറയും അഗാധപണ്ഡിതൻേറയും യുക്തിചിന്തകൻേറയും നിലയിൽ വിഖ്യാതനായിരുന്ന ഒരു മഹദ്വ്യക്തിയുടെ ജീവചരിത്രം ആവകമഹത്വങ്ങൾ പ്രതിഫലിപ്പിക്കത്തക്കവിധം എഴുതുക എന്നുള്ളതു് ഒട്ടുംതന്നെ ലഘുവായ കാര്യമല്ല. അതു സാധിക്കണമെങ്കിൽ ആ മഹദ്വ്യക്തിയുടെ ഒരു ശരിയായ ചിത്രം ഗ്രന്ഥകർത്താവിൻെറ ഹൃദയത്തിൽ ആദ്യമേ പതിഞ്ഞിരിക്കണം. അങ്ങിനേയുള്ള മഹത്തായ ഒരനുഭവം തൻെറ ആചാര്യനെപ്പററി ശ്രീ. എ. കെ. നായക്കു് ഉണ്ടായിരുന്നു. അതാണു് ഈ ജീവചരിത്രഗ്രന്ഥം എഴുതുന്നതിൽ അദ്ദേഹത്തിനുണ്ടായ വിജയം. സ്വാമികളുടെ തത്വസിദ്ധാന്തങ്ങൾ ചോർന്നുപോകാതെയും, എന്നാൽ അവയുടെ ആവർത്തനം ശുഷ്കമാവാതെയും കാലോചിതമായ മാററങ്ങളോടുകൂടി ഇന്നത്തെ തലമുറയ്ക്കു് മനസ്സിലാക്കിക്കൊടുക്കുവാൻ ഗ്രന്ഥകർത്താവിന്നു ഏറെക്കുറെ സാധിച്ചിട്ടുണ്ടു്. ആദ്ധ്യാത്മികതത്വസിദ്ധാന്തങ്ങൾ സാധാരണ വായനക്കാരെ വളരെയധികം ആകർഷിച്ചു എന്നു വരില്ല. പക്ഷെ പ്രതിപാദനത്തിൽ വലിയൊരു ഭാഗം അവയാണുതാനും. എങ്കിലും പുനരാവർത്തിദോഷവും മററും കൂടാതെ സാധരണ വായനക്കാരന്നു ഹൃദ്യമാകുമാറു് പ്രതിപാദനവും ഭാഷാശൈലിയും സരളമാക്കുവാൻ ഗ്രന്ഥകർത്താവു് വേണ്ടത്ര ശ്രദ്ധിച്ചിട്ടുണ്ടു്.

ഈ ഗ്രന്ഥത്തിൻെറ സുഗമമായ പ്രചാരത്തിന്നും മൂല്യനിർണ്ണ

യത്തിന്നും ആനന്ദാദർശവിശ്വാസികളും അനുഭാവികളുംമാത്രമല്ല കേരളത്തിലെ ബുദ്ധിജീവികൾ മുഴുവനും മുൻകൈയെടുത്തു പ്രവർത്തിക്കണമെന്നാണ് എന്റെ അഭിപ്രായവും അഭ്യർത്ഥനയും. ആനന്ദാദർശം, ശ്രീ ശിവയോഗികൾക്കുവേണ്ടിയുള്ളതല്ല. ജനസമുദായത്തിന്റെ സുസ്ഥിതിക്കും ക്ഷേമത്തിന്നും പുരോഗതിക്കുംവേണ്ടീട്ടുള്ള ഒരുസാംസ്കാരികപ്രസ്ഥാനമാണതു്. അതു ബുദ്ധിജീവികളേയും സാധാരണക്കാരേയും മനസ്സിലാക്കുവാൻ ഈ പുസ്തകംപ്രയോജനപ്പെടും. അങ്ങിനെ പ്രയോജനപ്പെടണമെന്നു ഉദ്ദേശിച്ചുകൊണ്ടാണു് തന്റെ നിരവധി കൃത്യാന്തരങ്ങൾക്കിടയിൽപോലും ശ്രീ എ. കെ. നായർ ഈ ഗ്രന്ഥം രചിച്ചതും, ഗണ്യമായ ഒരു തുക ചിലവുചെയ്തു അദ്ദേഹത്തിന്റെ പിൻഗാമികൾ ഇപ്പോൾ ഇതു പ്രസിദ്ധീകരിക്കുന്നതും. ഈ ഉദ്ദേശസിദ്ധാന്തങ്ങളെ മുൻനിർത്തി സഹൃദയരായ കേരളീയർ ഈ ഗ്രന്ഥത്തെ ആദരപൂർവ്വം സ്വീകരിക്കുകയും ഓരോഭവനത്തിലും ഓരോവായനശാലയിലും, എല്ലാ വിദ്യാലയങ്ങളിലും ഈ ഗ്രന്ഥം എത്തിക്കുകയും ചെയ്യുമെന്നു പ്രതീക്ഷിച്ചുകൊണ്ടു് ഞാൻ ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗികളുടെ ഈ ജീവചരിത്രഗ്രന്ഥത്തെ ഗ്രന്ഥകർത്താവിനെപ്പററിയുള്ള, അനുസ്മരണയോടുകൂടി സഹൃദയസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

സിദ്ധാശ്രമം,
ആലത്തൂർ,
10-12-1970.

**നിർമ്മലാനന്ദയോഗി**
പ്രസിഡണ്ടു്. ആനന്ദമഹാസഭ.

# ഒരു ഭാവുകാശംസ

ശ്രീ. എ. കെ. നായർ എഴുതിയ ശ്രീ 'ബ്രഹ്മാനന്ദസ്വാമിശിവയോഗി'യുടെ ജീവചരിത്രഗ്രന്ഥം അദ്ദേഹത്തിനെന്നപോലെ എനിക്കും പ്രിയതരമാണ്. ആദർശപരമായി ശ്രീ. എ കെ. നായർ, ശ്രീ ശിവയോഗിയുടെ ഏററവും അടുത്ത ശിഷ്യനായിരുന്നു. ഒരുകണക്കിൽ ഒരു വിദ്യാർത്ഥിയെന്ന നിലയിൽ ഞാനും ശ്രീ ശിവയോഗിയുടെ ശിഷ്യനായിരുന്നിട്ടുണ്ട്. പലവിധത്തിലും കേരളത്തിൽ സാമൂഹ്യമായും മതപരമായും വിപ്ലവപരമായചലനങ്ങൾ ഉണ്ടാക്കിയ ശ്രീ ശിവയോഗികൾ സമാധിയടഞ്ഞിട്ട ഇപ്പോശ ഏകദേശം 41 കൊല്ലങ്ങൾ കഴിഞ്ഞു. ഇതിന്നു എത്രയോ മുമ്പുതന്നെ അദ്ദേഹത്തിൻെറ ഒരു സമ്പൂർണ്ണജീവചരിത്രം പ്രസിദ്ധപ്പെടുത്തേണ്ടതായിരുന്നു എന്നു എനിക്ക തോന്നാറുണ്ട്. ആ ചുമതല ഭംഗിയായി നിർവ്വഹിക്കുവാൻ ദീഘകാലം അദ്ദേഹത്തിൻെറ ശിഷ്യനായിരുന്ന ശ്രീ. എ. കെ. നായരെപ്പോലെ അഹ്തയും കഴിവുമുള്ളവർ അധികമുണ്ടെന്നു തോന്നുന്നില്ല. ഇതു ശ്രീ. എ. കെ. നായരുടെ രണ്ടാമത്തെ പുസ്തകമാണ്. അദ്ദേഹത്തിൻെറ ആനന്ദാദർശസിദ്ധാന്തപരമായ "ആദർശോപഹാരം" എന്ന ലേഖനസമാഹാരം പ്രസിദ്ധപ്പെടുത്തിയ ഉടനെതന്നെ സ്നേഹപൂർവ്വം ഒരു കോപ്പി എനിക്കയച്ചുതന്നിരുന്നു. സുവ്യക്തവും സരളവുമായ നല്ലൊരു ഭാഷാശൈലി അദ്ദേഹത്തിന്നു വശമായിരുന്നു. അതുപോലെ ആദർശനിഷ്ഠമായ പ്രതിപാദനവും.

ശ്രീ. എ. കെ. നായർ കൃത്യാന്തരങ്ങൾക്കിടയിൽ വളരെ താല്പര്യപൂർവ്വമാണ് ഈ പുസ്തകമെഴുതിയത്. പക്ഷെ ഇതു പ്രസിദ്ധീകരിക്കുന്നതിന്നുമുമ്പുതന്നെ അദ്ദേഹം ദിവംഗ

തനായതു വളരെ ഖേദകരമായി. എങ്കിലും മരണം ആക്കും അനിവാര്യമാണെന്നു നമുക്ക് സമാധാനിക്കുക. അദ്ദേഹത്തിന്റെ അഭാവത്തിൽ ഈ പുസ്തകത്തിന്റെ പ്രസിദ്ധീകരണച്ചുമതല ഏറെറടുത്തു ഭംഗിയായി നിർവ്വഹിക്കുന്നതിന്നു സന്നദ്ധരായ പിൻഗാമികളോടും നാം കൃതജ്ഞരായിരിക്കേണ്ടതാണ്. ഈ ജീവചരിത്രഗ്രന്ഥത്തിന്നു ഞാൻ ഭാവുകം ആശംസിക്കുകയും എന്റെ ഒരു സുഹൃത്തുകൂടിയായിരുന്ന ശ്രീ. എ. കെ. നായരുടെ മഹത്തായ പരിശ്രമത്തെ അഭിനന്ദിക്കുകയും ചെയ്യുന്നു. ഈ നല്ല പുസ്തകത്തിന്നു പ്രചുരപ്രചാരം സിദ്ധിക്കുമാറാകട്ടെ.

മാതൃഭൂമി
കോഴിക്കോട്
10–12–1970.

**കെ. പി. കേശവമേനോൻ.**

# സ്മരണാഞ്ജലി

അഭിവന്ദ്യനും യശ:ശരീരനുമായ എൻെറ പിതാവിൻെറ അന്ത്യാഭിലാഷം നിവ്വഹിക്കുന്ന പാവനമായ കടമയാണ് ഈ പുസ്തകപ്രസിദ്ധീകരണംകൊണ്ടു ഞാൻ പൂൎത്തിയാക്കുന്നതു. ചരമശയ്യയിൽവെച്ചു അദ്ദേഹം എന്നെ വിളിച്ചു ഈ പുസ്തകപ്രസിദ്ധീകരണം നിവ്വഹിക്കേണ്ടതിൻെറ ആവശ്യകത ഊന്നിപ്പറയുകയുണ്ടായി. അതു ഒരന്ത്യാഭിലാഷമാവുമെന്നു് അപ്പോൾ ഞാൻ കരുതിയിരുന്നില്ല. എങ്കിലും അദ്ദേഹത്തിൻെറ ദേഹവിയോഗം അതങ്ങിനെയാണെന്നു തെളിയിച്ചു. അവരുടെ ഒന്നാംചരമവാൎഷികമായ 1970 നവമ്പർ 14നു് ഇതു പുറത്തിറക്കണമെന്നായിരുന്നു എൻേറയും കുടുംബാംഗങ്ങളുടേയും ആഗ്രഹം. പക്ഷെ അതു പല കൃത്യാന്തരങ്ങളാലും സാധിച്ചില്ല. എങ്കിലും അച്ഛൻെറ ആഗ്രഹവും നിർദ്ദേശവും അനുസരിച്ചു് ആ കൃത്യം കഴിയുന്നതും ഭംഗിയായി നിവ്വഹിക്കുവാൻ ഞങ്ങൾ ശ്രമിച്ചിട്ടുണ്ടു്.

ഇതിൻെറ പ്രസിദ്ധീകരണത്തിന്നു സഹായിക്കുകയും സഹകരിക്കുകയും ചെയ്ത എല്ലാ സഹൃദയന്മാരോടും പ്രത്യേകിച്ചു് അഭിപ്രായംകൊണ്ടു ആശീർവദിച്ച ശ്രീ. കെ. പി. കേശവമേനോൻ അവർകളോടും, വിലയേറിയ ഒരു അവതാരികകൊണ്ടു അനുഗ്രഹിച്ച ആനന്ദമഹാസഭാപ്രസിഡണ്ടു് ശ്രീ നിമ്മലാനന്ദയോഗി അവർകളോടും ഞാൻ വിനീതമായ കൃതജ്ഞത രേഖപ്പെടുത്തിക്കൊള്ളുന്നു.

എത്രതന്നെ ശ്രദ്ധിച്ചിട്ടും അല്പം ചില അച്ചടിത്തെററുകൾ വന്നിട്ടുണ്ടു്. അവയ്ക്കു ഒരു ശുദ്ധിപത്രവും കൂടി അനുബന്ധത്തിൽ ചേൎത്തിരിക്കുന്നു.

രാജേശ്വരി ഭവൻ,
കണ്ണൂർ, 9.
12—12—1970.

എന്നു, സജ്ജനവിധേയൻ,

**പി. വി. ബാലകൃഷ്ണൻനായർ.**

# ഉള്ളടക്കം

# ആമുഖം

"മുട്ടുവിൻ തുറക്കപ്പെടും, അന്വേഷിപ്പിൻ കണ്ടെത്തും." ഈ സൂക്തം നാം ധാരാളം കേൾക്കാറുള്ളതാണ്. എന്നാൽ മുട്ടുന്നവരും അന്വേഷിക്കുന്നവരുമായി അധികംപേരെ കാണുകയില്ല. ഒഴുക്കിന് അനുസൃതമായി നീന്തുക എളുപ്പമാണ്; ഒഴുക്കിന് എതിരെ നീന്തുക പ്രയാസവും. ചിലപ്പോൾ അതു അപകടവുമാണ്. പക്ഷെ എന്തു കാരണത്താലോ ചെറുപ്പത്തിൽതന്നെ മുട്ടുവാനും അന്വേഷിക്കുവാനുമുള്ള ഒരു വാസന എന്നിൽ രൂഢമൂലമായിരുന്നു. ഒഴുക്കിനനുസരിച്ച് നീന്തുമ്പോഴും ഒഴുക്കിന്നു് എതിരെ നീന്തുന്നതിനെപ്പററി ഒരു ചിന്ത— മാമൂൽ വിശ്വാസാചാരങ്ങളെക്കുറിച്ചുള്ള അതൃപ്തിയും അവയെ വിമർശിക്കുവാനുള്ള മോഹവും-തത്വപരമായ ജിജ്ഞാസ— ഒരുതരം അന്വേഷണബുദ്ധി എൻെറ ജീവിതത്തിന്നു് രൂപവും ഭാവവും നല്കി. ജീവിതത്തിൻെറ ആകത്തുകയെ കണക്കിൽ എടുത്തുതന്നെ ആ ആദ്യകാലത്തേയ്ക്കു് തിരിഞ്ഞുനോക്കുമ്പോൾ എല്ലാം ഓർമ്മവരികയാണ്. ഞാൻ മുട്ടി, അന്വേഷിച്ചു. തൽഫലമായി ചില ദൃശ്യങ്ങൾ എന്നെ ആകർഷിച്ചു. തത്വജ്ഞാനോത്സുകനായി ഞാൻ നടത്തിയ അന്വേഷണങ്ങൾക്കു് എനിക്കു ഒരു ഗുരുനാഥനെവേണമായിരുന്നു. എൻെറ ആഗ്രഹം സാധിച്ചു. ശ്രീ. ബ്രഹ്മാനന്ദസ്വാമിശിവയോഗികളെ എനിക്കു ഗുരുനാഥനായി ലഭിച്ചു. ആ യോഗിവര്യൻ എന്നെ ആകർഷിക്കുകയും സംതൃപ്തനാക്കുകയും ചെയ്തു.

എനിക്ക ഏകദേശം 15, 16 വയസ്സായിരുന്ന കാലത്തെ സാഹചര്യങ്ങളും ഇന്നത്തെ ചെറുപ്പക്കാർ കഴിഞ്ഞുകൂടുന്ന പരിതഃസ്ഥിതികളും തമ്മിൽ ഒരു താരതമ്യവും ഇല്ല. ഇന്നത്തെ യുവാക്കൾക്ക് അവരുടെ ജ്ഞാനതൃഷ്ണയെ തൃപ്തിപ്പെടുത്തുവാൻ പല മാർഗ്ഗങ്ങളുമുണ്ട്. വിവിധതരത്തിലുള്ള പത്രങ്ങൾ, മാസികകൾ, പുസ്തകങ്ങൾ, വായനശാലകൾ, ചർച്ചായോഗങ്ങൾ, സാംസ്കാരിക സംഘടനകൾ മുതലായവ ഇന്ന് സുലഭമാണ്. ഉന്നതവിദ്യാഭ്യാസത്തിന്നു് എല്ലാ സൌകര്യങ്ങളും ഇപ്പോൾ ഉണ്ട്. എന്നാൽ അന്ന്, അതായത് 60 കൊല്ലങ്ങൾക്കുമുമ്പ്, സ്ഥിതി നേരെ മറിച്ചായിരുന്നു. ഗ്രാമപ്രദേശങ്ങളിൽ വിശേഷിച്ചും പൊതുജനസമ്പർക്കത്തിനും സാംസ്കാരികമായ ആശയവിനിമയങ്ങൾക്കുംപററിയ ഉപാധികളും സൌകര്യങ്ങളും അപ്പോൾ വളരെ വിരളമായിരുന്നു. രാഷ്ട്രീയപ്രസ്ഥാനം, തൊഴിലാളിപ്രസ്ഥാനം, ഗ്രന്ഥശാലാപ്രസ്ഥാനം, അദ്ധ്യാപകപ്രസ്ഥാനം തുടങ്ങിയവയും തിരഞ്ഞെടുപ്പു ബഹളങ്ങളും ആരംഭിച്ചിരുന്നില്ല. സാധാരണക്കാരനു് ചിന്തിക്കുവാനും, വിവിധ വിഷയങ്ങളിൽ ജ്ഞാനം സംഭരിക്കുവാനും പററിയ പരിതഃസ്ഥിതികൾ മൊത്തത്തിൽ ദുർല്ലഭമായിരുന്നു എന്നർത്ഥം.

എന്നാൽ നിശ്ശബ്ദമായിട്ടാണെങ്കിലും അപ്പോൾ ഒരാദ്ധ്യാത്മിക നവോത്ഥാനം രൂപംകൊള്ളുകയായിരുന്നു; പണ്ഡിതന്മാരുടെ ഇടയിൽ അന്നത്തെ പ്രധാന ചിന്താവിഷയങ്ങൾ ഈശ്വരൻ, മതം, ആരാധനാസമ്പ്രദായങ്ങൾ, അയിത്തംപോലുള്ള അനാചാരങ്ങൾ മുതലായവയായിരുന്നു. എല്ലാം എത്രമാത്രം ന്യായീകരിക്കപ്പെടാമെന്നു് പണ്ഡിതന്മാർ പര്യാലോചിക്കുകയായിരുന്നു. പക്ഷെ ഒന്നും ഒരു പൊതുപ്രസ്ഥാനത്തിൻെറ രൂപം പ്രാപിച്ചുകഴിഞ്ഞിരുന്നില്ല. വിദ്യാഭ്യാസത്തിന്നു് ആപേക്ഷികമായി പ്രചുരപ്രചാരം സിദ്ധിച്ചതോ

ടെ ചില പുതിയ ചിന്താഗതികൾ ഉരുത്തിരിഞ്ഞു. ജാതി, അയിത്തം തുടങ്ങിയവ ചോദ്യംചെയ്യപ്പെട്ടു. പഴയ മാമൂലുകൾ ശരിവെക്കാമോ എന്നു സംശയിച്ചുതുടങ്ങി. മനുഷ്യസമത്വത്തെക്കുറിച്ച് പലരും ചിന്തിക്കുവാൻ ആരംഭിച്ചു. ചിലർ അദ്വൈതസിദ്ധാന്തം പ്രചരിപ്പിക്കാൻ മുന്നോട്ടുവന്നു.

എങ്ങിനെയോ ഈ ചിന്താഗതി എന്നേയും ആവേശംകൊള്ളിച്ചു. ജീവിതത്തെപ്പററി കൂടുതൽ അറിയണമെന്നു ഞാൻ നിശ്ചയിച്ചു. ജീവിതലക്ഷ്യം എന്താണെന്നു ഞാൻ ആലോചിച്ചു. ചുററുപാടും കാണുന്ന ആചാരവിശ്വാസങ്ങളെപ്പററി ഓർത്തപ്പോൾ, അവയെ ചോദ്യംചെയ്യണമെന്നു ഒരാഗ്രഹം മനസ്സിൽ അങ്കുരിച്ചു; അതോടൊപ്പം ഞാൻ നിസ്സഹായനാണല്ലോ എന്ന തോന്നലും. ആകപ്പാടെ വീർപ്പുമുട്ടുന്ന ഒരു അവസ്ഥ. ഞാൻ സ്വമേധയാ ഒരു തത്വാന്വേഷണകുതുകിയായി.

സാമ്പത്തികമായ ഞെരുക്കങ്ങളും പറയത്തക്ക വിദ്യാഭ്യാസം നേടാൻ കഴിയാതിരുന്ന പരിതഃസ്ഥിതിയും കുടുംബപ്രാരബ്ധങ്ങളും എന്റെ ജിജ്ഞാസയെ തളർത്തിയില്ല. പ്രപഞ്ചരഹസ്യങ്ങൾ മനസ്സിലാക്കാനുള്ള മോഹം എന്നെ പലപ്പോഴും അസ്വസ്ഥനാക്കി.

## വേശാലസ്വാമികൾ

ഈ സന്ദർഭത്തിൽ എന്റെ ജീവിതത്തിൽ അല്പം പ്രകാശം പരത്തിയ ഒരു സംഭവം ഉണ്ടായി. ഒരു ദിവസം പതിവുപോലെ ജോലി കഴിഞ്ഞു ഞാനും എന്റെ ഒരു സ്നേഹിതനും കുളിക്കാൻ ഇറങ്ങിത്തിരിച്ചു. വഴിയിൽ ഗംഭീരനും ആജാനബാഹുവുമായ ഒരു മാന്യൻ ഞങ്ങളുടെ നേരെ നടന്നുവരികയായിരുന്നു. ഒന്നിച്ചു ചില അനുയായികളും ഉണ്ടായിരുന്നു. ഞങ്ങൾ വഴി മാറിക്കൊടുത്തു. അങ്ങനെ ചെയ്തിട്ടും അദ്ദേഹം

എന്റെ മുമ്പിൽ വന്നുനിന്ന്, എന്നെ ആപാദചൂഡം ഒന്നു നോക്കി. എന്നോട്ട് അദ്ദേഹത്തിന്റെ കണ്ണിലേക്ക് നോക്കാൻ ആജ്ഞാപിച്ചു. ഞാൻ കുറഞ്ഞൊന്നു മടിച്ചു. എന്നാലും നിർദ്ദേശിച്ചപ്രകാരം അദ്ദേഹത്തിന്റെ കണ്ണിലേക്ക് നോക്കുകതന്നെ ചെയ്തു.

"എന്റെ കണ്ണിൽ ഉണ്ണികൃഷ്ണനെ കാണുന്നില്ലേ?" അദ്ദേഹം ഗൌരവസ്വരത്തിൽ ചോദിച്ചു. എനിക്ക് പെട്ടെന്നു അദ്ദേഹത്തിന്റെ മുമ്പിൽ തല കുനിക്കാതിരിക്കാൻ കഴിഞ്ഞില്ല.

"ഉവ്വ്, കാണുന്നുണ്ട്" ഞാൻ മറുപടി പറഞ്ഞു.

"ശരി, എന്നെ വന്നു കാണണം" അത്രയും പറഞ്ഞു അദ്ദേഹം കൂട്ടുകാരോടുകൂടി വഴിവക്കത്തെ ഒരു വീട്ടിലേക്ക് കയറി.

എന്റെ സ്നേഹിതൻ എന്നോട്ട ചോദിച്ചു.

"നീ ശരിക്ക് അദ്ദേഹത്തിന്റെ കണ്ണിൽ ഉണ്ണികൃഷ്ണനെ കണ്ടോ?"

"ഇല്ല" ഞാൻ മറുപടി പറഞ്ഞു. ഉണ്ണികൃഷ്ണനെ കണ്ടു എന്നു സമ്മതിച്ചത് വിഡ്ഢിത്തമായി എന്നു എനിക്കും തോന്നി. ഏതായാലും കുളി കഴിഞ്ഞ ഉടനെ അദ്ദേഹത്തെ ചെന്നു കാണാൻ ഞങ്ങൾ നിശ്ചയിച്ചു. അതോടൊപ്പം ബഹുമാന്യനായ ആ വ്യക്തി ആരെന്ന് അന്വേഷിക്കുകയും ചെയ്തു. അദ്ദേഹമാണ് വേശാലസ്വാമികൾ എന്നു് ആളുകൾ പറഞ്ഞു. ഒരു പണ്ഡിതന്റെ സാന്നിദ്ധ്യമാണ് ലഭിക്കാൻപോകുന്നതെന്ന് ഓർത്തു ഞങ്ങൾ ആഹ്ലാദിച്ചു. എന്റെ ജിജ്ഞാസ ഒന്നുകൂടി ഉണർന്നു.

കുളിച്ചു വസ്ത്രം മാറി നില്ക്കേ, അതിമനോഹരമായ ഒരു ഗാനനിർഝരി അവിടെ അലയടിച്ചു. വേശാലസ്വാമികൾ ഭാഗവതപാരായണം നടത്തുകയായിരുന്നു. ആ വായന കേട്ട

കൊണ്ടുതന്നെ ഞങ്ങൾ അദ്ദേഹം വിശ്രമിക്കുകയായിരുന്ന ഭവനത്തിലേക്ക് പുറപ്പെട്ടു.

വേശാലസ്വാമികൾ അക്കാലത്തെ ഒരു സാമൂഹ്യവിപ്ലവകാരിയായിരുന്നുവെന്ന് പ്രത്യേകം പറയേണ്ടതുണ്ട്. അയിത്തവും മററു ഉച്ചനീചത്വങ്ങളും വിവിധ ദൈവവിശ്വാസവും പഴഞ്ചൻ ആരാധനാസമ്പ്രദായങ്ങളും സുശക്തമായി നിലനിന്നിരുന്ന അക്കാലത്തുപോലും അവക്കെതിരായി ധീരമായ ഒരു നിലപാട് സ്വാമികൾ അംഗീകരിച്ചിരുന്നു. ബ്രാഹ്മണൻെറയും, നായരുടെയും, തീയ്യൻെറയും, പുലയൻെറയും വീടുകളിൽ അദ്ദേഹം കടന്നുചെല്ലും. അവിടങ്ങളിൽനിന്നെല്ലാം ഭക്ഷണം വാങ്ങിക്കഴിക്കും. ജാതിക്കും അയിത്തത്തിന്നും എതിരായ ഒരു പ്രത്യക്ഷസമരമായിരുന്നു അദ്ദേഹത്തിൻെറ ചര്യകൾ. പുലയൻെറ കുടിലിൽനിന്നു് ഇറങ്ങിയപാടെ അദ്ദേഹം നായരുടെ വീട്ടിൽ ആണ് കയറിച്ചെല്ലുക. ആക്കും അദ്ദേഹത്തെ തടയാനോ അദ്ദേഹത്തോട് അഹിതംപറയാനോ ഭാവിക്കാനോ സാദ്ധ്യമായിരുന്നില്ല. അദ്ദേഹം ജാതിക്കും, അയിത്തത്തിന്നും, ഉച്ചനീചത്വങ്ങൾക്കും എതിരെ ഒരു സന്ധിയില്ലാസമരം നടത്തുകയായിരുന്നു. പ്രസംഗവും ലേഖനമെഴുത്തും പ്രചരണവുമായിട്ടല്ല, സ്വന്തം പ്രവൃത്തിയിൽ കൂടിയാണ് അദ്ദേഹം സാമൂഹ്യപരിഷ്ക്കാരത്തിന്നിറങ്ങിയത്. അദ്ദേഹം ധാരാളം ശിഷ്യന്മാരെ സമ്പാദിക്കുകയും എവിടെയും ആരാദ്ധ്യനായി അംഗീകരിക്കപ്പെടുകയും ചെയ്തു.

കണ്ണൂരിന്നടുത്തു് വേശാല എന്ന സ്ഥലത്തെ ഒരു നായർ കുടുംബത്തിൽ ജനിച്ച അദ്ദേഹത്തിൻെറ പേര് കണ്ണൻനമ്പ്യാർ എന്നായിരുന്നു. പാണ്ഡിത്യത്തെ മുൻനിർത്തി അദ്ദേഹം കണ്ണനെഴുത്തച്ഛൻ എന്ന പേരിലറിയപ്പെട്ടു. കണ്ണനെഴുത്തച്ഛനാണ് പിന്നീട് വേശാലസ്വാമി ആയത്. അദ്ദേഹം അന്തരിച്ചത് കണ്ണൂരിന്നടുത്തു് ചാലാട്ടുവെച്ചായിരുന്നു.

ഒരു ശിഷ്യന്റെ ഗൃഹത്തിലായിരുന്നു സമാധി അടക്കം ചെയ്തതു്.

വേശാലസ്വാമികളുടെ ജീവിതം ഒരു പുസ്തകം എഴുതാൻ മാത്രം വിപുലമാണു്. എന്റെ ഉദ്ദേശം അതല്ലാത്തതിനാൽ കൂടുതൽ വിസ്തരിക്കുന്നില്ല.

ഞങ്ങൾ ആ ഭവനത്തിൽ ചെന്നുകയറിയപ്പോൾ അവിടെ ഒരു കസാലയിൽ വേശാലസ്വാമികൾ ആസനസ്ഥനായിരുന്നു. ചുററുപാടും അദ്ദേഹത്തിന്റെ ശിഷ്യന്മാരും ആരാധകന്മാരുമായി കുറെ ആളുകൾ കൂടിയിരുന്നു. ഞങ്ങൾ ചെന്നു കയറിയപാടെ അല്പം ദൂരെ ഒതുങ്ങിനിന്നു.

"ആരാണതു്? " സ്വാമികൾ ചോദിച്ചു.

"അടുത്ത വീട്ടിലെ രണ്ടു ചെറുപ്പക്കാരാണു്." അന്തേവാസികളിൽ ഒരാൾ സ്വാമികളെ ധരിപ്പിച്ചു.

"ഇങ്ങോട്ടു് വരിക" സ്വാമികളുടെ ആജ്ഞ.

ഞങ്ങൾ ശങ്കിച്ചു ശങ്കിച്ചു അടുത്തേക്കു ചെന്നു. അദ്ദേഹം അപ്പോഴും ഞങ്ങളോടു് ആവശ്യപ്പെട്ടതു് തന്റെ കണ്ണിലേക്കു് നോക്കാനാണു്. ഞാൻ നോക്കി.

"ഉണ്ണികൃഷ്ണനെ കാണുന്നില്ലേ?"

സ്വാമികളുടെ ആ പഴയ ചോദ്യംതന്നെ.

"ഇല്ല, കാണുന്നില്ല." ഞാൻ തീർത്തുപറഞ്ഞു. എന്റെ സ്നേഹിതനോടും ഉണ്ണികൃഷ്ണനെ കാണുന്നില്ലേ എന്നു സ്വാമികൾ ചോദിച്ചു. കാണുന്നില്ലെന്നു അയാളും മറുപടി പറഞ്ഞു.

അദ്ദേഹം കുറച്ചു കൽക്കണ്ടം കൊണ്ടുവരാൻ പറഞ്ഞു. ഒരു കഷണം കൽക്കണ്ടം എടുത്തു അതിന്മേൽ ഒന്നു ഊതി എന്റെ കൈയിൽ തന്നു. അതു വായിലിട്ടുകൊണ്ടു് തന്റെ കണ്ണിലേക്കു് നോക്കാൻ വീണ്ടും പറഞ്ഞു. അപ്പോഴും എന്റെ മറുപടി 'ഇല്ല' എന്നുതന്നെയായിരുന്നു.

"ശരി, ഇനി ഒരു ദിവസം കാണിച്ചുതരാം. ഇനിയും വ

രണം'' സ്വാമികൾ ഞങ്ങളോടു നിർദ്ദേശിച്ചു ഞങ്ങൾ മടങ്ങിപ്പോന്നു.

പിന്നെയും പലതവണ വേശാലസ്വാമികളെ ചെന്നു് കാണുകയുണ്ടായി. അദ്ദേഹം "തത്വമസ്യാദിവാക്യങ്ങൾ'' എനിക്കു ഉപദേശിച്ചു.

വേശാലസ്വാമികൾ തന്നെ സമീപിക്കുന്നവരോടെല്ലാം കണ്ണിലേക്കു് നോക്കാൻ പറയുകയും ഉണ്ണികൃഷ്ണനെ കാണുന്നില്ലേ എന്നു ചോദിക്കുകയും ചെയ്തിരുന്നതെന്തിനാണെന്നു് ഞാൻ ആലോചിച്ചു. പണ്ഡിതനും ചിന്തകനും ആയ അദ്ദേഹം വെറും തമാശക്കുവേണ്ടിയോ, അന്ധവിശ്വാസംകൊണ്ടോ അങ്ങിനെ ചോദിച്ചിരുന്നതാണെന്നു് കരുതാൻ ന്യായമില്ല. ഓരോരുത്തരുടെ മാനസികനില പരിശോധിക്കൽ അദ്ദേഹം അതുകൊണ്ടു് ഉദ്ദേശിച്ചിരിക്കണം. ആരുടെ കണ്ണിൽ നോക്കുമ്പോഴും നോക്കുന്ന ആളുടെ ഒരു കൊച്ചുപ്രതിരൂപം ആ കണ്ണിൽ പതിഞ്ഞുകാണും. അതു ഉണ്ണികൃഷ്ണനാണെന്നു പറഞ്ഞാൽ ഉടനെ അതു വിശ്വസിക്കുകയും സമ്മതിക്കുകയും ചെയ്യുന്നുവെങ്കിൽ അവരുടെ ചിന്താശക്തിയും മാനസികനിലയും ദുർബ്ബലമാണെന്നു് ഊഹിക്കാവുന്നതാണ്. അങ്ങിനെ ഒരു പരീക്ഷണമായിരിക്കണം സ്വാമികൾ നടത്തിയിരുന്നതു്. ഞാൻ ഉണ്ണികൃഷ്ണനെ കാണുന്നില്ലന്നു തീർത്തുപറഞ്ഞിട്ടും അദ്ദേഹത്തിൽ ഒരു ഭാവഭേദവും കണ്ടില്ല. എന്നോടദ്ദേഹത്തിന്നു് അസുഖവും തോന്നിയില്ല. എനിക്കു് മഹാവാക്യോപദേശംചെയ്തു. അദ്ദേഹം എന്നെ ശിഷ്യനായി സ്വീകരിക്കുകയാണ് ചെയ്തതു്.

അത്രത്തോളം ഞാൻ ചാരിതാർത്ഥ്യമടഞ്ഞു. എന്നാൽ മഹാവാക്യങ്ങൾ പഠിച്ചു ഉരുവിട്ടതുകൊണ്ടു മനസ്സിന്നു് പ്രത്യേകം ഒരു സംതൃപ്തിയും തോന്നിയില്ല. പക്ഷെ സ്വാമികളുമായുണ്ടായ അടുപ്പവും ഇടയ്ക്കിടെയുള്ള സന്ദർശനങ്ങളും എ

ന്നിൽ അല്പം ഒരുണർവ്വ് ഉണ്ടാക്കി. ഞാൻ അന്വേഷണങ്ങൾ തുടൎന്നു.

അതിനിടക്കു് മറെറാരു സംഭവമുണ്ടായി. എൻെറ വീട്ടിന്നടുത്തു താമസിച്ചിരുന്ന ശ്രീ. മാധവസ്വാമിയുമായി ഞാൻ കൂടുതൽ അടുത്തു. അദ്ദേഹം മന്ത്രതന്ത്രങ്ങൾ അറിയുന്ന ഒരാളാണെന്നായിരുന്നു വെപ്പ്. ദേവീപൂജയിൽ വ്യാപൃതനായിരുന്നു അദ്ദേഹം. ദേവീപരമായ മന്ത്രങ്ങൾകൊണ്ടു് ഫലസിദ്ധിയുണ്ടാകുമെന്നദ്ദേഹം വിശ്വസിച്ചിരുന്നു.

എൻെറ തത്വാന്വേഷണങ്ങളുടെ ഒരു ഭാഗമെന്നോണം അദ്ദേഹത്തിൻെറനേരെയും എൻെറ ശ്രദ്ധ തിരിഞ്ഞു. ദേവീപരമായ മന്ത്രങ്ങൾ ഉരുക്കഴിക്കയും ധ്യാനിക്കുകയും ചെയ്താൽ തീൎച്ചയായും പ്രത്യക്ഷഫലങ്ങൾ ഉണ്ടാകുമെന്നു് അദ്ദേഹം വീണ്ടും വീണ്ടും എന്നെ ഉപദേശിച്ചു. ഞാൻ അതനുസരിച്ചു. വീട്ടിൽ ഒരു പ്രത്യേക മുറിയിൽ ഇരുന്നു് ചിലപ്പോൾ ഭക്ഷണം പോലും ഉപേക്ഷിച്ചു് മന്ത്രങ്ങൾ അക്ഷരലക്ഷം ഉരുക്കഴിച്ചും ഫലസിദ്ധി വരുത്താൻ ഞാൻ പലവട്ടം ശ്രമിച്ചു. പക്ഷെ നിരാശയല്ലാതെ ഫലമൊന്നും ഉണ്ടായില്ല. കുറേക്കഴിഞ്ഞപ്പോൾ അതും പാഴ്‌വേലയാണെന്ന തോന്നൽ ശക്തിപ്പെട്ടു.

അക്കാലത്തു് പലവഴിക്കു് പല പരിശ്രമങ്ങളും ഞാൻ നടത്തി. ആ അന്വേഷണങ്ങൾ ഒന്നുംതന്നെ എൻെറ അസ്വസ്ഥമായ മനസ്സിന്നു സമാധാനം നൽകിയില്ല.

ഒരു പ്രസിദ്ധ വൈദ്യൻേറയും പൊതുകാര്യപ്രസക്തൻെറയും പണ്ഡിതൻെറയും പൌരമുഖ്യൻെറയും നിലയിൽ വടക്കെ മലബാറിൽ ആകെ പ്രസിദ്ധനായിരുന്ന ശ്രീ. മുണ്ടച്ചാലി ഗോവിന്ദൻമാസ്റ്ററെ ചെന്നുകാണാൻ ഞാൻ തീരുമാനിച്ചു. അദ്ദേഹം എലിമെണ്ടറി സ്കൂളിൽ എൻെറ ഒരു അദ്ധ്യാപകനായിരുന്നു. ഒരു അദ്ധ്യാപകനോടു് സാധാരണ ഒരു ചെറുകുട്ടിക്കു് ഉണ്ടാകാവുന്ന ബന്ധത്തിലും ധാരണയിലും കവിഞ്ഞൊന്നും

ഗോവിന്ദൻമാസ്റ്ററെപ്പററി അന്നു ഞാൻ വിചാരിച്ചിരുന്നില്ല. എന്നാൽ എൻെറ അന്വേഷണങ്ങൾ എൻെറ ജിജ്ഞാസയെ തൃപ്തിപ്പെടുത്താതെ മനസ്സിനെ പരവശപ്പെടുത്തിയപ്പോൾ ഞാൻ ഗോവിന്ദൻമാസ്റ്ററെ ഓത്തു. അദ്ദേഹവുമായി ബന്ധപ്പെടാൻ ഞാൻ തീച്ചയാക്കി. ശ്രീ. കേളൻഗുരുക്കളുടെ പ്രാഥമിക വിദ്യാലയത്തിൽ പഠിപ്പിച്ചിരുന്ന ശ്രീ. ഗോവിന്ദൻമാസ്റ്റർ വിദ്യാത്ഥികൾക്കെല്ലാം പ്രിയംകരനായിരുന്നു. അദ്ദേഹത്തിൻെറ സൌമ്യഭാവവും അദ്ധ്യാപനത്തിലുള്ള പ്രഗത്ഭതയും വിദ്യാത്ഥികളെ വളരെയധികം ആകഷിച്ചിരുന്നു. ഈ ഓമ്മകളെല്ലാം അദ്ദേഹത്തെ ചെന്നുകാണാൻ എന്നെ പ്രേരിപ്പിച്ചു.

ഞാൻ അദ്ദേഹത്തെ വീട്ടിൽചെന്നു കണ്ടു. കുശലങ്ങൾക്കുശേഷം എൻെറ ആഗമനോദ്ദേശം അദ്ദേഹം ആരാഞ്ഞു.

"ആദ്ധ്യാത്മിക വിഷയങ്ങളിൽ തോന്നുന്ന സംശയങ്ങൾക്ക് നിവൃത്തി തേടാനും കൂടുതൽ പഠിക്കാനും ആഗ്രഹിച്ചാണ് ഞാൻ വന്നത്", ഞാൻ അദ്ദേഹത്തോട് പറഞ്ഞു. വെട്ടിത്തുറന്നുള്ള എൻെറ ഈ മറുപടി അദ്ദേഹത്തെ സന്തോഷിപ്പിച്ചു. ഒരു വിഷയത്തേയും പ്രത്യേകിച്ചു സ്പശിക്കാതെ പൊതുവെ പലതിനേയുംകുറിച്ചാണ് അന്ന് ഞങ്ങൾ സംസാരിച്ചതു്. എനിക്കാകപ്പാടെ മനസ്സിൽ ഒരു പുതിയ പ്രകാശം വ്യാപിച്ചതുപോലെ തോന്നി.

സംശയമുള്ള കായ്യങ്ങളും അറിയേണ്ട വിഷയങ്ങളും ഏതെല്ലാമെന്നു കുറിച്ചു കൊണ്ടുചെല്ലണമെന്നു മാസ്റ്ററവർകൾ എന്നോട് നിദ്ദേശിച്ചു. വലിയ ഉത്സാഹത്തോടുകൂടിയാണ് ഞാൻ വീട്ടിലേയ്ക്കു് മടങ്ങിയത്.

അങ്ങിനെ ഏതാനുംതവണ ഞാൻ ഗോവിന്ദൻമാസ്റ്ററെ ചെന്നുകണ്ടു. ഞാൻ കുറിക്കുന്ന വിഷയങ്ങൾ ഞാൻ സൂചിപ്പിക്കാതെതന്നെ അദ്ദേഹം വിശദമായി പറഞ്ഞുതരും. ഞ

ങ്ങൾക്ക അന്യോന്യം മമതാബന്ധം ഉണ്ടായി. ആദ്ധ്യാത്മികമായ കാര്യങ്ങളിൽ മാത്രമല്ല, എൻെറ ദൈനംദിന ജീവിതപ്രശ്നങ്ങളെ സംബന്ധിച്ചുള്ള കാര്യങ്ങളിലും അദ്ദേഹത്തിൻെറ ഉപദേശങ്ങൾ വിലയേറിയവയായിരുന്നു. എൻെറ ജീവിതരീതിയിലാകെ പുതിയ പ്രചോദനങ്ങൾ നൽകാൻ പര്യാപ്തമായിരുന്നു, ശ്രീ. ഗോവിന്ദൻമാസ്റ്ററുമായുണ്ടായ എൻെറ ഈ സമ്പർക്കം. ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗികളെപ്പററിയും അദ്ദേഹം ആവിഷ്കരിച്ച തത്വങ്ങളെ സംബന്ധിച്ചും ശ്രീ. ഗോവിന്ദൻമാസ്റ്റർ എന്നോട് ദീർഘമായി സംസാരിക്കും. ശ്രീ. ശിവയോഗികളുമായി ബന്ധപ്പെടാനും സ്വാമികളുടെ കൃതികൾ പഠിക്കാനും എനിക്ക് മാർഗ്ഗദർശനം നൽകിയതു് ശ്രീ. മുണ്ടച്ചാലി ഗോവിന്ദൻമാസ്റ്ററാണ് എന്നു് കൃതജ്ഞതാപൂർവ്വം ഞാൻ ഇവിടെ രേഖപ്പെടുത്തട്ടെ.

ശ്രീശിവയോഗിയുടെ സിദ്ധാന്തങ്ങൾ അല്പാല്പമായിപഠിക്കുവാനും അവയെപ്പററി ചിന്തിക്കുവാനും തുടങ്ങിയതോടുകൂടി എൻെറ ചിന്താമണ്ഡലത്തിൽ ഗണ്യമായ മാററങ്ങൾ സംഭവിച്ചു. ആ മാററങ്ങൾ എന്നെ തികച്ചും സന്തുഷ്ടനും സംതൃപ്തനുമാക്കി.

എന്നെ ഞാനാക്കിത്തീർത്ത, അഥവാ എന്നെ ഒരു യഥാർത്ഥ മനുഷ്യനാക്കിത്തീർത്ത, മഹാനായ എൻെറ ഗുരുവിൻെറ ജീവിതചരിത്രവും സിദ്ധാന്തങ്ങളും ഇന്നത്തെ തലമുറയേയും ഭാവിതലമുറകളേയും ധരിപ്പിക്കേണ്ടത് എൻെറ കടമയാണെന്നു് ഞാൻ കരുതുന്നു. അതാണ് ഈ ഗ്രന്ഥമെഴുതുന്നതിനുള്ള പ്രേരണ.

# ജീവിതത്തിൻെറ ആദ്യഘട്ടം

തിരുവിതാംകൂറിൽ ശ്രീമൂലംതിരുനാൾ മഹാരാജാവായിരുന്നപ്പോൾ അവിടുത്തെ ബ്രിട്ടീഷ് റസിഡണ്ടിൻെറ ഒരു യൂറോപ്യൻസുഹൃത്ത് തിരുവനന്തപുരം സന്ദർശിച്ചുവത്രെ. ഉൾനാട്ടിലെ ജനങ്ങളുടെ സ്ഥിതിഗതികൾ നേരിട്ടറിയുവാൻ ആഗ്രഹിച്ച അദ്ദേഹം ഒരു ഉയൎന്ന ഉദ്യോഗസ്ഥനായ ദ്വിഭാഷിയുമൊന്നിച്ച് തനിനാട്ടിൻപുറങ്ങളിൽ സഞ്ചരിച്ചു. ഒരു ഗ്രാമത്തിൽ ചെന്നപ്പോൾ സാമാന്യം വാൎദ്ധക്യം ബാധിച്ച ഒരു കൃഷികക്കാരണവരെ കണ്ടു. ആയാളോട് അദ്ദേഹം ചോദിച്ചു.

"ഈ നാട്ടിൽ ജനിച്ച മഹാന്മാർ ആരെല്ലാമാണ ?"

ചോദ്യത്തിൻെറ അൎത്ഥം മനസ്സിലാകാഞ്ഞിട്ടോ എന്തോ കൃഷികൻ ഇങ്ങിനെ മറുപടി പറഞ്ഞു. "ഇന്നാട്ടിൽ മഹാന്മാർ ജനിക്കാറില്ല. ചെറിയ ശിശുക്കൾമാത്രമെ ജനിക്കാറുള്ളൂ" ദ്വിഭാഷി അതു് തൎജ്ജിമചെയ്തു സായ്പിനെ കേൾപ്പിച്ചു. സായ്പ് പൊട്ടിച്ചിരിച്ചു. കൃഷികൻെറ ഉത്തരം ഒരു ഫലിതമാണെന്നോ, വിഡ്ഢിത്തമാണെന്നോ അദ്ദേഹം കരുതിയിരിക്കാം. എന്നാൽ ആ നാടൻകൃഷികൻ പറഞ്ഞതു് അക്ഷരത്തിലും അൎത്ഥത്തിലും പരമാൎത്ഥമാണ്. മഹത്വം പ്രത്യക്ഷപ്പെടുത്തിക്കൊണ്ടും ദിവ്യാത്ഭുതങ്ങൾ പ്രകടിപ്പിച്ചുകൊണ്ടും ആരും എവിടെയും ജനിക്കുന്നില്ല ജനിച്ചശേഷം വളരുന്നതും വളൎത്തുന്നതുമായ സാഹചൎയ്യങ്ങൾമൂലം ഉന്നതസ്ഥാനം പ്രാപിക്കുന്നു എന്നേയുള്ളു. ഉയൎന്ന ഭാവനകളും സാഹചൎയ്യങ്ങളും കാരണമായി ചിലർ മഹത്വം പ്രാപിക്കുന്നു. അവരെ മഹാത്മാക്കളെന്നു് സാധാരണക്കാർ കരുതുന്നു. കുറെ ദിവ്യാത്ഭുതകഥകൾ പിന്നീടു് അവരുടെ ജനനത്തോടു് ബന്ധപ്പെടുത്തുന്നു.

അവതാരകഥകളും പ്രവാചക കഥകളും മററും അങ്ങിനെ ഉണ്ടായവയാണ്.

ജനിക്കുമ്പോൾ എല്ലാവരും ഏറെക്കുറെ സമന്മാരാണ്. ബുദ്ധിശക്തി, വ്യക്തിത്വം, സാഹചര്യങ്ങൾ മുതലായവകൊണ്ടാണ് മനുഷ്യൻ ഉയരുന്നത്. ദൃഢപ്രതിജ്ഞയും, തീവ്രപരിശ്രമവും ഉയർച്ചയ്ക്ക് അത്യാവശ്യമാണ്. ആവകയൊന്നും ഇല്ലാതിരുന്നാൽ ഉയർച്ച തടയപ്പെടും.

ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗികളെപ്പററി അത്തരം ദിവ്യാത്ഭുതകഥകളോ അവതാരമഹത്വങ്ങളോ പ്രചരിപ്പിക്കാനും പ്രചരിക്കാനും, ജനങ്ങൾ വിശ്വസിക്കാനും ഇടയായിട്ടില്ല. അത്തരം ദിവ്യാത്ഭുതകഥകൾക്ക് മററു ചിലരെപ്പോലെ അദ്ദേഹം തന്റെ ജീവിതകാലത്തിൽ ഒരിടത്തും സ്ഥാനം കൊടുക്കുകയും ഉണ്ടായിട്ടില്ല. നേരേമറിച്ച് അത്തരം പ്രചാരണങ്ങൾക്ക് അദ്ദേഹം കഠിനവിരോധിയായിരുന്നു.

ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗികളുടെ ആദ്യകാലജീവിതത്തെപ്പററി അധികം വിസ്തരിക്കേണ്ടതില്ല. ഒരു ജീവചരിത്രമെന്നനിലയ്ക്ക് അവശ്യം അറിഞ്ഞിരിക്കേണ്ടതായ ഭാഗങ്ങൾ വിട്ടുകളയുന്നതും ശരിയല്ലല്ലൊ.

ശ്രീ ശിവയോഗികൾ കൊല്ലവർഷം 1028 ചിങ്ങമാസത്തിൽ (1852 ആഗസ്റ്റ് 26-ാംനു-) ഉത്രാടംനക്ഷത്രത്തിൽ ഭൂജാതനായി. അദ്ദേഹത്തിന്റെ ജനനസ്ഥലം പാലക്കാട് ജില്ലയിൽ കൊല്ലങ്കോട്ടായിരുന്നു. അവിടെ നല്ലനിലയിൽ കഴിഞ്ഞിരുന്ന കാരാട്ടുനായർ തറവാട്ടിൽ ശ്രീമതി നാണിയമ്മയുടെ പുത്രനായിട്ടാണ് സ്വാമികൾ ജനിച്ചതു്. പിതാവ് 'വല്ലേങ്ങി' എന്ന സ്ഥലത്തു കുന്നത്തു് രാവുണ്യാരത്ത് ശ്രീ: കുഞ്ഞികൃഷ്ണമേനോനായിരുന്നു. പത്തുപുത്രന്മാരും ഒരു പുത്രിയും സന്താനങ്ങളായിട്ടുണ്ടായിരുന്നു ഈ ദമ്പതികൾക്കു്.

കൊല്ലങ്കോട്ടു്പ്രദേശം അന്നു് യാഥാസ്ഥിതികത്വവും,

പ്രഭുത്വവും ഉടലെടുത്തു നിന്നിരുന്ന നായർതറവാടുകളുടെ കേന്ദ്രമായിരുന്നു. കൊല്ലങ്കോട്ട് നാടുവാഴി കുടുംബമായ വെങ്ങനാട്ട് കോവിലകത്തിന്റെ പ്രാമാണ്യവും പ്രശസ്തിയും ഈ യാഥാസ്ഥിതികത്വത്തിന്ന് ശക്തികൂട്ടി. കാലസ്ഥിതിക്കൊത്ത് സംഭവിച്ച മാററങ്ങൾ ഒഴിച്ചാൽ ഇന്നും ഏറെക്കുറെ കൊല്ലങ്കോട്ടെ സ്ഥിതി അതുതന്നെയാണ്. അന്ന് ജാതിമേന്മയുടെയും യാഥാസ്ഥിതികത്വത്തിന്റെയും അയിത്തം തുടങ്ങിയ അനാചാരങ്ങളുടെയും ഒരു കേന്ദ്രവുംകൂടിയായിരുന്നു കൊല്ലങ്കോട്. അവിടെയാണ് പിന്നീട് അവയ്ക്കെല്ലാമെതിരായി പടപൊരുതി വിജയം നേടിയ ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗികൾ വളർന്നത്. ആദ്യകാലത്ത് കാരാട്ട ഗോവിന്ദൻകുട്ടി എന്നറിയപ്പെട്ടിരുന്ന ആ കുട്ടിയിൽ ഒരു പ്രത്യേകതയും ആക്കും കാണാൻ കഴിഞ്ഞില്ല. എങ്കിലും ഗോവിന്ദൻകുട്ടി പിന്നീട് വിഖ്യാതനായ ഒരാചാര്യനായി ഉയന്നു.

ഗോവിന്ദൻകുട്ടിയുടെ ബാല്യവും വിദ്യാഭ്യാസവും സംഭവബഹുലമായിരുന്നില്ല. എന്നാൽ രണ്ട ശക്തികൾ അദ്ദേഹത്തെ രണ്ടുവഴിക്ക നയിക്കുന്നതായി തോന്നിയിരുന്നു. മാതാപിതാക്കളും മററു കുടുംബാംഗങ്ങളും സ്വാഭാവികമായി ഗോവിന്ദൻകുട്ടിയിൽ യാഥാസ്ഥിതികത്വത്തിന്റെ സ്വാധീനം ചെലുത്തി. തന്റെ സ്വന്തം ചിന്താഗതികൾ അവയോട് പൊരുത്തപ്പെട്ടില്ല. ഗോവിന്ദൻകുട്ടിക്ക് ചിന്താപരമായ അസ്വസ്ഥത അനുഭവപ്പെട്ടുതുടങ്ങി. ആദ്യമൊക്കെ മാതാപിതാക്കളുടെയും കുടുംബാംഗങ്ങളുടെയും സഹചാരികളുടെയും സ്വാധീനവലയത്തിൽ ഗോവിന്ദൻകുട്ടി തികച്ചും ഒതുങ്ങിനിന്നു. ക്ഷേത്രങ്ങളിലെ ആരാധനകൾ, വ്യക്തിദൈവങ്ങളെ സങ്കല്പിച്ചുള്ള വിഗ്രഹപൂജ, വ്രതാനുഷ്ഠാനങ്ങൾ, നാമസങ്കീർത്തനം മുതലായവയിൽ അദ്ദേഹം ആകണ്ഠം മുഴുകി.

പ്രായമെത്തിയപ്പോൾ വീട്ടിൽവെച്ചുതന്നെ ഗോവിന്ദൻ

കുട്ടി അക്ഷരാഭ്യാസം കഴിച്ചു. പിന്നീട് കൊല്ലങ്കോട്ട് ബോർഡ് എലിമെൻററി സ്കൂളിൽ ചേൎന്നു. ഈസ്റ്റ്ഇന്ത്യാകമ്പനിക്കാരുടെ ഭരണംകഴിഞ്ഞു വിക്ടോറിയാ മഹാരാജ്ഞി ഇന്ത്യയുടെ ഭരണം ഏറെറടുത്തുകഴിഞ്ഞിരിക്കുകയായിരുന്നു അപ്പോൾ. അക്കാലത്ത് പഴയ നാട്ടവാഴി ഗ്രാമീണജീവിതത്തിൻെറ ചിഹ്നങ്ങൾ ക്രമേണ മാഞ്ഞുവരികയായിരുന്നു. വിദ്യാഭ്യാസസമ്പ്രദായത്തിൽ മാററങ്ങൾ ആരംഭിക്കുന്നതേയുണ്ടായിരുന്നുള്ളു. ഇംഗ്ലീഷ്‌വിദ്യാഭ്യാസത്തിൻെറ ആവശ്യവും അന്തസ്സും ജനങ്ങളും ജനനേതാക്കന്മാരും പൊതുവെ മനസ്സിലാക്കിക്കഴിഞ്ഞിരുന്നില്ല. അന്തസ്സും ആഭിജാത്യവും എല്ലാം അന്ന് സംസ്കൃതപഠനത്തിലായിരുന്നു. എന്നാൽ സംസ്കൃതപഠനമാകട്ടെ ഇന്നത്തെമാതിരി പ്രത്യേകം സ്കൂളുകൾ ഏർപ്പെടുത്തിക്കൊണ്ടായിരുന്നതുമില്ല. നാട്ടെഴുത്തച്ഛൻ സമ്പ്രദായത്തിൽ പണ്ഡിതന്മാരുടെ അടുക്കൽ ചെന്നു് സംസ്കൃതം പ്രത്യേകം പഠിക്കുകയായിരുന്നു പതിവ്.

എലിമെൻററിസ്കൂളിലെ വിദ്യാഭ്യാസം പൂർത്തിയായതിനുശേഷം ഗോവിന്ദൻകുട്ടിയെ സംസ്കൃതപഠനത്തിന്നു ആലംപള്ളംഗ്രാമത്തിൽ ശ്രീ. പത്മനാഭശാസ്ത്രികളുടെ അടുക്കൽ കൊണ്ടുചെന്നാക്കി. ഒരു ചെറിയ പുഴ ഇടയ്ക്കുള്ളതൊഴിച്ചാൽ ആലംപള്ളംഗ്രാമം കൊല്ലങ്കോട്ടിന്നു തൊട്ടടുത്തുതന്നെയായിരുന്നു. ആ തമിഴ് ബ്രാഹ്മണഗ്രാമത്തിൽ സംസ്കൃതപണ്ഡിതന്മാർ ധാരാളമുണ്ടായിരുന്നു. അവരിൽ ഒരാളായിരുന്നു 'ശ്രീരാമഗീത' എഴുതിയ ഗണപതിശാസ്ത്രികൾ.

ഗോവിന്ദൻകുട്ടി ആലംപള്ളംഗ്രാമത്തിൽ പത്മനാഭശാസ്ത്രികളുടെ ശിഷ്യത്വം സ്വീകരിച്ച് സംസ്കൃതപഠനംതുടങ്ങി. ബുദ്ധിമാനും ഉത്സാഹിയുമായ ഗോവിന്ദൻകുട്ടിയെപ്പററി സഹപാഠികൾക്കും ഗുരുനാഥനും നല്ല മതിപ്പായിരുന്നു. കാരണം അക്കാലത്തുതന്നെ ഈശ്വരസ്തുതിപരമായ കവിതകൾ

എഴുതാനും ഗോവിന്ദൻകുട്ടി ശ്രമിച്ചുതുടങ്ങിയിരുന്നു. കുറച്ചു കാലം ആലംപള്ളംഗ്രാമത്തിൽ പഠിത്തം തുടന്നശേഷം ഗോവിന്ദൻകുട്ടിയുടെ അച്ഛൻ ശ്രീ. കുഞ്ഞികൃഷ്ണമേനോൻ പുത്രനെ കൂടുതൽ പ്രസിദ്ധനായ മറെറാരു പണ്ഡിതൻെറ അടുക്കൽ സൌകര്യമായവിധം പഠനംതുടരുന്നതിന്നു ഏർപ്പാടുകൾ ചെയ്തു. അങ്ങനെ അച്ഛൻെറ ഭവനത്തിന്ന് അടുത്തുതന്നെ കൂടല്ലൂർ ശാസ്ത്രികളുടെ മഠത്തിൽ ഗോവിന്ദൻകുട്ടി പഠിത്തം ആരംഭിച്ചു. പിതൃഗൃഹത്തിൽ താമസിച്ചുകൊണ്ടു് പഠിക്കുവാൻ ഗോവിന്ദൻകുട്ടിക്കു് സാധിച്ചു. വ്യാകരണം, കാവ്യനാടകാലങ്കാരാദികൾ എന്നിവ അവിടെനിന്നാണ് ഗോവിന്ദൻകുട്ടി പഠിച്ചതു്. ചെറുപ്പമായിരുന്നെങ്കിലും അക്കാലത്തെ സ്ഥിതിക്കനുസരിച്ചു സാമാന്യം ഒരു സംസ്കൃതപണ്ഡിതൻെറ നില ഗോവിന്ദൻകുട്ടി കരസ്ഥമാക്കി.

കൂടല്ലൂർ ശാസ്ത്രികളുടെ അടുക്കൽ പഠിച്ചുകൊണ്ടിരുന്ന കാലത്താണ് ഗോവിന്ദൻകുട്ടിയുടെ കവിതാവാസന പ്രകടമായതു്. അന്നത്തെ വിശ്വാസങ്ങൾ വെച്ചുകൊണ്ടു് കൂടല്ലൂർ ക്ഷേത്രത്തിലെ ഭഗവതിയെ ഉദ്ദേശിച്ചു രചിച്ച കവിതയിലെ ഒരു ഭാഗം ഇവിടെ ഉദ്ധരിക്കട്ടെ:—

"അമിതഗുണമിയലുന്ന കൂടല്ലൂർ ക്ഷേത്രത്തിൽ
വാഴുന്ന ദേവിയാമംബേ!
അമരഗണമണിമകുടമാണിക്യഭാസ്കര
ശോൽഫുല്ലമാം പാദപത്മേ!
അഹ മനിശമംബികേ, സാദരം നിൻപദം
ഭക്ത്യാവണങ്ങിടുന്നേൻ
അഴലഖിലവും തീർത്തുരക്ഷിക്ക നീയെന്നെ
സാദരം ശ്രീ ശംഭുജായേ."

തൻെറ കവിത ഗോവിന്ദൻകുട്ടി വളരെ ശങ്കയോടെയാണെങ്കിലും സതീർത്ഥ്യരെ കാണിക്കുകയും ഗുരുനാഥനായ ശാ

സ്ത്രീകൾക്ക് കാഴ്ചവെക്കുകയും ചെയ്തു. തന്റെ ശിഷ്യൻ ഒരു കവിയും ദേവീഭക്തനുമായിത്തീരുന്നതിൽ യാഥാസ്ഥിതികബ്രാഹ്മണനായ ശാസ്ത്രികൾക്ക് വളരെ സന്തോഷവും ശിഷ്യനെക്കുറിച്ച് അഭിമാനവും തോന്നി. ഈ സംഗതി അദ്ദേഹം ഗോവിന്ദൻകുട്ടിയുടെ അച്ഛനേയും അറിയിച്ചു ഈ കാലത്തുതന്നെ എഴുതിയ മറെറാരു പദ്യവുംകൂടി മാതൃകക്കായി താഴെ ഉദ്ധരിക്കാം:—

"അടിയനൊരുഗതിയില്ല നിൻപദമല്ലാതെ
എപ്പൊഴും കാത്തുകൊൾകെന്നെ
അഖിലഗുണമാലികേ അചലപതിബാലികേ
കാരുണ്യവാരിരാശേ."

ഈ പദ്യങ്ങളിൽനിന്നു ഗോവിന്ദൻകുട്ടിയുടെ അക്കാലത്തെ മനോഭാവം ഊഹിക്കാൻ പ്രയാസമില്ല. സാധാരണ പൂജ–ഭജന–പ്രാർത്ഥനാദി ചടങ്ങുകൾ നടത്തുന്ന ഒരു യാഥാസ്ഥിതികകുടുംബത്തിലെ അനുസരണമുള്ള ഒരു കുട്ടിയുടെ നിലക്ക് ഗോവിന്ദൻകുട്ടി എല്ലാവിഗ്രഹാരാധനയിലും വികാരിയായ വ്യക്തിദൈവത്തിലും ആത്മാർത്ഥമായി വിശ്വസിച്ചു. എന്നാൽ ഈ അവസരത്തിൽതന്നെ ഗോവിന്ദൻകുട്ടിയുടെ മനസ്സിൽ പുതിയ ചില ചിന്തകളും അങ്കുരിക്കാൻതുടങ്ങി. അതിന്നു ഒരു പ്രത്യേക സംഭവമാണ് കാരണമായതു്. പണ്ഡിതനായ ശാസ്ത്രികൾ ജിജ്ഞാസുക്കളായ ശിഷ്യന്മാക്ക് പല തത്വങ്ങളും അന്നു് ഉപദേശിക്കുമായിരുന്നു. അക്കൂട്ടത്തിൽ ഒരു ദിവസം താഴെ പറയുന്ന പദ്യം ശാസ്ത്രികൾ ചൊല്ലി വ്യാഖ്യാനിച്ചു.

'ബ്രഹ്മാനന്ദം പരമസുഖദം കേവലജ്ഞാനമൂർത്തിം
വിശ്വാതീതം ഗഗനസദൃശം തത്വമസ്യാദിലക്ഷ്യം
ഏകം നിത്യം വിമലമചലം സർവ്വധീ സാക്ഷിഭൂതം
ഭാവാതീതം ത്രിഗുണരഹിതം സൽഗുരും തം നമാമി'

ഈ പദ്യം വിശദമായ വ്യാഖ്യാനത്തോടുകൂടി ശാസ്ത്രികൾ ശിഷ്യന്മാൎക്ക് ചൊല്ലിക്കൊടുത്തു. ശാസ്ത്രികളുടെ വ്യാഖ്യാനം ശ്രദ്ധയോടുകൂടി കേട്ട ഗോവിന്ദൻകുട്ടി എഴുന്നേററു് ഗുരുനാഥനോടു് ചോദിച്ചു:

'ഗുരുനാഥൻ പറഞ്ഞുതന്നതുപോലെയാണെങ്കിൽ കൂടല്ലൂർ ഭഗവതിക്കും ക്ഷേത്രത്തിന്നും എങ്ങിനെ ഈശ്വരൻെറ ശക്തി ഉണ്ടാകും? അവിടത്തെ വിഗ്രഹത്തിന്നു് എന്തെങ്കിലും ചൈതന്യമുണ്ടോ?' ശിഷ്യൻെറ മുമ്പിലാണെങ്കിലും ശാസ്ത്രികൾ പതുങ്ങി. ഒടുവിൽ പാൎവ്വതീ–ശിവൻ എന്ന രണ്ടു ദേവീദേവന്മാർ സൎവ്വവ്യാപിയായ ശക്തിയുടെ രൂപങ്ങളാണെന്നും അവരെ ഭജിച്ചാലും ശക്തിയെ ഭജിച്ച ഫലംകിട്ടുമെന്നും അതാണ് കുറേക്കൂടി എളുപ്പമെന്നും ശാസ്ത്രികൾ ഒരുവിധം പറഞ്ഞൊപ്പിച്ചു. മേല്പറഞ്ഞ സംഭവത്തെപ്പററി പിൽകാലത്തു് ശ്രീ ശിവയോഗികളുടെ ശിഷ്യനായിരുന്ന പണ്ഡിററ് ഗോപാലൻനായരോടു് ശ്രീ ശിവയോഗിതന്നെ പറയുകയുണ്ടായി. ശാസ്ത്രികൾ ചൊല്ലിക്കേൾപ്പിക്കുകയും വ്യാഖ്യാനിക്കുകയും ചെയ്ത ആ പദ്യവും അതിൻെറ അൎത്ഥവും ഗോവിന്ദൻകുട്ടിയെ ചിന്താകുലനാക്കി. ഈ ചിന്താകുലത അദ്ദേഹത്തെ സംശയഗ്രസ്തനാക്കി– പൂജ–ഭജനാദികൾക്കു് എന്തോ പന്തികേടുണ്ടെന്നുള്ള ധാരണ ഗോവിന്ദൻകുട്ടിയെ അസ്വസ്ഥനാക്കി. ഗോവിന്ദൻകുട്ടി തൻെറ ഈ സംശയങ്ങൾവെച്ച് അച്ഛനോടും അമ്മയോടും ചോദ്യങ്ങൾ ചോദിച്ചു.

'ഈശ്വരൻ ആരാണ്? എവിടെ ഇരിക്കുന്നു? എന്തുചെയ്യുന്നു?' ഇങ്ങിനെയുള്ള ചോദ്യങ്ങൾക്കു് പിതാവിന്നോ മററുമുതിൎന്ന ആളുകൾക്കോ ഖണ്ഡിതമായ മറുപടിപറയാൻ കഴിഞ്ഞില്ല. അവർ അതിനെപ്പററി ചിന്തിച്ചിരിക്കുകയില്ല.

ഗോവിന്ദൻകുട്ടി സംശയപരിഹാരംതേടി അമ്മയെ സദാ വിഷമിപ്പിച്ചു. മകൻെറ ചോദ്യങ്ങൾക്കു് ഈശ്വരഭ

ക്തയായ അമ്മയ്ക്കും മറുപടി ഒന്നും പറയാൻ കഴിഞ്ഞില്ല. എങ്കിലും ബുദ്ധിമതിയായ ആ മാതാവ് തന്റെ മകൻ ഈശ്വര ഭക്തനായിത്തീരണമെന്ന ആഗ്രഹത്തോടെ, ഗോവിന്ദൻകുട്ടിയുടെ ചിന്തകളെ മറെറാരുവഴിക്ക് തിരിച്ചുവിടാൻ ശ്രമിച്ചു.

'ഈശ്വരൻ ഭക്തപ്രിയനാണ്. തന്റെ ഭക്തന്മാരെ അദ്ദേഹം എപ്പോഴും രക്ഷിക്കുന്നു, അനുഗ്രഹിക്കുന്നു. അതുകൊണ്ടു ശരിയായ ഈശ്വരഭജനത്തിൽ കവിഞ്ഞ് മറെറാന്നും നമുക്ക് ചെയ്യാനില്ല. ദേവീഭജനമാണ് കുറേക്കൂടി എളുപ്പം. ദേവി അമ്മയാണ്. അമ്മയ്ക്കാണല്ലൊ ദയകൂടുന്നതു'' ഇങ്ങിനെയെല്ലാം അമ്മ മകനോടു് ഉപദേശിച്ചു.

രഘുവംശം മഹാകാവ്യത്തിലെ,

'ജഗതഃ പിതരൌ വന്ദേ പാൎവ്വതീപരമേശ്വരൌ.'

എന്ന കാളിദാസവാക്യം ലോകത്തിന്റെ മാതാപിതാക്കൾ പാൎവ്വതീപരമേശ്വരന്മാരാണ് എന്ന ധാരണ ആ ബാലനിൽ വളൎത്തി. ദേവനായി പരമശിവനും ദേവിയായി ശ്രീ പാൎവ്വതിയും ഗോവിന്ദൻകുട്ടിയിൽ ഉറച്ചുനില്ക്കുകയും ചെയ്തു. 'ഉമാസഹായ പാദാരവിന്ദാഭ്യാം നമഃ' എന്ന മുദ്രാവാക്യംവെച്ചുകൊണ്ടു് അദ്ദേഹം ആദ്യകാലങ്ങളിൽ ശിഷ്യന്മാൎക്ക് എഴുതീട്ടുള്ള അനേകം കത്തുകൾ ഇതിന്നു തെളിവാണ്. അതോടുകൂടി ശിവന്റേയും പാൎവ്വതിയുടേയും പുത്രനായ സുബ്രഹ്മണ്യനോടും അദ്ദേഹത്തിന്നു് ഭക്തി ജനിച്ചു. തമിഴ് പഠിക്കാനും അങ്ങിനെ തമിഴിലുള്ള സിദ്ധന്മാരുടെ ജ്ഞാനഗ്രന്ഥങ്ങളുമായി പരിചയപ്പെടാനും ശ്രമിച്ചതു അക്കാലത്താണ്.

ആലംപള്ളത്തിലേയും കൂടല്ലൂരിലേയും സംസ്കൃത വിദ്യാഭ്യാസത്തിന്നുശേഷം ഇംഗ്ലീഷ്‌വിദ്യാഭ്യാസംകൂടി ഉദ്ദേശിച്ച് അച്ഛൻ ഗോവിന്ദൻകുട്ടിയെ എറണാകുളത്തു് കൊണ്ടുചെന്നാക്കി. അവിടെ തനിക്കു് ബന്ധപ്പെട്ട ഒരു വീട്ടിൽ ഗോവിന്ദൻകുട്ടിയെ പാൎപ്പിച്ചു പഠിക്കാനേൎപ്പാടുചെയ്തു.

എറണാകുളത്തെ താമസത്തിന്റെയും വിദ്യാഭ്യാസത്തിന്റെയും ഇടയിൽ ബുദ്ധിമാനായ ഗോവിന്ദൻകുട്ടി പല തരക്കാരുമായി പരിചയിച്ചു. കുറേക്കൂടി വിശാലമായ വീക്ഷണഗതി സ്വീകരിക്കുവാൻ ആ സന്ദർഭം ഉപയോഗപ്പെടുത്തി. തമിഴ്, മലയാളം, ഇംഗ്ലീഷ്, സംസ്കൃതം എന്നീ ഭാഷകളിൽ പരിജ്ഞാനം നേടുന്നതിന്നും പിന്നീട് ആ പരിജ്ഞാനം വദ്ധിപ്പിക്കുന്നതിന്നും ക്രമേണ ഗോവിന്ദൻകുട്ടിക്ക് സാധിച്ചു. ഇംഗ്ലീഷിൽ ഗോവിന്ദൻകുട്ടിക്കുള്ള അറിവ് പരിമിതമായിരുന്നു. എന്നാൽ അന്നത്തെ നിലവാരത്തിനനുസരിച്ച്, മിഡിൻസ്കൂൾ വിദ്യാഭ്യാസംകൊണ്ടുതന്നെ അദ്ദേഹം ഇംഗ്ലീഷ്പത്രങ്ങൾ വായിച്ചു മനസ്സിലാക്കാൻ ശ്രമിച്ചിരുന്നു. സ്വപ്രയത്നംവഴി അദ്ദേഹം ഇംഗ്ലീഷ് പുസ്തകങ്ങളുമായി ബന്ധംപുലത്താൻ അത്യാവശ്യമായ ഇംഗ്ലീഷ്ഭാഷാ പരിചയം നേടി.

ഈ കാലത്തും ആദ്ധ്യാത്മികമായ പുതിയ പുതിയ പ്രശ്നങ്ങൾ അദ്ദേഹത്തെ അലട്ടിക്കൊണ്ടിരുന്നു. ജാതി, അയിത്തം, ജന്തുബലി. വിഗ്രഹാരാധന മുതലായവയിൽ അദ്ദേഹത്തിന്നു് ഒട്ടുംതന്നെ യുക്തി തോന്നിയില്ല. സാമൂഹ്യാചാരാവിശ്വാസങ്ങൾക്കെതിരായി രംഗത്തിറങ്ങുന്നതു് അപകടമാണെന്നും തോന്നി. എന്നാൽ അക്കാലത്തും ഗോവിന്ദൻകുട്ടി മററുള്ളവരുടെ ഇടയിൽ ഒരു പ്രത്യേക വ്യക്തിത്വം പുലത്തിവന്നിരുന്നു. ശ്രീ ശിവയോഗികളുടെ ഏതാണ്ട് സമകാലികനായിരുന്ന ആളും സംസ്കൃതപഠനത്തിൽ അദ്ദേഹത്തിന്റെ ശിഷ്യനുമായിരുന്ന പണ്ഡിററ് പി. ഗോപാലൻനായർ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു:—

'കൊല്ലവഷം 1052ൽ ഞാൻ നാട്ടുപാഠശാലയിൽ പഠിച്ചിരുന്ന എട്ടാമത്തെ വയസ്സുമുതൽ അദ്ദേഹത്തെ അറിയും. അന്നു് അദ്ദേഹത്തിന്നു് 20, 22 വയസ്സായിരിക്കും എന്നാണെ

നിക്കു് ഇപ്പോൾ തോന്നുന്നതു്. അദ്ദേഹത്തെ കാണുന്നതു് ആൎക്കും സന്തോഷവും, ആദരവും, സംതൃപ്തിയും ഉണ്ടാക്കുമായിരുന്നു. കാഴ്ചയിലുള്ള ഗാംഭീര്യവും, ശരീരകാന്തിയും സ്വതന്ത്രമായ ഭാവനകളും ചിന്താശക്തിയുമുള്ള അദ്ദേഹം ജന്മനാ ബുദ്ധിശാലിയും സ്വാതന്ത്ര്യതൽപരനുമായിരുന്നു. ഈവിധത്തിൽ അക്കാലത്തു് എന്നേക്കാൾ മുതിൎന്ന ആളുകൾ പലരും പറഞ്ഞു കേട്ടിട്ടുണ്ടു്.'

ദീൎഘകാലം മലബാർ ഡിസ്ത്രിക്ട് ബോർഡ് സൎവ്വീസ്സിൽ ഒരദ്ധ്യാപകനും നിരവധി പാഠപുസ്തകങ്ങളുടെ കൎത്താവുമായിരുന്ന ശ്രീ. നെട്ടാത്തു് വിശ്വനാഥമേനോൻ പണ്ഡിററ് ഗോപാലൻനായരെപ്പോലെതന്നെ ശ്രീ. ശിവയോഗിയുടെ സമകാലികനായിരുന്നു. അദ്ദേഹം ഒരവസരത്തിൽ ഇപ്രകാരം പറയുകയുണ്ടായി:— 'അദ്ദേഹം ആദ്യംമുതല്ക്കേ ഒരസാധാരണ പ്രകൃതക്കാരനായിരുന്നു. ആദ്യകാലത്തു് സാധാരണ നായർതറവാടുകളിലെമാതിരി അദ്ദേഹത്തിന്റെ ഭവനമായ കാരാട്ടു് നായർവീട്ടിലും പൂജ, ഭജന, പ്രാൎത്ഥനാദികൾ പ്രത്യേകം നടത്തിവന്നിരുന്നു. മിക്ക നായർതറവാടുകളിലും മച്ചിൽവെച്ചു് ഭുവനേശ്വരിയെ പൂജിക്കുക എന്നൊരു ചടങ്ങുണ്ടു്. അതിൽ വീട്ടിലുള്ളവരെല്ലാം ഭക്തിപൂൎവ്വം ഭാഗഭാക്കുകളാവും. അങ്ങിനെയുള്ള ഒരു അവസരത്തിൽ അന്നു് ചെറുപ്രായമായിരുന്ന ഗോവിന്ദൻകുട്ടി പൂജക്കു് എതിരായി സംസാരിക്കുകയും ഇറങ്ങിപ്പോകുകയുംചെയ്തു സംഭവം ക്ഷോഭത്തോടും മനോവേദനയോടുംകൂടി അവിടത്തെ കാരണവർ എന്റെ വീട്ടിൽ വന്നു് മുതിൎന്നവരോടു് പറയുന്നതു് ഞാൻതന്നെ കേട്ടിട്ടുണ്ടു്. ഭക്തിക്കും ഈശ്വരപ്രീതിക്കുമാണെങ്കിൽ നാംതന്നെ പൂജിക്കണം. മന്ത്രം ചൊല്ലണം. അതല്ലാതെ കൂലി കൊടുത്തു മററുള്ളവരെ കൊണ്ടുവന്നുചെയ്യിച്ചാൽ യാതൊരു ഫലവുമില്ല എന്നുംമററുമായിരുന്നു ഗോവിന്ദൻകുട്ടിയുടെ ശാഠ്യം.'

നായർതറവാട്ടുകൾ അക്കാലത്തു് ഭജനമഠങ്ങൾപോലെയായിരുന്നു. കുടുംബത്തിലെ സ്ത്രീകളും കുട്ടികളും ഒന്നിച്ചിരുന്നു സ്തോത്രങ്ങൾ ചൊല്ലുക, നാമംജപിക്കുക, കീർത്തനങ്ങൾ ആലപിക്കുക എന്നിവയെല്ലാം പ്രധാന ചടങ്ങുകളായിരുന്നു. കൂട്ടത്തിൽ ദേവീദേവന്മാരുടെ പടങ്ങൾവെച്ചു് കർപ്പൂരം കത്തിക്കുക, ചന്ദനത്തിരി പുകയ്ക്കുക ഇവയൊക്കെ പതിവായിരുന്നു. അന്നു് ഗോവിന്ദൻകുട്ടി അവയിൽ പങ്കെടുത്തിരുന്നുവെങ്കിലും പലപ്പോഴും ഏകാന്തതയിൽ ചിന്താമഗ്നനാവുന്നതു കാണാമായിരുന്നു. അതിനെപ്പററി അദ്ദേഹത്തിൻെറ അച്ഛൻ തന്നെ ചിലപ്പോൾ ആക്ഷേപിച്ചിരുന്നു. പക്ഷെ, 'മുളയിലറിയാം വിള' എന്ന ചൊല്ലുപോലെ ഭാവിയിൽ ഒരു പ്രസിദ്ധചിന്തകനും യോഗിവര്യനുമായിത്തീരുമെന്നതിൻെറ സൂചനകൾ ആ ചെറുപ്രായത്തിൽതന്നെ അദ്ദേഹത്തിൽ കണ്ടില്ലെന്നു വരുമോ? ഏതായാലും ഭക്തിനിർഭരവും യാഥാസ്ഥിതികവുമായ ആ കുടുംബാന്തരീക്ഷത്തിൽ ചിലതിനെയെല്ലാം ചോദ്യംചെയ്യുന്ന ഒരു ചിന്താഗതി അദ്ദേഹത്തിൽ വളൎന്നുവന്നിരുന്നുവെന്നു് വ്യക്തമാകുന്നുണ്ടു്.

# ഗൃഹസ്ഥജീവിതത്തിൽ—

എറണാകുളത്തെ വിദ്യാഭ്യാസത്തിന്നുശേഷം ഗോവിന്ദൻകുട്ടി നാട്ടിൽ മടങ്ങിയെത്തി. ഇവിടെ അദ്ദേഹത്തിന്നു് കുടുംബകാര്യങ്ങളിൽ ശ്രദ്ധ പതിപ്പിക്കേണ്ടതായിവന്നു. കുടുംബം സാമാന്യം സമ്പന്നവും പ്രശസ്തവുമായിരുന്നതിനാൽ ജീവിതസമ്പാദനത്തിന്നുവേണ്ടി ദേഹാദ്ധ്വാനം ചെയ്യേണ്ട ആവശ്യമുണ്ടായിരുന്നില്ല. എങ്കിലും ഒരു മരുമക്കത്തായ തറവാട്ടിൽ സ്വാഭാവികമായിട്ടുണ്ടാകുന്ന താവഴിമത്സരങ്ങളും അംഗങ്ങൾ ഒരേ വീട്ടിൽ ഒന്നിച്ചു താമസിക്കുമ്പോഴുണ്ടാകുന്ന അഭിപ്രായഭിന്നതകളും അസൌകര്യങ്ങളും അവിടെയും അനുഭവപ്പെട്ടിരുന്നു. അമ്പതും, അറുപതും, നൂറുവരെയും മെമ്പർമാർ പല താവഴികളിലായി ഒരേ ഭവനത്തിൽ ഒരു കാരണവരുടെ നിയന്ത്രണത്തിൽ കഴിഞ്ഞിരുന്നതായിരുന്നു ആ കാലം. ഈ വീർപ്പുമുട്ടലാണു് മരുമക്കത്തായ തറവാടുകളുടെ തകർച്ചക്കു് വഴിവെച്ചതു്. കാലസ്ഥിതിയും ജീവിതരീതിയിൽ വന്ന മാററങ്ങളും ജീവിതാവശ്യങ്ങളുടെ വർദ്ധനവും ആധുനിക പരിഷ്ക്കാരഭ്രമവും മേൽപറഞ്ഞ തകർച്ചയ്ക്കു് വേഗതകൂട്ടി.

ഈ സ്ഥിതിഗതികളെല്ലാം കാരാട്ടു തറവാടിനേയും ബാധിച്ചു. ഗോവിന്ദൻകുട്ടി നാട്ടിൽ മടങ്ങിയെത്തിയശേഷം തറവാട്ടിൽ ഭാഗം നടന്നു. താവഴിക്കാര്യങ്ങൾ, സ്വന്തം ചുമലിൽ വന്നു. അപ്പോഴേക്കും ഗോവിന്ദൻകുട്ടി ഗോവിന്ദമേനോനായി കഴിഞ്ഞിരുന്നു. ഗോവിന്ദമേനോൻ തന്റെ താവഴിക്കുവേണ്ടി കൊല്ലങ്കോട്ടു് ഒരു പുതിയ ഭവനം പണി ചെയ്യിച്ചു.

മരുമക്കത്തായ സമ്പ്രദായമനുസരിച്ചു് പിതാവിന്നു മക്ക

ളുടെ കുടുംബസ്വത്തുക്കളിലും കുടുംബകാര്യങ്ങളിലും അനുവലിയ പങ്കൊന്നുമുണ്ടായിരുന്നില്ല. കുടുംബനാഥൻ എന്നു പറഞ്ഞാൽ അന്നു് തറവാട്ടിലെ മൂത്ത പുരുഷൻ, അതായതു് കാരണവർ, എന്നാണു് അർത്ഥം. അധികപക്ഷവും അതു അമ്മാമനോ, ജ്യേഷ്ഠനോ ആയിരിക്കും. വയഃക്രമമനുസരിച്ചു് മൂത്ത പുരുഷന്മാർ കാരണവസ്ഥാനത്തു് വന്നുകൊണ്ടിരിക്കും.

ഗോവിന്ദമേനോൻെറ മാതാവും സഹോദരീ സഹോദരന്മാരും പുതിയ ഭവനത്തിൽ താമസമാക്കിയതോടെ തായ്വഴി കാരണവർ എന്ന നിലയ്ക്കു് ബാദ്ധ്യതകൾ വർദ്ധിച്ചു. പാട്ടം പിരിക്കുക, കുടുംബസംബന്ധമായ കാര്യങ്ങൾ നിർവ്വഹിക്കുക, ദേശാചാരമനുസരിച്ചുള്ള നാട്ടുകാര്യങ്ങളിൽ ഇടപെടുക തുടങ്ങിയ കർത്തവ്യങ്ങൾ ഗോവിന്ദമേനോൻ ചെയ്യേണ്ടിയിരുന്നു എന്നാൽ അതിന്നിടയിലും അദ്ദേഹം ഒഴിവുസമയം മുഴവൻ പുരാണേതിഹാസങ്ങളിൽ ഗവേഷണം നടത്താനുപയോഗിച്ചു. ഇതേക്കുറിച്ചു അദ്ദേഹത്തിൻെറ സഹോദരി ഒരുതവണ സിദ്ധാശ്രമം സന്ദർശിച്ചപ്പോൾ പറഞ്ഞതിപ്രകാരമാണു്:—

"ജ്യേഷ്ഠനുള്ള വിനോദം എപ്പോഴും പുസ്തകം വായിച്ചുകൊണ്ടിരിക്കയായിരുന്നു. താളിയോലഗ്രന്ഥങ്ങളും, പുരാണങ്ങളും, ഭഗവൽഗീതയും എല്ലാം ചുററുപാടും നിരത്തിവെച്ചുകൊണ്ടു് അദ്ദേഹം വായിക്കുകയും എഴുതുകയും പതിവായിരുന്നു. സമപ്രായക്കാരായ മററു പലരും ഇതുനിമിത്തം അദ്ദേഹത്തെ മൌനി എന്നും മുനിയെന്നുമൊക്കെ പറഞ്ഞുകളിയാക്കുമായിരുന്നു. എങ്കിലും അദ്ദേഹം മററുള്ളവരുടെ സംശയങ്ങൾ തീർക്കുകയും സംസ്കൃത ശ്ലോകങ്ങൾക്കു് അർത്ഥം പറഞ്ഞുകൊടുക്കുകയും മററും ചെയ്യുമായിരുന്നു. അധികപക്ഷവും വീടുവിട്ടു പുറത്തുപോകുന്ന സ്വഭാവം അദ്ദേഹത്തിന്നു് ഉണ്ടായിരുന്നില്ല. വീട്ടുകാര്യങ്ങൾക്കെല്ലാം കഴിയുന്നതും വീട്ടിൽ മററുള്ളവരെ ഏല്പിച്ചയക്കുന്നതാണു് കണ്ടിട്ടുള്ളതു്."

പുരാണഗ്രന്ഥങ്ങളെ ശ്രുതിയുടേയും യുക്തിയുടേയും അനുഭവങ്ങളുടേയും വെളിച്ചത്തിൽ വിലയിരുത്തുന്ന സ്വഭാവം ആ കാലംമുതൽക്കെ അദ്ദേഹം വളർത്തിയിരിക്കണം. മുനിയെ ഒന്നു് മാനസാന്തരപ്പെടുത്തുവാൻ മാതാപിതാക്കന്മാർ ഒരു വിവാഹബന്ധത്തിലേപ്പെടുത്തുന്നതിന്നുള്ള ശ്രമം തുടങ്ങി. അങ്ങിനെ ഒരു വിവാഹത്തിന്നു് അദ്ദേഹം മാതാപിതാക്കന്മാരുടെ ആഗ്രഹമനുസരിച്ച് വഴങ്ങേണ്ടിവന്നു. വടവന്നൂരു മുക്കിൽ മരുതൂർ താവുകുട്ടി അമ്മയായിരുന്നു വധു. അവരാണു് പിന്നീടു് ശിഷ്യയായും ഒടുവിൽ ആനന്ദമഹാസഭാദ്ധ്യക്ഷയായും പ്രശസ്തി നേടിയ യോഗിനീമാതാവ്. അന്നു് അവർക്കു് ഏതാണ്ടു് പതിനേഴുവയസ്സു് പ്രായമായിരുന്നു.

കുടുംബഭരണമേറെറടുത്തു് വിവാഹവും കഴിഞ്ഞു താവഴിക്കാരണവരായി ഇരിക്കുമ്പോഴാണു് മറെറാരു ചുമതല ഗോവിന്ദമേനോൻെറ ചുമലിൽ വന്നുവീണതു്. കാരാട്ടു് തറവാട്ടിലേയ്ക്കു് ശാശ്വതാവകാശമായുണ്ടായിരുന്ന അംശം മേനവൻെറ ഉദ്യോഗം. അതദ്ദേഹം ഏറെറടുക്കേണ്ടിവന്നു.

അംശം അധികാരി, മേനോൻ എന്നിവരുടെ ഉദ്യോഗങ്ങൾ അക്കാലത്തു് വലിയ ഗൌരവവും അന്തസ്സും ഉള്ളവയായിരുന്നു. പ്രൌഢിയും പ്രശസ്തിയുമുള്ള കുടുംബങ്ങൾക്കു് സന്തതവകാശപ്രകാരം നൽകപ്പെട്ടവയായിരുന്നു അവ. ഗവർമ്മെണ്ടുദ്യോഗം എന്നനിലയ്ക്കു് നാമമാത്രമായ ഒരു തുക അവർക്കു് ശമ്പളമായി നൽകിപ്പോന്നു. പക്ഷെ ഭാരിച്ച ഉത്തരവാദിത്വവും ഒരു വില്ലേജിനെ സംബന്ധിച്ചേടത്തോളം ഏറക്കുറെ സർവ്വാധിപത്യവും അന്നു അധികാരിക്കും മേനോന്നുമുണ്ടായിരുന്നു. പഴയ ഗ്രാമപഞ്ചായത്തു് തലവൻെറ പുതിയ രൂപമായിരുന്നു അംശം അധികാരി. അദ്ദേഹത്തിൻെറ തൊട്ടടുത്ത സഹായിയായിരുന്നു അംശംമേനോൻ. ആ മേനോൻെറ ഉദ്യോഗമാണു് ഗോവിന്ദമേനോൻ തറവാട്ടു് പാരമ്പര്യമനു

സരിച്ച് ഏറെറടുക്കേണ്ടിവന്നത്. അന്നത്തെ സ്ഥിതിക്ക് സാധാരണക്കാൎക്ക് ഏററവും അഭികാമ്യമായ ഒരു പദവി ആയിരുന്നു അത്. പക്ഷെ ഗോവിന്ദമേനോന്ന് അലോസരം നിറഞ്ഞതും അസ്വാതന്ത്ര്യവുമായിത്തോന്നി ആ ജോലി. എങ്കിലും തറവാട്ടിലേക്ക് പണ്ടുപണ്ടേയുള്ള ആ സ്ഥാനം താനായിട്ടു നശിപ്പിച്ചുവെന്ന് മററുള്ളവർ ആവലാതിപ്പെടാതെ കഴിക്കാൻ അദ്ദേഹം ശ്രമിച്ചു. പേരിന്നുമാത്രം ആ ഉത്തരവാദിത്വം വഹിച്ച് ജോലി കഴിവതും മറെറാരാളെക്കൊണ്ടു് ശരിയായി ചെയ്യിക്കുകയാണ് ചെയ്തിരുന്നത്.

ദിനചര്യകളിൽ ചില പ്രത്യേക ചിട്ടയും വ്യവസ്ഥയും ഉണ്ടായിരുന്ന അദ്ദേഹത്തിന്നു് മേലധികാരിമാരുടെ മുമ്പിൽ ഓച്ഛാനിച്ചു നിൽക്കുന്നതും, ഹാജരാകാൻ പറയുന്നേടത്തെല്ലാം ചെല്ലുന്നതും, ഗൌരവത്തിനും മാന്യതക്കും നിരക്കാത്ത മേലധികാരത്തിലെ കല്പനകൾ അനുസരിക്കുന്നതും, വലിയ വിമ്മിഷ്ടമായി തോന്നി. എങ്കിലും തറവാടിന്റെ പേരിൽ കാര്യങ്ങൾ ഒരുവിധം ഒപ്പിച്ചുപോന്നു. മേനവന്റെ ഉദ്യോഗം അധികകാലം കൊണ്ടുനടക്കാൻ ഗോവിന്ദമേനോന്നു കഴിഞ്ഞില്ല. ഒരു ദിവസം പെട്ടെന്നു അദ്ദേഹം അംശംമേനവന്റെ ഉദ്യോഗം രാജിവെച്ചു. രാജി പിൻവലിക്കാൻ അന്നത്തെ യൂറോപ്യനായ തുക്കിയും മററും അദ്ദേഹത്തെ നിർബ്ബന്ധിച്ചുനോക്കി. പക്ഷെ അദ്ദേഹം അതിന്നു വഴങ്ങിയില്ല.

ഈ പ്രേരണകളുടേയും നിർബ്ബന്ധത്തിന്റേയും പശ്ചാത്തലത്തിൽ രാജിക്കത്തിന്നുംപുറമെ താൻ എന്തിനു് രാജിവെക്കുന്നുവെന്ന് വ്യക്തമാക്കുന്ന പദ്യരൂപത്തിലുള്ള ഒരു കത്തുകൂടി മേലധികാരത്തിലേക്ക് അദ്ദേഹം അയച്ചുകൊടുത്തു. പ്രസ്തുത പദ്യങ്ങളിൽ ഒന്നുരണ്ടെണ്ണം ഇവിടെ ഉദ്ധരിക്കുന്നതു് സന്ദർഭോചിതമായിരിക്കും:—

'ഈറൻമുണ്ടും ധരിച്ചും കൊതുകടിയുമഹോ
കൊണ്ടുടൻ ബുദ്ധിമുട്ടി-
ക്കോലായിൽ കാററുമേററും നിശയതുമുഴവൻ നിദ്രയും
കൈവെടിഞ്ഞും
പാരം ദുഃഖിച്ചിവണ്ണം ശിവ ശിവ ശിവനേ!
ജീവകാലം കഴിക്ക-
ന്നംശംമേനോൻെറ ജന്മം കഴുതടെ ജനനത്തോടു
തുല്യംനിനച്ചാൽ.

കഷ്ടം താലൂക്കിൽ വന്നാലവിടെയൊരുവിധം
കാര്യവും തീർച്ചയില്ലാ
കിട്ടാ,നാട്ടിന്നു് പോകാനനുമതി,യവിടു ന്നെങ്കിലും,
ചീത്തകിട്ടും
വിററുണ്ടും ഗ്രാമമദ്ധ്യേ അവിടവിടെയുഴന്നങ്ങു
മിങ്ങും നടക്ക-
ന്നംശംമേനോൻെറ വേലാ ശിവശിവ ശിവനേ
വേണ്ടവേ വേണ്ട വേണ്ട

മേല്പറഞ്ഞ പദ്യങ്ങളിൽനിന്നു് അദ്ദേഹത്തിന്നു് തൻെറ ഉദ്യോഗത്തോടുണ്ടായിരുന്ന വൈരാഗ്യം വ്യക്തമാകും. കൃത്യസമയത്തു് കുളിക്കുക, ജപം, ധ്യാനം മുതലായവ നടത്തുക, ഏകാഗ്രത ശീലിക്കുക ഇതെല്ലാം അന്നു് അദ്ദേഹത്തിൻെറ ദിനചര്യകളിൽ പെട്ടമായിരുന്നു. അതിനെല്ലാം അസൌകര്യവും പ്രതിബന്ധവും ആയിരുന്നതും ഒരു തൊഴിലെന്നനിലയ്ക്കു് തക്ക വരുമാനമില്ലാതിരുന്നതും ആയ മേനവൻ പണി അദ്ദേഹം വെറുത്തതിൽ അത്ഭുതപ്പെടാനില്ല. അംശംമേനവൻെറ പണി രാജിവെച്ചുവെന്നറിഞ്ഞപ്പോൾ വീട്ടുകാർക്കു് ആക്ഷേപവും നാട്ടുകാർക്കു വിസ്മയവും തോന്നി. അദ്ദേഹമാകട്ടെ അതിൽ തികച്ചും സംതൃപ്തനാകുകയും ചെയ്തു.

ഉദ്യോഗം രാജിവെച്ചതിന്നുശേഷവും ശ്രീ ഗോവിന്ദമേനോൻ വെറുതെ ഇരുന്നില്ല. ചുററുപാടുമുള്ള ചെറുപ്പക്കാരെ സംസ്കൃതം പഠിപ്പിച്ചുകൊണ്ടും കുടുംബകാര്യങ്ങൾ നോക്കിക്കൊണ്ടും അദ്ദേഹം നാട്ടിൽതന്നെ കഴിച്ചുകൂട്ടി. അക്കാലത്തു് അദ്ദേഹത്തിൻെറ കീഴിൽ പലരും സംസ്കൃതം പഠിച്ചിരുന്നു. പക്ഷെ അദ്ദേഹം അതൊരു തൊഴിലായി കാണുകയോ അതിൽനിന്നു് എന്തെങ്കിലും സാമ്പത്തികനേട്ടം പ്രതീക്ഷിക്കുകയോ ചെയ്തിരുന്നില്ല. ഒരു സേവനമാർഗ്ഗമായേ അദ്ദേഹം അതിനെ കണ്ടിരുന്നുള്ളു. തൻെറ പാണ്ഡിത്യം മുഴുവൻ ഉപയോഗപ്പെടുത്തുന്നതിനുള്ള സാഹചര്യവും അവിടെയില്ലായിരുന്നു. എങ്കിലും അദ്ധ്യാപകവൃത്തിയും ജ്ഞാനവിതരണവും അദ്ദേഹത്തിന്നു വളരെ ഇഷ്ടപ്പെട്ട കാര്യങ്ങളായിരുന്നു. പിന്നീടു് പ്രസിദ്ധരായിത്തീൎന്ന പല പണ്ഡിതന്മാരും അന്നു് അദ്ദേഹത്തിൻെറ ശിഷ്യത്വം സ്വീകരിച്ചിട്ടുണ്ടായിരുന്നു.

അങ്ങിനെ കൊല്ലങ്കോട്ടും പരിസരങ്ങളിലും മാത്രമായി കഴിഞ്ഞിരുന്ന അവസരത്തിലും ഗോവിന്ദമേനോൻ ധ്യാനവും ഉപാസനാദികൎമ്മങ്ങളും മുടക്കംകൂടാതെ നിൎവ്വഹിച്ചു.

ഈ അവസരത്തിലാണ് കോഴിക്കോട്ടു് 'നേററീവ് ഹൈസ്കൂളിൽ' (ഇന്നത്തെ ഗണപതി ഹൈസ്കൂളിൽ) അദ്ദേഹത്തെ സംസ്കൃതമുൻഷി ഉദ്യോഗത്തിന്നു ക്ഷണിച്ചതു. ഉദ്യോഗത്തിന്നുവേണ്ടിയൊ സർട്ടിഫിക്കററിന്നു വേണ്ടിയോ പഠിക്കുക ഇന്നു സൎവ്വസാധാരണമാണ്. ഉദ്യോഗം കിട്ടാൻ സട്ടിഫിക്കററ് വേണം. സട്ടിഫിക്കററു കിട്ടാൻ പരീക്ഷ പാസ്സാവണം. പരീക്ഷക്കിരിക്കാൻ കുറെയെല്ലാം പഠിക്കണം. ഇതാണ് ഇന്നത്തെ സാമാന്യമായ വിദ്യാഭ്യാസലക്ഷ്യം. ഇതുനിമിത്തം ജ്ഞാനസംഭരണം എന്ന മൌലികലക്ഷ്യം നിറവേററുവാൻ ഇടവരാതെ വിസ്മരിക്കപ്പെട്ടിരിക്കുന്നു. എന്നാൽ ശ്രീ ഗോവിന്ദമേനോൻെറ കാലത്ത് പഠനലക്ഷ്യം ജ്ഞാ

നസമ്പാദനവും, സാംസ്കാരികാഭ്യുന്നതിയും, വ്യക്തികളുടെ സ്വഭാവശുദ്ധീകരണവും സാമൂഹ്യസേവനവും ആയിരുന്നു. നമ്മുടെ ഭാരതസാംസ്കാരിക പൈതൃകം സംസ്കൃതഭാഷയിലാണെന്നതുകൊണ്ട് അന്നു സംസ്കൃതപണ്ഡിതന്മാർ ജനങ്ങളുടെ ഭക്ത്യാദരങ്ങൾക്ക് പാത്രീഭവിച്ചിരുന്നു.

ശ്രീ. ഗോവിന്ദമേനോനെ കോഴിക്കോട്ടേയ്ക്ക് ഉദ്യോഗത്തിനുവേണ്ടി ക്ഷണിച്ചതു് അന്നു് കോഴിക്കോട്ടു വക്കീലായിരുന്ന പാറമ്പത്തു് ഗോവിന്ദമേനോനായിരുന്നു. പ്രസ്തുത ഹൈസ്കൂളിൽ ഏതാനും മാസങ്ങൾക്കു് ഒരു സംസ്കൃതമുൻഷിയുടെ ഒഴിവുവന്നപ്പോൾ അതിന്നു ഏററവും അർഹനെന്ന നിലയിലാണ് ശ്രീ. ഗോവിന്ദമേനോൻ ക്ഷണിക്കപ്പെട്ടതു്. അന്നു് ഗണപതി ഹൈസ്കൂൾ 'നേററീവ്ഹൈസ്കൂൾ' എന്ന പേരിലാണറിയപ്പെട്ടിരുന്നതു്. നാട്ടുകാർ നടത്തുന്ന ഹൈസ്കൂൾ എന്നർത്ഥത്തിലാണ് ആ പേർ വന്നതു്. ഗവമ്മെണ്ടോ ക്രിസ്ത്യൻമിഷ്യൻകാരോ അല്ലാതെ നാട്ടുകാർ ഇംഗ്ലീഷുവിദ്യാഭ്യാസത്തിന്നു് ഹൈസ്കൂൾനടത്തുക എന്നതു അപൂർവ്വമായിരുന്നു. പിന്നീടു് സ്കൂൾ മാനേജരായിരുന്ന ശ്രീ: ഗണപതിറാവുവിൻെറ സ്മാരകമായി ഗണപതി ഹൈസ്കൂൾ എന്ന പേർ പ്രചാരത്തിലായി. ശ്രീ ഗണപതിറാവു അവസാനഘട്ടത്തിൽ 'സുവിചാരാനന്ദസന്യാസി' എന്ന നാമം സ്വീകരിച്ചു സന്യസിക്കുകയാണുണ്ടായതു്.

അന്നു നാട്ടിൽ സ്വന്തം ഉത്തരവാദിത്വത്തിൽ ജീവിക്കുക എന്നതു ശ്രീ. ഗോവിന്ദമേനോനെ സംബന്ധിച്ചേടത്തോളം അതാദ്യമായിരുന്നു.

കോഴിക്കോട്ടുള്ള അദ്ദേഹത്തിൻെറ ജീവിതം വളരെ ദീർഘിച്ചതല്ലായിരുന്നുവെങ്കിലും ആ ഉദ്യോഗജീവിതത്തിന്നിടയിൽ അദ്ദേഹത്തിൽ ഗണ്യമായ പരിവർത്തനങ്ങൾ സംഭവിച്ചു. പാശ്ചാത്യവിദ്യാഭ്യാസസമ്പന്നരും, ബിരുദധാരികളും

പണ്ഡിതന്മാരും, സാമൂഹ്യപരിഷ്ക്കർത്താക്കളുമടങ്ങുന്ന നല്ലൊരു സുഹൃദ്വലയത്തെ അവിടെ അദ്ദേഹത്തിന്നു ലഭിച്ചു. അവരിൽ പ്രധാനികൾ, യുക്തിവാദിയും, സ്വതന്ത്രചിന്തകനും, പിന്നീട് 'മിതവാദി'പത്രാധിപരുമായിരുന്ന ശ്രീ. സി. കൃഷ്ണൻവക്കീൽ, ബ്രഹ്മസമാജ പ്രവർത്തകനായിരുന്ന ഡോക്ടർ ആയ്യത്താൻ ഗോപാലൻ, പ്രസിദ്ധ അഭിഭാഷകനായിരുന്ന മഞ്ചേരി രാമയ്യർ, കേരളപത്രികാപത്രാധിപരായിരുന്ന ശ്രീ ചെങ്കളത്തു് കുഞ്ഞിരാമമേനോൻ, കുന്ദലതാ കർത്താവായിരുന്ന ശ്രീ: ടി. എം. അപ്പുനെടുങ്ങാടി, മനോരമ മാനേജിങ്ങ് എഡിററായിരുന്ന പുളിയമ്പററ കുഞ്ഞികൃഷ്ണമേനോൻ മുതലായവരായിരുന്നു. പ്രായംകൊണ്ടും പാണ്ഡിത്യം കൊണ്ടും മററും ശ്രീ ഗോവിന്ദമേനോനെക്കാൾ ചെറുപ്പക്കാരായിരുന്നു ഇവരിൽ പലരും. അതിനാൽ ഗുരുനിർവ്വിശേഷമായ സ്നേഹാദരങ്ങൾ അവരിൽനിന്നു അദ്ദേഹത്തിന്നു സിദ്ധിച്ചിരുന്നു.

കോഴിക്കോട്ടെ താമസത്തിന്നിടയിലാണ് ഡോക്ടർ ആയ്യത്താൻ ഗോപാലൻെറയും മററും ആവശ്യപ്രകാരം ബ്രഹ്മസമാജക്കാർക്ക 'ബ്രഹ്മസങ്കീർത്തനം' എന്ന ഗാനകൃതി അദ്ദേഹം എഴുതിക്കൊടുത്തത്. ബ്രഹ്മസമാജപണ്ഡിതന്മാരാണ് പിന്നീട് 'ബ്രഹ്മാനന്ദസ്വാമി' എന്ന ബഹുമതിനാമം ശ്രീ. ഗോവിന്ദമേനോന്നു് നൽകിയത് എന്നുള്ളതും പ്രസ്താവ്യമാണ്.

കോഴിക്കോട്ടെ ജീവിതത്തിൽ പലതുറകളിലുമുള്ള മാന്യന്മാരുമായും ഇടപഴകാൻ അദ്ദേഹത്തിന്നു സന്ദർഭം ലഭിച്ചു. മനോരമാപത്രത്തിൻെറ സ്ഥാപകനായിരുന്ന കീഴക്കെ കോവിലകത്ത്കുട്ടി ഏട്ടൻ രാജ, ശ്രീ. ഗോവിന്ദമേനോൻെറ സംസ്കൃത പാണ്ഡിത്യത്തെപ്പററിയും യോഗചര്യയെപ്പററിയുംമററും അറിഞ്ഞു് ശ്രീ. പുളിയമ്പററ കുഞ്ഞികൃഷ്ണമേനോൻ മുഖേന കോവിലകത്തേക്ക് അദ്ദേഹത്തെ ക്ഷണിച്ചുകൊണ്ടു

പോയി ഓണപ്പുടവയും മററും അന്നത്തെ സാമൂതിരിപ്പാടിനെക്കൊണ്ടു് കൊടുപ്പിച്ചു ബഹുമാനിച്ചു. അക്കാലത്തു സമസ്യാപൂരണാദി സാഹിത്യശ്രമങ്ങളാൽ ഗോവിന്ദമേനോൻ ശ്രീ. പുന്നശ്ശേരിനമ്പിയുടേയും മററും ബഹുമതിക്കു് പാത്രീഭൂതനായിട്ടുണ്ടു്.

കോഴിക്കോട്ടു് ഉദ്യോഗത്തിലിരിക്കുമ്പോഴാണ് അദ്ദേഹം 'രാജയോഗ' പരിശീലനം ആരംഭിച്ചതു്. യോഗപരിശീലനത്തോടൊപ്പം ഉപാസനയിലും അദ്ദേഹം വ്യാപൃതനായി. അങ്ങിനെ ഒരു പുതിയ ജീവിതരീതി കോഴിക്കോട്ടു വെച്ചു് അദ്ദേഹം സ്വീകരിച്ചു. സഹധർമ്മിണിയെ അന്നുമുതൽ ഒരു ശിഷ്യയുടെനിലയിൽമാത്രം ദർശിക്കുകയു ചെയ്തു. ബ്രഹ്മചര്യം തികച്ചും പാലിക്കാൻ രണ്ടുപേരും പ്രതിജ്ഞാബദ്ധരായിരുന്നു. ഈ നിലയ്ക്കുതന്നെയായിരുന്നുവല്ലോ ശ്രീരാമകൃഷ്ണപരമഹംസൻ ശ്രീ ശാരദാദേവിയെ കണ്ടിരുന്നതും. കോഴിക്കോട്ടു് താമസിക്കുന്ന കാലത്തുതന്നെ അദ്ദേഹം ഏതാനും ലഘുപുസ്തകങ്ങളും എഴുതുകയുണ്ടായി.

കോഴിക്കോട്ടുവെച്ചുണ്ടായ ഈ പരിവർത്തനത്തെപ്പററി ശ്രീ യോഗിനീമാതാവുതന്നെ, സന്ദർഭവശാൽ ഇപ്രകാരം പറഞ്ഞിരുന്നു:-"സ്വന്തം വീട്ടിൽവെച്ചുതന്നെ പലപ്പോഴും യോഗത്തെപ്പററിയും യോഗികളുടെ ദിനചര്യയെക്കുറിച്ചും അദ്ദേഹം പറയുമായിരുന്നു. പക്ഷെ താൻ ജനിച്ചുവളന്ന പരിസരത്തിൽ—ആ ചുററുപാടുകൾക്കെതിരായി—, അത്തരമൊരു പുതിയ ജീവിതം അംഗീകരിക്കുക പ്രയാസമായിരുന്നു. തന്നെപ്പററി അതേവരെയുണ്ടായിരുന്ന മററുള്ളവരുടെ പരിചയത്തിന്നും ധാരണകൾക്കും വ്യത്യസ്തമായി താൻ ബാഹ്യമായും യോഗവൃത്തി സ്വീകരിച്ചാൽ അതിൻെറ ഗൌരവവും പ്രാധാന്യവും മനസ്സിലാക്കുവാൻ മററുള്ളവക്കു് സാധിക്കുമോ എന്നു് അദ്ദേഹം ശങ്കിച്ചിരുന്നു. അതിന്നുപുറമെ കുടുംബത്തിൽ യോഗി

യായി ജീവിക്കുകയും തൻെറ ചെലവുകൾക്കും ഭക്ഷണാദികൾക്കും മററും കുടുംബത്തിനെ ആശ്രയിക്കുകയും ചെയ്യുന്നതു് അദ്ദേഹത്തിന്നു് ഇഷ്ടമായിരുന്നില്ല. എന്നാൽ കോഴിക്കോട്ടു സ്വതന്ത്രമായി സ്വന്തം അദ്ധ്വാനത്തിൻെറ പ്രതിഫലംകൊണ്ടു് ജീവിതം നയിക്കാൻ തുടങ്ങിയതോടെ യോഗവൃത്തി അംഗീകരിക്കുവാൻ അദ്ദേഹത്തിന്നു സൌകര്യം ലഭിച്ചു. എങ്കിലും അന്നു കാവിവസ്ത്രങ്ങൾ ഉപയോഗിച്ചിരുന്നില്ല. പക്ഷെ ഭക്ഷണത്തിനും മററു ദിനചര്യകൾക്കും പ്രത്യേകം ചില ചിട്ടകളും ക്രമീകരണങ്ങളും ഏർപ്പെടുത്തിയിരുന്നുതാനും.''

അങ്ങിനെ കോഴിക്കോട്ടു് ഹൈസ്കൂളിലെ മുൻഷിഉദ്യോഗംകൊണ്ടു് ആ ഹൈസ്കൂളിന്നു് പ്രത്യേകിച്ചു് പരിവത്തനമൊന്നുമുണ്ടായില്ലെങ്കിലും ആ ഉദ്യോഗകാലത്തു് ശ്രീ. ഗോവിന്ദമേനോൻെറ ജീവിതത്തിൽ അതിപ്രധാനമായ പരിവത്തനങ്ങൾ സംഭവിച്ചു. ലൌകികനായി ജീവിച്ചുകൊണ്ടുതന്നെ അദ്ദേഹം അദ്ധ്യാത്മികചിന്താമണ്ഡലത്തിലേക്കു സ്വയം ഉയന്നു പരിലസിച്ചു.

കോഴിക്കോട്ടെ ഉദ്യോഗകാലം നീട്ടിക്കിട്ടുന്നതിന്നു് സാദ്ധ്യത ഉണ്ടായിരുന്നുവെങ്കിലും അദ്ദേഹം അതിന്നു ശ്രമിച്ചില്ല. മാത്രമല്ല ഇന്നത്തെ ഗുരുവായൂരപ്പൻ കോളേജായ അന്നത്തെ കേരളവിദ്യാശാലയിലേക്കു് (പിന്നീടു് സാമൂതിരികോളേജ്) അദ്ദേഹം ക്ഷണിക്കപ്പെട്ടു. വക്കീൽ ശ്രീ. പാറമ്പത്തു് ഗോവിന്ദമേനോൻ ആ ക്ഷണനം സ്വീകരിക്കാൻ അദ്ദേഹത്തെ പ്രേരിപ്പിക്കുകയും ചെയ്തു. എന്നാൽ അദ്ദേഹം ആ ഉദ്യോഗവും സ്വീകരിക്കുകയുണ്ടായില്ല. അദ്ദേഹത്തിന്നു കുറേക്കൂടി ഏകാന്തമായ ജീവിതത്തിലായിരുന്നു ശ്രദ്ധ. നഗരജീവിതത്തിൽ തൻെറ ആദ്ധ്യാത്മികചര്യകൾക്കു് ഏകാഗ്രത കിട്ടാൻ പ്രയാസമാണെന്നു് അദ്ദേഹം കരുതിയിരിക്കണം. അതിന്നപ്പുറമെ അന്നു് ആലത്തൂരിൽ പുതുതായി ആരംഭിച്ചിരുന്ന ബോർ

ഡ് മിഡിൽ സ്കൂളിൽ സംസ്കൃതമുൻഷി ഉദ്യോഗം ലഭിക്കുന്നതിന്നു സാദ്ധ്യതയുണ്ടാവുകയും ചെയ്തു ആലത്തൂർ സ്വന്തം നാട്ടിൻെറ കുറേക്കൂടി അടുത്താണെന്നുള്ളതും നഗരത്തിൻെറ ബഹളങ്ങളിൽനിന്നു വിട്ടുനിൽക്കുന്ന നാട്ടിൻപുറമാണെന്നുള്ളതും അവിടുത്തെ ഉദ്യോഗം സ്വീകരിക്കുവാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചിരിക്കണം. 1899 ലാണ് അദ്ദേഹം കോഴിക്കോട്ടെ മുൻഷി പണിവിട്ടു ആലത്തൂരിലേക്ക് പോന്നതു്.

കോഴിക്കോട്ടുനിന്നു് വിടുമ്പോൾ ശ്രീ മഞ്ചേരി രാമയ്യരുടെ ഭവനത്തിൽവെച്ചു് അദ്ദേഹത്തിന്നൊരു യാത്രയയപ്പു നൽകിയിരുന്നതിൽ മംഗളമാശംസിച്ചുകൊണ്ടു് ആയ്യാത്താൻ ഗോപാലൻ "ഒരു യതിവര്യനായി അങ്ങ് ഇനിയും ഞങ്ങളുടെ നാട്ടിൽ വരുമെന്നു" ദീർഘദർശനം ചെയ്തിരുന്നതായി യോഗിനീമാതാവ് ഒരിക്കൽ പറകയുണ്ടായി. ആ യാത്രയയപ്പിൽ യോഗിനീമാതാവും പങ്കുകൊണ്ടിരുന്നു. ആയ്യാത്താൻ ഗോപാലനും മററും അന്ന് "ബ്രഹ്മാനന്ദസ്വാമി" എന്നാണ് അദ്ദേഹത്തെ സംബോധന ചെയ്തിരുന്നതത്രെ. അങ്ങിനെ സ്വാമികൾ കോഴിക്കോട്ട് വിട്ടു, ആലത്തൂരിലെത്തി.

അന്നത്തെ ആലത്തൂർ മിഡിൽ സ്കൂളാണ് ഇന്നു ഗവമ്മേണ്ട് ഗേൾസ് ഹൈസ്കൂളായി ഉയർത്തീട്ടുള്ളതു്. പ്രസ്തുത മിഡിൽ സ്കൂളിൽ മുൻഷിയായി ഉദ്യോഗം ഏറെറടുത്തതോടുകൂടിയാണ് അദ്ദേഹം പൂണ്ണമായി സന്യാസവൃത്തി സ്വീകരിക്കുകയും അതനുസരിച്ച വസ്ത്രധാരണരീതി അവലംബിക്കുകയും ചെയ്തതു്. തൻെറ പ്രസിദ്ധമായ "ജ്ഞാനകമ്മിയോടുകൂടിയ സിദ്ധാനുഭൂതി" എന്ന പദ്യകൃതിയും അതിപ്രധാന ഗ്രന്ഥമായിട്ടുള്ള 'മോക്ഷപ്രദീപ'വും ആലത്തൂരിൽ മുൻഷി ഉദ്യോഗത്തിലിരിക്കുമ്പോഴാണ് എഴുതി അച്ചടിപ്പിച്ചതു്. അതിന്നുമുമ്പു തന്നെ ബ്രഹ്മാനന്ദസ്വാമി എന്ന പേരിൽ അദ്ദേഹം ജനതാമദ്ധ്യത്തിൽ സുപരിചിതനായിക്കഴിഞ്ഞിരുന്നു.

കേരളത്തിന്റെ നാനാഭാഗങ്ങളിലും സിലോണിലും മററും അദ്ദേഹത്തിന്നു ശിഷ്യഗണങ്ങളും ഉണ്ടായി.

ആലത്തൂർ മുൻഷിയായിരിക്കുന്നകാലത്തു് അദ്ദേഹം ആദ്യമായി വാന്തൂരെന്ന സ്ഥലത്താണ താമസം ഉറപ്പിച്ചതു്. സ്കൂളിൽനിന്നു് ഏതാണ്ടു് ഒരു നാഴികദൂരെ ഏകാന്തവും പ്രകൃതിമനോഹരവും ആയിരുന്ന വീഴ മലയുടെ തൊട്ടടുത്തായിരുന്നു ആ വസതി. അതിന്നു അദ്ദേഹം 'സിദ്ധാശ്രമം' എന്നു നാമകരണംചെയ്തു. തികച്ചും ഒരു ആശ്രമജീവിതംതന്നെയാണു് അദ്ദേഹം നയിച്ചിരുന്നതു്. ആശ്രമത്തിന്നടുത്തുള്ള വയലിൽ അദ്ദേഹം ഒഴിവുസമയങ്ങളിൽ വിശ്രമിക്കുകയും പ്രകൃതിഭംഗി ആസ്വദിക്കയും ധ്യാനലീനനായിരിക്കുകയും ചെയ്തിരുന്നു. ഏകാന്തത അദ്ദേഹത്തിന്നു വളരെ സന്തോഷപ്രദമായിരുന്നു.

കോഴിക്കോട്ടും ആലത്തൂരും ഉദ്യോഗത്തിന്നു പോകുന്നതിന്നു മുമ്പുതന്നെ അയിത്തം തുടങ്ങിയ അനാചാരങ്ങൾ അദ്ദേഹം ഉപേക്ഷിച്ചിരുന്നു. "തന്റെ ഗ്രാമക്കാരായ ബ്രാഹ്മണർക്കു് ബ്രഹ്മാനന്ദസ്വാമിയോടു് ബഹുമാനമായിരുന്നു. എന്നാൽ അദ്ദേഹത്തിന്നു് ജാതിയും തീണ്ടലും ഒന്നും ഇല്ലാതിരുന്നതിനാൽ അവർക്കു എതിർപ്പും ഉണ്ടായിരുന്നുവെന്നു്" തന്റെ പ്രിയശിഷ്യനും മുൻഅഡ്വക്കേററ്ജനറലുമായ ശ്രീ: കെ. വി. സൂര്യനാരായണഅയ്യർതന്നെ പലപ്പോഴും പറകയുണ്ടായിട്ടുണ്ടു്

ആലത്തൂർ ഹൈസ്കൂളിൽ അദ്ദേഹത്തിന്റെ ശിഷ്യന്മാരായിരുന്ന പലരും പിന്നീടു് പ്രസിദ്ധരായിട്ടുണ്ടു്. അവരിൽ മാതൃഭൂമി ചീഫ് എഡിററർ ശ്രീ: കെ. പി. കേശവമേനോൻ, കോഴിക്കോട്ടു് നോർമൻ പ്രിൻറിങ്ങ്ബ്യൂറോ ഉടമസ്ഥൻ ശ്രീ: കെ. വി. അച്ചുതൻനായർ, മുൻ അഡ്വക്കേററ് ജനറൽ ശ്രീ: കെ. വി. സൂര്യനാരായണഅയ്യർ, കേരളചരിത്രകാരനായ ശ്രീ: കെ. വി. കൃഷ്ണയ്യർ മുതലായവരുടെ പേ

തുകൾ എടുത്തുപറയേണ്ടതാണ്. 1907 വരേയും അദ്ദേഹം ആലത്തൂർ മിഡിൽ സ്കൂളിൽ മുൻഷിയായിരുന്നു. തന്റെ ഗുരുനാഥനെപ്പററിയുള്ള അനുസ്മരണയിൽ ശ്രീ: കെ. പി. കേശവമേനോൻ ഒരവസരത്തിൽ ഇപ്രകാരം പറകയുണ്ടായി:—

"ഞാൻ അധികകാലം അദ്ദേഹത്തിന്റെ കീഴിൽ സംസ്കൃതം പഠിച്ചിട്ടില്ലെങ്കിലും അദ്ദേഹത്തിന്റെ സ്വരൂപവും, വ്യക്തിത്വവും ഇന്നും എന്റെ ഹൃദയത്തിൽ പതിഞ്ഞു കിടപ്പുണ്ട്. പാഠങ്ങൾ കൃത്യമായി പഠിക്കുന്നവരോട് അദ്ദേഹത്തിനുണ്ടായിരുന്ന മമതയും, അങ്ങിനെ ചെയ്യാത്തവരോടുള്ള പ്രതിഷേധവും പ്രത്യേകം എടുത്തുപറയത്തക്കതാണ്. അന്നുതന്നെ ഒരു യോഗിയും പ്രാപഞ്ചികനുമായി രണ്ടു രംഗങ്ങളിൽ രണ്ടുവിധത്തിൽ ജീവിതം നയിച്ചിരുന്ന അദ്ദേഹത്തോട് വിദ്യാർത്ഥികൾക്കും അദ്ധ്യാപകന്മാർക്കും ഋഷിതുല്യമായ സ്നേഹാദരങ്ങൾ ഉണ്ടായിരുന്നു. ശ്രീ ശിവയോഗിയുടെ ആശയാദർശങ്ങളോട് എനിക്ക് അങ്ങേയററം ബഹുമാനാദരങ്ങൾ ഉണ്ടെങ്കിലും എന്റെ ജീവിതസാഹചര്യങ്ങളും വിശ്വാസപ്രമാണങ്ങളും മറെറാരുവിധത്തിലാണ് രൂപാന്തരപ്പെട്ടത്. ഇത്രത്തോളം ആത്മവിശ്വാസവും കർമ്മധീരതയും നെഞ്ഞുറപ്പുമുള്ള ആചാര്യന്മാർ അധികമുണ്ടായിട്ടില്ല."

തന്റെ ഈ അദ്ധ്യാപകനെപ്പററി, അദ്ദേഹത്തിന്റെ സ്നേഹവിശ്വാസങ്ങൾക്ക് പ്രത്യേകം പാത്രീഭവിച്ചിരുന്ന ശ്രീ:കെ. വി. അച്ചുതൻനായർ പറയുന്നതു നോക്കുക:– 'യുക്തിയുക്തമായി ചിന്തിക്കുകയും അതുപോലെതന്നെ യുക്തിസഹമായ അഭിപ്രായങ്ങൾ പറയുകയും ബുദ്ധിപൂർവ്വം പ്രവർത്തിക്കുകയും ചെയ്യുന്ന വിദ്യാർത്ഥികളോട് ശ്രീ ബ്രഹ്മാനന്ദസ്വാമികൾക്ക് പ്രത്യേകം സ്നേഹവും സന്തോഷവുമുണ്ടായിരുന്നു. അദ്ദേഹം അവരെ പ്രോത്സാഹിപ്പിക്കുകയും അവരുടെ യുക്തിചിന്തയ്ക്കും യുക്തിയുക്തമായ നിഗമനങ്ങൾക്കും വളംവെച്ചു

കൊടുക്കുകയും ചെയ്യും. അദ്ദേഹത്തിന്റെ പെരുമാററം വിദ്യാർത്ഥികളോട് പ്രത്യേകം സ്നേഹവാത്സല്യങ്ങളോടുകൂടിയായിരുന്നു. ക്ലാസിൽ പഠിപ്പിക്കുന്ന പാഠപുസ്തകങ്ങളിൽ നിന്നു മാത്രമല്ല സന്ദർഭത്തിന്നും ആവശ്യത്തിന്നും അനുസരിച്ചു മററു വിഷയങ്ങളും തത്വചിന്താപരമായ സംഗതികളും അദ്ദേഹം പഠിപ്പിക്കുമായിരുന്നു. അങ്ങിനെ 'വാസാം സിജീർണ്ണാനി' തുടങ്ങിയ ഭഗവൽഗീതാപദ്യങ്ങൾപോലും അദ്ദേഹം ഞങ്ങളെ പഠിപ്പിച്ചു. മുൻഷിയായിരിക്കുമ്പോൾ ഔദ്യോഗികമായ പേര് മറെറാന്നായിരുന്നെങ്കിലും ബ്രഹ്മാനന്ദസ്വാമികൾ എന്ന പേരിലാണദ്ദേഹം അറിയപ്പെട്ടിരുന്നതു്. ഈ കാലത്തുതന്നെ അദ്ദേഹത്തിന്ന് നാനാഭാഗങ്ങളിലും ശിഷ്യന്മാർ ഉണ്ടായിരുന്നു. അവർ പല പാരിതോഷികങ്ങളും അദ്ദേഹത്തിന്നു് അയച്ചുകൊടുത്തിരുന്നു. ചിലപ്പോൾ തപാലിൽ ആവക സാധനങ്ങൾ പാർസലായി വന്നാൽ അവ അദ്ദേഹം ഞങ്ങളേയും കാണിച്ചുതരും. നാനാഭാഗങ്ങളിൽ നിന്നും പല പണ്ഡിതന്മാരും സംശയനിവാരണാർത്ഥം ബ്രഹ്മാനന്ദസ്വാമികളെ അന്നു സമീപിക്കുമായിരുന്നു.''

1907-ൽ ശ്രീ ബ്രഹ്മാനന്ദസ്വാമികൾ തന്റെ സംസ്കൃതമുൻഷി ഉദ്യോഗം മതിയാക്കി ശരിക്കുള്ള ആശ്രമജീവിതം ആരംഭിച്ചു. ഇതിന്നുശേഷമാണ് അദ്ദേഹം യഥാർത്ഥത്തിൽ തന്റെ പ്രസ്ഥാനം വളർത്തുന്നതിന്നു് കേരളത്തിൽ ഒരു ജൈത്രയാത്ര നടത്തിയതു്.

മുൻഷി ഉദ്യോഗം ഉപേക്ഷിക്കുമ്പോൾ തന്റെ വിദ്യാർത്ഥികൾക്കായി അദ്ദേഹം പദ്യരൂപത്തിൽ എഴുതിക്കൊടുത്ത ഉപദേശങ്ങൾ സുപ്രസിദ്ധങ്ങളാണ്. അവ ആലത്തൂർ മിഡിൽസ്കൂൾ വിദ്യാർത്ഥികൾക്കു മാത്രമല്ല ഉപയോഗപ്പെട്ടതു്. വളരെ കാലത്തോളം ആ പദ്യങ്ങൾ കേരളത്തിലെ പല വിദ്യാലയങ്ങളിലും ഒരു പാഠവിഷയംപോലെ കുട്ടികളെ അ

ദ്ധ്യാപകർ പഠിപ്പിക്കുകയും ക്ലാസ്സിൽ ചൊല്ലിക്കുകയും ചെയ്തു മായിരുന്നു. അതിൽനിന്നും ഏതാനും പദ്യങ്ങൾ ഇവിടെ ഉദ്ധരിച്ചു ഈ ഭാഗം അവസാനിപ്പിക്കാം:—

പഠിപ്പുതന്നേ മനുജന്നു ഭൂഷണം
ഉടുപ്പു ഭൂഷാദികളൊന്നുമല്ലഹോ
മിടുക്കരായിട്ടുവരേണമെങ്കിലോ
മടിച്ചിടാതങ്ങു പഠിച്ചുകൊള്ളുവിൻ.

കുപ്പായവും തൊപ്പിയുമിട്ടുചെന്നാൽ
സൽപൂരുഷന്മാർ വകവെക്കയില്ല
അല്ലേതര പ്രാഭവ കീർത്തിനേടാ–
നെപ്പോഴുമമ്പോടു് പഠിച്ചിടേണം.

ഇല്ലെങ്കിലോ നല്ല പഠിപ്പുബാലരേ
പുല്ലിന്നുതുല്യം പുരുഷൻെറ ജന്മവും
ചൊല്ലാർന്ന സൌഖ്യത്തിനു പാത്രമായിടാ
വല്ലാത്ത ദുഃഖത്തിനു പാത്രമായിടും.

മാതാവിനേപ്പോലിഹ രക്ഷചെയ്യും
താതന്നുതുല്യം ഹിതവും കഥിക്കും
ചേതസ്സിലാനന്ദമതീവ നൽകും
ഏതൊന്നു് വിദ്യയ്ക്കു് സമം നിനച്ചാൽ?

ചാടീടൊല്ല കുളത്തിലും കുഴിയിലും
സ്നാനത്തിനായു് ചെല്ലുകിൽ
ഓടീടൊല്ല പതിച്ചു വല്ലപകടം
പററീടുമെൻ ശിഷ്യരേ!
കൂടീടൊല്ലൊരു കാലവും വികൃതിയാം
കൂട്ടത്തിലൊന്നിങ്കലും
നേടീടൊല്ല ധനത്തെ നീതിയെ വെടി–
ഞ്ഞിട്ടൊന്നുകൊണ്ടെങ്കിലും

കേറീടൊല്ല ഫലത്തിനായ് മരമതിൽ,
വീണീടുമെൻ ബാലരേ!
കേറീടിൻ ദിവസം പഠിപ്പിലതിനാൽ
കിട്ടും ഫലം നല്ലതു്.
മാറീടൊല്ലിഹ ദൈവചിന്തനയിൽ നി-
ന്നേതേതു കാലത്തിലും
മാറീടിൻ ക്ഷണമിങ്ങു് നിന്ദ്യമതിൽനി-
ന്നെല്ലായ്പ്പൊഴും ശിഷ്യരെ!
അന്നത്താൽ കുക്ഷിയദ്ധത്തെ
മന്ദം പൂരിച്ചുകൊള്ളുവിൻ
പിന്നെ കാൽവയർ വെള്ളത്താൽ
തന്നെ പൂരിക്ക വേണ്ടതു്
ഉറക്കവും വേണ്ടതുപോലെവേണം
മറക്കൊലാ നമ്മുടെ ഭാഷിതത്തേ
വെറുപ്പുകാട്ടീടരുതൊന്നുകൊണ്ടും
ഉരച്ചിടേണം പ്രിയമേവരോടും
ഒരു ജന്തുവിന്നുമൊരുപദ്രവത്തിനെ
കരണത്രയാദപി കൊടുത്തിടാത്തതു
പരമാ,മഹിംസയതിൽമീതെ ധർമ്മമി-
ല്ലറിവൻ നടപ്പിനതുപോലെയെപ്പൊഴും
അച്ഛനമ്മ നിജ സോദരാദിയെ
നിശ്ചയം ദിവസമാദരിക്കണം,
കച്ചിടൊല്ലവരെ ഭാര്യമാരുടെ
തുച്ഛവാക്കുകൾ നിമിത്തമൊട്ടുമേ.
ഇന്ദ്രപ്പട്ടം തൃണംപോൽ കരുതി മരുവിടും
യോഗിയാകുന്ന ഈ ഞാൻ,
ഇന്നത്തോളം പഠിപ്പിപ്പതിനൊരു ഗുരുവാ-
യെന്നെ നിങ്ങൾക്കു കിട്ടി.

ഇന്നിക്കാലത്തെ യോഗാൽ സുഖമൊടനുദിനം
ഞാൻ കഴിക്കട്ടെ, നിങ്ങൾ
നന്നായ് നിത്യം പഠിപ്പിൻ സുഖമൊട്ടമതുവിൻ
ദൈവമുണ്ടെന്നുമോർപ്പിൻ.

ഏതുവിദ്യാലയങ്ങളിലും ജാതിമത കക്ഷിഭേദംകൂടാതെ വിദ്യാർത്ഥികളെ പഠിപ്പിക്കാൻ ഉപയുക്തമായ ഈ പദ്യങ്ങൾ എന്തു കാരണവശാലൊ ഇന്നത്തെ വിദ്യാലയങ്ങളിൽ പഠിപ്പിച്ചുകാണുന്നില്ല. വിദ്യാർത്ഥികൾക്ക് സദാചാരബോധവും പഠിപ്പിൽ ഉത്തേജനവും നൽകുന്നതാണ് ഈ പദ്യങ്ങളെന്നും താൻ എലിമെണ്ടറി സ്കൂളിൽ പഠിച്ചിരുന്ന ആ പദ്യങ്ങൾ ഇപ്പോഴും ശരിക്ക ഓക്കുന്നുവെന്നും കേന്ദ്രനിയമമന്ത്രി ശ്രീ. പനമ്പിള്ളി ഗോവിന്ദമേനോൻ ആനന്ദമഹാസഭാവാർഷികത്തിൽ (1968) പ്രസംഗിക്കവേ സന്ദർഭവശാൽ പ്രസ്താവിക്കയുണ്ടായി.

# ആദർശപ്രചരണം — ആദ്യഘട്ടം

ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗികൾ പ്രഗത്ഭനായ ഒരു പ്രാസംഗികൻേറയും കവിയുടേയും ലേഖകൻെറയും നിലയിൽ കേരളീയക്ക് സുപരിചിതനായി കഴിഞ്ഞു. പല ചർച്ചകളിലും പണ്ഡിതന്മാരുടെ യോഗങ്ങളിലും അദ്ദേഹത്തെ ക്ഷണിച്ചുകൊണ്ടുപോയി അദ്ധ്യക്ഷനായും പ്രാസംഗികനായും ബഹുമാനിക്കാൻ തുടങ്ങി. അങ്ങിനെയുള്ള ഒരു മഹാസമ്മേളനമായിരുന്നു ഏകദേശം 59കൊല്ലങ്ങൾക്കുമുമ്പ് ഗുരുവായൂർ വെച്ചു കൂടിയ ഒന്നാമത്തെ സംസ്കൃതപരിഷത്ത്. കൊല്ലവർഷം 1087ൽ ആണ് ഈ മഹാസമ്മേളനം ഗുരുവായൂരിൽ വെച്ചു നടന്നതു. ഈ മഹാസമ്മേളനത്തിൽ പ്രസംഗങ്ങൾ ഒട്ടുമുക്കാലും സംസ്കൃതത്തിൽതന്നെയായിരുന്നു. മഹാകവി വള്ളത്തോൾ, പുന്നശ്ശേരിനമ്പിനീലകണ്ഠശർമ്മ, സർ. സി. ശങ്കരൻനായർ, അനന്തനാരായണ ശാസ്ത്രി മുതലായ മഹാപണ്ഡിതന്മാരോടൊപ്പം ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗികളും സമ്മേളനത്തിൽ പങ്കെടുത്തു. ഇതിനെപ്പററി ഒരു റിട്ടയേർഡ് അദ്ധ്യാപകനും പണ്ഡിതനും സഹൃദയനുമായ ശ്രീ പൂതേരി നാരായണൻനായർ ഇപ്രകാരംപറയുന്നു:—"ആ മഹാസമ്മേളനത്തിൽ ആദ്ധ്യക്ഷം വഹിച്ചിരുന്നതു മദിരാശി ഹൈക്കോടതി ജഡ്ജിയായിരുന്ന ശ്രീ സുന്ദരയ്യരായിരുന്നു. മഹാകവി കാളിദാസൻെറ സംസ്കൃതത്തിലുള്ള ശാകുന്തളം സംസ്കൃതത്തിൽതന്നെ അഭിനയിച്ചതു അതിനു മുമ്പും പിമ്പും കേരളത്തിൽ ഉണ്ടായിട്ടുണ്ടെന്നു തോന്നുന്നില്ല. പക്ഷെ ആ സമ്മേളനത്തിൽവെച്ചു അതു സംസ്കൃതത്തിൽത്തന്നെ അഭിനയിക്കപ്പെട്ടു. സംസ്കൃതാഭിജ്ഞന്മാരും ആ സമ്മേളനത്തിൽ

നാടകാഭിനയം കാണുവാൻ എത്തിച്ചേർന്നിരുന്നതുകൊണ്ടു് നാടകാവതരണത്തിന്നു മുമ്പായി ശാകുന്തളത്തെപ്പററി ഒരു വിശദീകരണം സദസ്സിന്നു നൽകേണ്ടതാവശ്യമായിരുന്നു. അതിന്നു തിരഞ്ഞെടുത്തതു ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗികളെയായിരുന്നു. അന്നു ഏകദേശം പതിനാറു പതിനേഴു വയസ്സുമാത്രം പ്രായമായിരുന്ന എനിക്കു് അദ്ദേഹത്തിന്റെ പ്രസംഗം വളരെയൊന്നും മനസ്സിലായില്ലെങ്കിലും ഓജസ്സും തേജസ്സും മുററിനിന്നിരുന്ന ആ രൂപം എന്റെ മനസ്സിൽ വളരെയധികം നന്നായി പതിഞ്ഞു. സ്വാമികൾ ആദ്യം സംസ്കൃതത്തിലായിരുന്നു പ്രസംഗിക്കുവാൻ തുടങ്ങിയതു. സ്റ്റേജിലുണ്ടായിരുന്ന മററാരോ മലയാളത്തിൽ ശാകുന്തളത്തെപ്പററി ഒരു പൊതുവിവരണം നൽകുകയാണു് ആവശ്യമെന്നു അദ്ദേഹത്തെ അറിയിച്ചു. അതിനെ തുടന്നു പ്രസംഗം മലയാളത്തിലാക്കി. മലയാളത്തിലായാലും സംസ്കൃതത്തിലായാലും ആ വാഗ്ധാര അനർഗ്ഗളം നിർഗ്ഗളിക്കുകയായിരുന്നു. പ്രസംഗം കഴിഞ്ഞ ഉടനെ അദ്ധ്യക്ഷനായിരുന്ന ജസ്റ്റിസ് സുന്ദരയ്യർ അദ്ദേഹത്തെ അഭിവാദ്യം ചെയ്തു. കഷായവസ്ത്രം ധരിച്ചുവന്നിരുന്ന ഒരേഒരു വ്യക്തി സ്വാമിശിവയോഗികൾ മാത്രമായിരുന്നു എന്നാണു് എന്റെ ഓമ്മ. സമ്മേളനത്തിൽ സംസ്കൃതപരിജ്ഞാനം തീരെ കുറവായിരുന്നവരിൽ ഒരാൾ ഞാനായിരുന്നു. പ്രൌഢഗംഭീരമായ ബ്രഹ്മാനന്ദസ്വാമികളുടെ മുഖപ്രകൃതി എനിക്കു് ഇപ്പോഴും മനസ്സിൽ പതിഞ്ഞുകിടപ്പുണ്ടു. അദ്ദേഹത്തെപ്പററി ഞാൻ ആദ്യമായി അറിഞ്ഞതും, അവിടെ സന്നിഹിതരായ ചിലരിൽനിന്നായിരുന്നു. *

ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗിയെ കാണുന്നതി

---

* ശ്രീ പൂതേരി നാരായണൻനായർ (പേരൂർ, പാലക്കാട് ജില്ല) ഇതിനെക്കുറിച്ചു് ''ദേശമിത്രം'' ആഴ്ചപ്പതിപ്പിലും (1969) ഒരു ലേഖനമെഴുതിയിരുന്നു.

ന്നും അദ്ദേഹത്തിൻെറ പ്രസംഗം കേൾക്കുന്നതിന്നും ഉള്ള ആഗ്രഹം കേരളത്തിൽ ഉടനീളം വർദ്ധിച്ചുവന്നു. 1910ൽ അദ്ദേഹം കോഴിക്കോട്ട് ടൌൺഹാളിൽ പ്രസംഗിക്കുകയുണ്ടായി. ഈ പ്രസംഗത്തെപ്പററി കോഴിക്കോട്ടെ ഒരു അഡ്വക്കേററായ ശ്രീ: കെ. വി. കൃഷ്ണൻ പ്രസ്താവിക്കുന്നതു ഇപ്രകാരമാണ്!

"ഞാൻ ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗികളെ ആദ്യമായി നേരിട്ടു കണ്ടതു് കോഴിക്കോട്ട് ടൌൺഹാളിൽ അദ്ദേഹം പ്രസംഗത്തിന്നു് വന്നപ്പോഴായിരുന്നു. സ്വാമികളുടെ പ്രസംഗമുണ്ടെന്നു നോട്ടീസ്സടിച്ചു് പ്രചരിപ്പിച്ചപ്പോൾതന്നെ അതു നഗരത്തിലും പരിസരങ്ങളിലും വലിയൊരു സംസാര വിഷയമായി ശ്രീകണ്ഠേശ്വരക്ഷേത്രത്തിൻെറ പ്രവൎത്തന സംരംഭങ്ങൾ നടക്കുന്ന കാലമായിരുന്നു അതു് എന്നാണെൻെറ ഓൎമ്മ. ഞാൻ അന്നു് ഒരു ഹൈസ്കൂൾ വിദ്യാൎത്ഥിയായിരുന്നു. ക്ഷേത്രനിൎമ്മാണ സംരംഭങ്ങൾ ഒരു വശത്തു നടക്കുമ്പോൾതന്നെ മറുവശത്തു് ക്ഷേത്രങ്ങൾക്കും വിഗ്രഹാരാധനക്കും എതിരായ ഒരു തത്വശാസ്ത്രം പ്രസംഗിക്കപ്പെട്ടുകയോ? അതറിഞ്ഞപ്പോൾ ജനങ്ങൾക്കു്—ഇരുഭാഗക്കാൎക്കും—ഉൽക്കണ്ഠയായി. ഡോക്ടർ ആയ്യത്താൻ ഗോപാലൻ, എ. കെ. കേളു ബി. എ., തുടങ്ങിയവർ ബ്രഹ്മാനന്ദസ്വാമികളുടെ വലിയ അനുകൂലികളായിരുന്നു. ആയ്യത്താൻ ഗോപാലനാണ് സ്വാമികളെ ക്ഷണിച്ചിരുന്നതെന്നു തോന്നുന്നു. സ്വാമികളുടെ ദീൎഘവും ഗംഭീരവുമായ പ്രസംഗം ടൌൺഹാളിലും പുറത്തും തിങ്ങിക്കൂടിയിരുന്ന ആളുകൾ നിശ്ശബ്ദം ശ്രദ്ധിച്ചുകൊണ്ടിരുന്നു. മുൻകൂട്ടി എഴുതിത്തയ്യാറാക്കിയമാതിരി അത്ര അടുക്കും ചിട്ടയും വിഷയവിശകലനവുംചെയ്തുകൊണ്ടുള്ള ആ പ്രസംഗം പലരേയും പ്രത്യേകം ആകൎഷിച്ചു. ബ്രഹ്മാനന്ദസ്വാമികൾക്കു് അവിടെ നല്ലൊരു സംഘം അനുയായികളെ ലഭിക്കുകയും ചെയ്തു. പിന്നീടു് സ്വാമികളുടെ മുഖ്യശിഷ്യന്മാരായിരുന്ന ശ്രീ. വാഗ്ഭ

ടാനന്ദൻ, ശ്രീ. പി. സ്വാമിക്കുട്ടി മുതലായവർ ആ പ്രസംഗം കേട്ടുവന്നവരാണ്. പ്രസിദ്ധ കോൺഗ്രസ്സ് നേതാവായിരുന്ന ശ്രീ. പി. അച്ചുതൻവക്കീലിന്റെ ജ്യേഷ്ഠസഹോദരനായിരുന്നു ശ്രീ. പൊക്കഞ്ചേരി സാമിക്കുട്ടി. ശ്രീ. വാഗ്ഭടാനന്ദൻ അന്ന് കാരാപറമ്പിൽ ഒരു ചെറിയ സംസ്കൃതസ്കൂൾ നടത്തിവരികയായിരുന്നു.''

സ്വന്തം വില്ലേജിൽ സംസ്കൃതവിദ്യാർത്ഥികളെ പഠിപ്പിച്ചിരുന്ന കാലത്ത് തദ്ദേശീയരുടെ അപേക്ഷപ്രകാരം സ്വാമികൾ ''ശ്രീരാമചരിത്രനാടകം'' അഭിനയിക്കുന്നതിന്നുവേണ്ടി എഴുതികൊടുക്കുകയുണ്ടായി. ആ നാടകം അച്ചടിച്ചിട്ടുള്ളതായി അറിവില്ലെങ്കിലും അതു കൈയെഴുത്തുപ്രതിയായി തന്നെ കുറെക്കാലം അവിടവിടെ പ്രചരിക്കുകയും അഭിനയിക്കപ്പെടുകയും ചെയ്തതായി കേട്ടിട്ടുണ്ട്. സിദ്ധഗ്രന്ഥങ്ങളിൽ ഉൾപ്പെടാതെ പൊതുവായി എല്ലാവക്കും ഉപയോഗപ്പെടുന്ന വിധം എഴുതിയതാണ് 'സ്ത്രീ വിദ്യാപോഷിണി' എന്നലഘു കവിത. ഏകദേശം 70കൊല്ലം മുമ്പ് (1899ൽ) സ്ത്രീകളെ വിദ്യാഭ്യാസത്തിന്നയക്കുന്നതിൽ യഥാസ്ഥിതികരായ സാമുദായിക പ്രമാണികൾ എതിപ്പ് പ്രകടിപ്പിച്ചിരുന്നതിനെ ആക്ഷേപിച്ചുകൊണ്ടും സ്ത്രീകൾക്കു വിദ്യാഭ്യാസം അത്യാവശ്യമാണെന്നു സ്ഥാപിച്ചുകൊണ്ടും എഴുതിയതാണത്രെ ഈ ലളിതമായ പദ്യകൃതി.

പാലക്കാട്ടെ ചില പരിഷ്കൃതഹൃദയരായ ബ്രാഹ്മണർ ആവശ്യപ്പെട്ടപ്രകാരമായിരുന്നുഅതു എഴുതിയതു. യാഥാസ്ഥിതിക ബ്രാഹ്മണരുടെ അഗ്രഹാരങ്ങളിൽ പെൺകുട്ടികളെ പാഠശാലകളിൽ അയക്കുന്നതു അന്തസ്സിന്നും ആഭിജാത്യത്തിന്നും സദാചാരത്തിന്നും വിരുദ്ധമാണെന്നായിരുന്നു വിശ്വാസം. അതിന്നു നേരെയുള്ള ഒരു ധാർമ്മിക സമരാഹ്വാനമായിരുന്നു 'സ്ത്രീവിദ്യാപോഷിണി'

പൊതുരംഗങ്ങളിൽ ഒരു പ്രക്ഷോഭകനായി ശ്രീ ശിവയോഗികൾ പ്രത്യക്ഷപ്പെട്ടില്ല, അതിനുള്ളആവശ്യവും സാഹചര്യവും അന്നുണ്ടായിരുന്നില്ല. എങ്കിലും നേരിട്ടും, ലേഖനങ്ങൾ വഴിയും നേരിട്ടെഴുതുന്ന കത്തുകൾ വഴിയും പ്രസംഗങ്ങൾവഴിയും അദ്ദേഹം വിവിധ സാമൂഹ്യരംഗങ്ങളിൽ തികച്ചും ഒരു വിപ്ലവകാരിയായി പരിലസിച്ചു.

സ്വാമികൾ, തത്വശാസ്ത്രപരമായി, ഗഹനമായ ഗ്രന്ഥങ്ങൾ വായിക്കയും അവയിൽനിന്നും ഗ്രഹിച്ച ആശയങ്ങളെ സ്വന്തം ചിന്തക്കു വിധേയമാക്കുകയും ചെയ്തു. അദ്ദേഹം അചിരേണ ആനന്ദാദർശത്തെ വിവരിച്ചും വ്യാഖ്യാനിച്ചും അനേകംഗ്രന്ഥങ്ങൾ രചിച്ചു. പണ്ഡിതലോകമാകട്ടെ ഉത്തമനായ ഒരാചാര്യനായി ശ്രീ ബ്രഹ്മാനന്ദസ്വാമികളെ അംഗീകരിക്കുകയും ചെയ്തു.

ആനന്ദാദർശമെന്തെന്നു് മനസ്സിലാക്കാൻ ഇന്നു സാമാന്യവിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ളവർക്കു് ഏറക്കുറെ കഴിയും. എന്നാൽ അധികമാളുകൾക്കും തങ്ങളുടെ പരിത:സ്ഥിതികൾ കാരണമായി ആ ചിന്താഗതിയെ സ്വാഗതംചെയ്യാൻ കഴിയാതെപോകുന്നുണ്ടു്. ഇതെഴുതുന്ന ആൾതന്നെ ഇതിന്നുമുമ്പു് പ്രസിദ്ധപ്പെടുത്തീട്ടുള്ള 'ആദർശോപഹാരം' എന്ന ലേഖനസമാഹാരം ചില സഹൃദയന്മാർക്കു് അയച്ചുകൊടുക്കുകയുണ്ടായി. പലരും അതിലെ ലേഖനങ്ങളിൽ ഉന്നയിച്ച ആനന്ദാദർശതത്വത്തെ ശരിവെച്ചു. എന്നാൽ ചില മാന്യന്മാർക്കു് ആനന്ദാദർശത്തെ എതിർക്കാനും അനുകൂലിക്കാനും പ്രയാസം തോന്നിയിട്ടുണ്ടു്.

"നിങ്ങളുടെ അഭിപ്രായങ്ങളും പ്രതിപാദനവും യുക്തിയുക്തമാണു്. അവയെ ഖണ്ഡിക്കുവാനോ എതിർക്കുവാനോ എനിക്കു സാദ്ധ്യമല്ല. എന്നാൽ അവയെ ശരിവെച്ചു് അംഗീകരിക്കുവാനും എനിക്കു കഴിയുന്നില്ല."

ഏതാണ്ടു് ഈ അർത്ഥത്തിലാണ് അവരിൽ ചിലർ എനിക്കു എഴുതിയതു്. ഇതിന്റെ അർത്ഥം വ്യക്തമാണ്. മാമൂലുകളും വിശ്വാസങ്ങളും യുക്തിസഹമായ സ്വതന്ത്രചിന്തകൾ തടസ്സംനിൽക്കുകയാണ്. മനുഷ്യൻ പരിസരത്തിന്റേയും കാലത്തിന്റെയും സ്വാധീനത്തിൽ വിഷമിക്കുകയാണ്. അവൻ സാമൂഹ്യവ്യവസ്ഥിതിയുടെ അടിമത്വത്തിൽനിന്നും മോചനംനേടാൻ ശ്രമിക്കുന്നില്ല. പഴയ വിശ്വാസങ്ങൾ യുക്തിയെ അടിച്ചമർത്തുകയാണ്. ചെയ്യുന്നതും പറയുന്നതും തെററാണെന്നു തോന്നിയാലും ആ തെററുകൾ ആവർത്തിക്കാൻ ആളുകൾക്കു് സങ്കോചം തോന്നുന്നില്ല. ചുററുപാടുകളുടെ സമ്മർദ്ദത്തിൽനിന്നും മോചനംനേടുന്നവർ വിരളമായിരിക്കും. അത്തരക്കാർ അസാധാരണ പ്രതിഭാശാലികളും ഭാവനാസമ്പന്നരും അഭിപ്രായസ്വാതന്ത്ര്യത്തിന്നുവേണ്ടി എന്തു ത്യാഗങ്ങളും സഹിക്കാൻ തയ്യാറുള്ളവരുമായിരിക്കും. അങ്ങിനെയുള്ള ചുരുക്കം ചിലരിൽ സർവ്വഥാ പ്രമുഖനായിരുന്നു ശ്രീ. ബ്രഹ്മാനന്ദസ്വാമിശിവയോഗികൾ തന്നിമിത്തം അദ്ദേഹത്തിന്നു് അക്കാലത്തു് ഒട്ടനേകം എതിർപ്പുകളെ നേരിടേണ്ടി വരികയുമുണ്ടായി.

മതവിശ്വാസത്തിന്റെ പേരിലുള്ള കടുത്ത മാമൂലുകൾ, മദ്യമാംസാദികൾ വെച്ചു പൂജിക്കുന്ന ക്ഷേത്രങ്ങൾ, ഏറക്കുറെ സാർവ്വത്രികമായ ജന്തുബലികൾ, അടിയും വാരയും കണക്കാക്കീട്ടുള്ള അയിത്തം എല്ലാററിനേയും ന്യായീകരിക്കുന്ന പൌരോഹിത്യപ്രമാണങ്ങൾ, കടുത്ത ജാതിവ്യത്യാസങ്ങൾ, സ്ത്രീകളെ അടിമകളാക്കിവെക്കുന്ന സാമൂഹ്യാചാരങ്ങൾ ഇവയോരോന്നും മനുഷ്യസമുദായത്തിൽ അട്ടകളെപ്പോലെ ചോര കുടിക്കുകയും കാട്ടുപന്നികളെപ്പോലെ താന്തോന്നിത്തം കാണിക്കുകയും മൂർഖൻപാമ്പുകളെപ്പോലെ വിഷമേല്പിക്കുകയും ചെയ്യുകയായിരുന്നു. മതത്തിന്റെ സ്വാധീനവും പൌരോ

ഹിത്യത്തിൻെറ പ്രാമാണ്യവും മാമൂലിൻെറ ആധിപത്യവും കാരണം സഹൃദയക്കുപോലും അന്ധവിശ്വാസങ്ങൾക്കും അനാചാരങ്ങൾക്കും എതിരെ ചെറുവിരൽ അനക്കുവാനോ, ചെറിയ പ്രതിഷേധം പ്രകടിപ്പിക്കാനോ കഴിഞ്ഞിരുന്നില്ല. നിയമവ്യവസ്ഥകൾ അവയെല്ലാം മാന്യതയും അംഗീകാരവുംഅനുവദിക്കുകയും ചെയ്തു. സനാതനവും പരിപാവനവുമാണ്, മതങ്ങളുടെ പേരിൽ പ്രചരിപ്പിക്കപ്പെട്ട എല്ലാവിശ്വാസങ്ങളും എന്ന്, പ്രമാണികൾപോലും പറഞ്ഞുനടക്കുകയായിരുന്നു.

ഈ ചുററുപാടുകളിലാണ്, ഏകനായി ഏതെങ്കിലും പ്രസ്ഥാനത്തിൻെറയോ, അധികാരശക്തിയുടേയൊ സഹായമോ പിന്തുണയോ ഇല്ലാതെ എല്ലാഅന്ധവിശ്വാസങ്ങൾക്കും എതിരെ, അന്ധവിശ്വാസങ്ങളെ താലോലിക്കുന്ന പൌരോഹിത്യത്തിന്നെതിരെ, ജാതിമേധാവികൾക്കെതിരെ, രണഭേരി മുഴക്കി ശ്രീ ബ്രഹ്മാനന്ദസ്വാമിശിവയോഗികൾ രംഗപ്രവേശംചെയ്തത്. പല പത്രങ്ങളും അന്ന് എതിരായിരുന്നു; പ്രമാണികൾമുഴുവൻവിരോധം ഭാവിച്ചു; അനാചാരവിശ്വാസികൾ പരിഹാസം ചൊരിഞ്ഞു. പ്രമാണങ്ങളുടേയും പുരാണങ്ങളുടേയും പിന്തുണയോടുകൂടി പൌരോഹിത്യം വെല്ലുവിളികൾ നടത്തി—എന്നാൽ സ്വാമികൾ എല്ലാഎതിപ്പുകളേയും നേരിട്ടുകൊണ്ടു് തൻെറ ആശയാദർശങ്ങൾ പ്രചരിപ്പിക്കുവാൻ ഒരുമ്പെട്ടിറങ്ങി.

ആദ്യകാലത്തു് വലിയ ഫലമുണ്ടായില്ലെങ്കിലും കറകളഞ്ഞ പാണ്ഡിത്യവും സ്വാഭിപ്രായങ്ങളിലുള്ള സത്യസന്ധതയും അസാധാരണമായ പ്രതിഭാശക്തിയും അചഞ്ചലമായ ആത്മവിശ്വാസവും അദ്ദേഹത്തെ മുന്നോട്ടു നയിച്ചു. അതാ, നൂററാണ്ടുകളുടെ നിബിഡതമസ്സിനെ ഒരു കൈത്തിരിയുടെ വെട്ടം ഒററനിമിഷംകൊണ്ടു് ശിഥിലമാക്കുന്നു. മതത്തിൻെറയും മാമൂലിൻെറയും അന്ധകാരം നിറഞ്ഞ സമുദായഗുഹകളിൽ

ശ്രീ ശിവയോഗികളുടെ യുക്തിയുക്തമായ ഉപദേശനാളങ്ങൾ പ്രകാശം ചൊരിഞ്ഞു. ശ്രീ ശിവയോഗിയുടെ പണ്ഡിതോചിതവും യുക്തിസഹവുമായ പ്രഖ്യാപനങ്ങൾക്ക് ക്രമേണ ഫലം കണ്ടുതുടങ്ങി.

മാമൂലുകളിലും മതവിശ്വാസാചാരങ്ങളിലും നൂററാണ്ടുകളായി മുഴുകിക്കിടക്കുന്ന ഒരു ജനസമുദായത്തിൽ അവയ്ക്കെതിരായ നൂതനാശയങ്ങളും അഭിപ്രായങ്ങളും അവ എത്രതന്നെ സത്യസന്ധവും യുക്തിയുക്തവുമായിരുന്നാലും അംഗീകരിക്കപ്പെടുക ഒട്ടും എളുപ്പമല്ല. യേശുക്രിസ്തു മുഹമ്മദ്നബി മുതലായ മഹാന്മാരായ ആചാര്യന്മാർക്കുപോലും അക്കാര്യത്തിൽ പല യാതനകളും സഹിക്കേണ്ടിവന്നു. കാലത്തിൻെറ മാററം കൊണ്ട് എതിർപ്പുകളുടെ ഭാവവും രൂപവും മാറിയിരിക്കാമെങ്കിലും ആശയപരമായി അതേ എതിർപ്പുകൾതന്നെ അന്ന് ശ്രീ ശിവയോഗിക്കും നേരിടേണ്ടിവന്നു.

പക്ഷെ അദ്ദേഹം അതിനെ അതിജീവിച്ചു വിജയിച്ചു.

# തത്വചിന്തകളുടെ പശ്ചാത്തലം

ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗികളുടെ ആനന്ദാദർശ സിദ്ധാന്തങ്ങളിലേയ്ക്കു് കടക്കുന്നതിന്നുമുമ്പായി ഇന്നും പൊതുവെ പ്രചാരത്തിലുള്ള ആദ്ധ്യാത്മികസിദ്ധാന്തങ്ങളെ വിശകലനം ചെയ്യേണ്ടതുണ്ടു്. എവിടംതൊട്ടു ചിന്തിച്ചാണു് സ്വാമികൾ തൻെറ നിഗമനങ്ങളിൽ എത്തിച്ചേർന്നതെന്നു സൂചിപ്പിക്കേണ്ടതാവശ്യമാണു്.

ബുദ്ധിശക്തിയും, ചിന്താശക്തിയും, ഉണ്ടായതുമുതൽ, പഴയ പ്രാകൃതയുഗത്തിൽപോലും, മനുഷ്യൻ തന്നെപ്പററിയും തൻെറ ചുററുപാടുകളെപ്പററിയും, പ്രകൃതിയിൽ കാണുന്ന വിവിധ പ്രതിഭാസങ്ങളെപ്പററിയും അറിയാൻ ശ്രമിച്ചിട്ടുണ്ടു. ആ ആഗ്രഹത്തിൻെറ തുടൎച്ചതന്നെയാണു്, ഇപ്പോൾ ഇരുപതാംനൂററാണ്ടിൻെറ ഈ ഉത്തരാൎദ്ധത്തിലും ചന്ദ്രമണ്ഡലത്തിലേക്കും മററുഗോളങ്ങളിലേക്കും ചെന്നെത്താൻ മനുഷ്യൻ നടത്തുന്ന ശ്രമങ്ങൾ. മനുഷ്യൻെറ ചിന്താശക്തിയും അറിവും വളൎന്നുതുടങ്ങിയതോടെ കൂടുതൽ അറിയാനും പഠിക്കാനുമുള്ള മനുഷ്യൻെറ ശ്രമത്തിന്നും ശക്തികൂടി. തൽഫലമായി അവൻ പലതും കണ്ടുപിടിക്കുകയാണു്.

പ്രാകൃതമനുഷ്യനും ആധുനിക പരിഷ്കൃത മനുഷ്യനും തമ്മിൽ വലിയ അന്തരമുണ്ടു്. പ്രാകൃതമനുഷ്യൻെറ ചിന്താശക്തി ആധുനിക മനുഷ്യൻെറതുപോലെ വികസിതമായിരുന്നില്ല. എന്നാൽ പരിഷ്കൃതമനുഷ്യരിൽ മേധാശക്തി ഗണ്യമായി വികസിച്ചുകഴിഞ്ഞിട്ടുണ്ടു.

ചിന്താശക്തി വികസിക്കാത്ത പ്രാകൃതമനുഷ്യരുടെ വൎഗ്ഗപരമ്പരകളെ ഇന്നും ആഫ്രിക്കയിലെയും അമേരിക്കയിലെയും

ഇന്ത്യയിലെയും മററും വനാന്തരങ്ങളിൽ കാണാം. ഇതിൽനിന്നു ഒരു സംഗതി നാം പ്രത്യേകം മനസ്സിലാക്കണം. മനുഷ്യൻെറ ബുദ്ധിശക്തിയും ഭാവനയും ചിന്താശക്തിയും എല്ലാം വളരുന്നതു ഒരതിർത്തിയോളം സാഹചര്യവും പരിതസ്ഥിതിയും അനുസരിച്ചാണ്. സാഹചര്യങ്ങൾ അനുകൂലമായിക്കഴിഞ്ഞാൽ ആഫ്രിക്കയിലെ കാപ്പിരികളും ഇന്ത്യയിലെ കാട്ടുജാതിക്കാരും അചിരേണ പരിഷ്കൃതമനുഷ്യരായുയരും.

പ്രപഞ്ചത്തിൻെറ പ്രവർത്തനരഹസ്യങ്ങൾ എന്തെന്നറിയാനുള്ള ആഗ്രഹം മൃഗപ്രായരായിരുന്ന പ്രാകൃതമനുഷ്യരിലും നാമെട്ടത്തു. ഒരുപക്ഷെ മൃഗവും മനുഷ്യനും വേർപെടുന്നതു തന്നെ അവിടംമുതൽക്കാണെന്നു പറയാം. പ്രപഞ്ചത്തിലെ മഹത്തരമായ ദൃശ്യങ്ങളും അത്ഭുതപ്രതിഭാസങ്ങളും മനുഷ്യനും മൃഗവും ഒരുപോലെ കാണുന്നുണ്ടെങ്കിലും മൃഗങ്ങൾക്ക അവ ആലോചനാമൃതമായി ഭവിക്കുന്നില്ല. കാരണം മൃഗങ്ങൾക്ക് ചിന്താശക്തിയില്ല. ഇതുപോലെ പ്രാകൃതമനുഷ്യരിൽ ചിന്താശക്തി വേണ്ടത്ര വളൎന്നിട്ടില്ലാതിരുന്നതുകൊണ്ടും അവരിൽ ആലോചനാശീലം, കുറവായിരുന്നതുകൊണ്ടും, പ്രകൃതിയെ ശരിക്കും പഠിക്കാൻ അവക്ക കഴിഞ്ഞില്ല. എന്നാൽ അവർ തങ്ങളുടെ അല്പമായ വീക്ഷണപടുത്വം ഉപയോഗിച്ചു ഇടിമിന്നൽ, ഇടിവെട്ട്, പേമാരി, കൊടുങ്കാററ് മററു പ്രകൃതിക്ഷോഭങ്ങൾ, ആകാശത്തിൽ ഉദിക്കുന്ന സൂര്യചന്ദ്രനക്ഷത്രാദികൾ എന്നിവയെപ്പററിയെല്ലാം ചിന്തിക്കാതിരുന്നില്ല. അവയെ പുരസ്കരിച്ചു പലതരം സങ്കല്പങ്ങൾ സൃഷ്ടിക്കാതിരുന്നില്ല. അതുപോലെതന്നെ പ്രകൃതിയിൽ സംജാതമാകുന്ന പുഷ്പങ്ങൾ, തളിരുകൾ, ആകാശത്തിൽ കാണുന്ന വിവിധവൎണ്ണങ്ങൾ, പക്ഷിമൃഗാദികളുടെ വൎണ്ണഭംഗികൾ, സ്വരവിശേഷങ്ങൾ തുടങ്ങിയകാര്യങ്ങൾ കണ്ടറിയാനും അവയുടെ മാധുര്യം ആസ്വദിക്കാനും ശ്രമിക്കാതിരുന്നില്ല. ആദിമമനുഷ്യനു, ഒരു ഭാഗത്തു

പ്രകൃതിയുടെ രൌദ്രഭാവങ്ങളെക്കുറിച്ച് അതീവ ഭയംതോന്നി മറുഭാഗത്തു പ്രകൃതിയിലെ സൌന്ദര്യം ആസ്വദിക്കാൻ മോഹവുംതോന്നി. കാലാവസ്ഥയിലെ മാററങ്ങളും മനുഷ്യൻെറ ജനനം, ബാല്യം, യുവത്വം, വാദ്ധക്യം, മരണം തുടങ്ങിയ സവിശേഷതകളും എല്ലാം മനുഷ്യനെ ചിന്തിക്കുവാൻ പ്രേരിപ്പിച്ചു. പ്രകൃതിയിൽനിന്നു മനുഷ്യൻ പല പരമാൎത്ഥങ്ങളും ഗ്രഹിച്ചു.

എന്നാൽ ശരിക്കും കാണാനും, കാര്യകാരണബന്ധങ്ങൾ മനസ്സിലാക്കാനും കഴിയാത്ത, ബുദ്ധിക്കതീതമായ, സംഭവങ്ങളേയും വസ്തുക്കളേയും ദൃശ്യങ്ങളേയും ഭയാശങ്കകളോടെയും ആശ്ചര്യത്തോടെയും ആണ് മനുഷ്യൻ വീക്ഷിച്ചതു്. തനിക്ക് പ്രത്യക്ഷത്തിൽ കണ്ടു് മനസ്സിലാവാത്ത അത്തരം കാര്യങ്ങൾക്ക അവൻ ദിവ്യത്വം കല്പിച്ചു അചിരേണ അവയെ ആരാധിക്കാനും ആരംഭിച്ചു. മനുഷ്യൻ പ്രകൃതിശക്തികളേയും, വൃക്ഷം, പക്ഷിമൃഗങ്ങൾ, പാമ്പുകൾ തുടങ്ങി പലതിനെയും ആരാധിക്കാൻ തുടങ്ങി. ഈ ആരാധനാശീലം വളൎന്നു വളൎന്നു ക്രമേണ അവയുടെ പേരിൽ വിഗ്രഹങ്ങളും ക്ഷേത്രങ്ങളും ഉണ്ടായി. പൂജകളും പലവിധ ചടങ്ങുകളും നടപ്പിൽ വന്നു.

മനുഷ്യൻ ക്രമത്തിൽ കൂടുതൽ വളൎന്നു. അവൻ ആലോചനക്കും അന്വേഷണത്തിന്നും കഴിവുള്ളവനായി. അവൻ എല്ലാം എങ്ങിനെ നടക്കുന്നു എന്നാലോചിച്ചു തുടങ്ങി. താൻ കാണുന്ന പ്രപഞ്ചം എങ്ങിനെയോ ക്രമംതെററാതെ നടക്കുന്നുണ്ടെന്നവൻ മനസ്സിലാക്കി. പ്രപഞ്ചത്തിലെ അത്ഭുതദൃശ്യങ്ങളെ നിയന്ത്രിക്കുന്ന—പ്രത്യേകം കഴിവും അധികാരവും ഉള്ള ഒരു കൎത്താവു് ഉണ്ടായിരിക്കണമെന്ന നിഗമനത്തിൽ ഒടുവിൽ അവൻ എത്തി.

തൻെറ ഗോത്രത്തിൻെറ നാനാമുഖമായ പരിശ്രമങ്ങൾക്ക് നേതൃത്വം നൽകുന്ന, ഗോത്രനായകനെപ്പോലെ, അതാതു

പ്രവൎത്തനത്തിന്നുത്തരവാദിയായി, പ്രത്യേകം, പ്രത്യേകം നിയന്താക്കളുള്ളതുപോലെ പ്രപഞ്ചത്തിന്റെ പ്രവൎത്തനങ്ങളിൽ ഓരോന്നിന്നും ഓരോ കൎത്താവു പ്രപഞ്ചത്തിനാകെയായി ഒരു ജഗന്നിയന്താവും ഉണ്ടാകണമല്ലൊ എന്നു മനുഷ്യൻ സങ്കല്പിച്ചു. ഗോത്രനായകന്റെ ഇച്ഛയ്ക്കും കല്പനകൾക്കും അനുസരിച്ചാണ് ഗോത്രത്തിലെ കാൎയ്യങ്ങൾ നിൎവ്വഹിക്കപ്പെടുന്നതു്. അതുപോലെ ലോകത്തിലെ അത്യാശ്ചൎയ്യകരവും അനന്തവും, വാചാമഗോചരവുമായ പ്രവൎത്തനങ്ങൾ ജഗന്നിയന്താവിന്റെ ഇച്ഛക്കും കല്പനകൾക്കും അനുസരിച്ചു നടക്കുന്നു എന്നു മനുഷ്യൻ സങ്കല്പിച്ചു. അങ്ങിനെ ക്രമേണ മനുഷ്യൻ തന്റെ മാതൃകയിൽതന്നെ അനേകം ഈശ്വരന്മാരെയും ഈശ്വരികളെയും, എല്ലാ ഈശ്വരന്മാരുടെയും അധീശനായി ഒരു സൎവ്വേശ്വരനേയും സങ്കല്പിച്ചു.

ഗ്രീക്കകാരുടെ ദേവന്മാരും ദേവികളും ഈ സങ്കല്പങ്ങളുടെ മാതൃകകളാണ്. ഭാരതത്തിലും ദേവന്മാരുടേയും ദേവികളുടേയും സങ്കല്പങ്ങൾ പ്രചരിച്ചു. എല്ലാ ഈശ്വരന്മാൎക്കുമുപരിയായി നിലക്കൊള്ളുന്നതു് വിഷ്ണുവാണെന്നും അംഗീകരിക്കപ്പെട്ടു. മനുഷ്യൎക്കിടയിൽ നേതൃത്വവിഭാഗങ്ങൾ തമ്മിൽ മാത്സൎയ്യങ്ങൾ നടക്കുന്നതുപോലെ, ദേവന്മാൎക്കിടയിലുംകിടമത്സരങ്ങളും നേതൃത്വവടംവലികളും നടന്നിട്ടുണ്ട്. ശൈവന്മാരും വൈഷ്ണവന്മാരും തമ്മിൽ, ശിവനോ വിഷ്ണുവോ സൎവ്വേശ്വരൻ എന്നതിനെച്ചൊല്ലിയും മററും നടന്നിട്ടുള്ള വാദകോലാഹലങ്ങൾ പ്രസിദ്ധങ്ങളാണല്ലൊ.

പ്രാകൃതകാലചിന്തകളിൽനിന്നും ആരംഭിച്ചു മനുഷ്യൻ തന്നെപ്പോലെ വികാരങ്ങളും വിചാരങ്ങളുമുള്ള ഒരീശ്വരനിൽ എത്തി. സ്വന്തം ജീവിതത്തിലെ സുഖദുഃഖങ്ങളുടെ മാതൃകയിൽ, മരണാനന്തരം മറെറാരുലോകത്തും സുഖദുഃഖങ്ങൾ അനുഭവിക്കേണ്ടിവരുമെന്നും വിശ്വസിച്ചു സുഖ-

ദുഃഖസമ്മിശ്രമായ ഈ ലോകത്തിൻെറ മാതൃകയിൽ മററൊരു ലോകത്തേയും; സുഖംമാത്രം നൽകുന്ന സ്വർഗ്ഗത്തേയും ദുഃഖം മാത്രമായ നരകത്തേയും അവൻ സങ്കല്പിച്ചു. താൻ ജീവിക്കുന്ന ലോകവും, മരണാനന്തരം താൻ ചെന്നെത്തുന്ന അന്യലോകവും, വികാരവിചാരങ്ങളും ഇഷ്ടാനിഷ്ടങ്ങളും ഉള്ളവനായ വ്യക്തിയായ ഒരീശ്വരൻെറ നിയന്ത്രണത്തിൽ പ്രവത്തിക്കുകയാണെന്നും മനുഷ്യൻ തീരുമാനിച്ചു.

സംഘടിതമതങ്ങളിൽ പലതും ഇത്തരം ഈശ്വരസങ്കല്പത്തേയും, സ്വർഗ്ഗനരകങ്ങളേയും അടിസ്ഥാനപ്പെടുത്തിയുള്ള വിശ്വാസപ്രമാണങ്ങൾ അംഗീകരിച്ചിരിക്കയാണ്. ചില മതക്കാർ അനേക ദൈവങ്ങളേയും അവയുടെ അധീശനായ സർവ്വേശ്വരനേയും അംഗീകരിച്ചു. മററു ചില മതക്കാർ അനേകം ദൈവങ്ങളെ നിഷേധിച്ച് ഏകദൈവത്തിൽ വിശ്വാസം സമപ്പിക്കുകയായിരുന്നു. എന്നാൽ എല്ലാവക്കും, ഈശ്വരന്മാരും ഏകനായ ഈശ്വരനും മനുഷ്യൻെറ മാതൃകയിൽ വിചാരങ്ങളും ഇഷ്ടാനിഷ്ടങ്ങളും ഉള്ള ശിക്ഷാരക്ഷകൾ നടത്തുന്ന വ്യക്തികളാണ്. ഈശ്വരൻേറയോ ഈശ്വരന്മാരുടേയൊ ഇച്ഛയ്ക്കൊത്താണ് പ്രപഞ്ചത്തിൻെറ പ്രവത്തനങ്ങൾ. അദ്ദേഹത്തിൻെറ അധികാരസീമയിലുള്ള മററൊരു ലോകമാണ് സ്വർഗ്ഗനരകങ്ങൾ ഉൾക്കൊള്ളുന്ന മരണാനന്തരലോകം.

ഇത്രയും സങ്കല്പങ്ങൾ വളത്തിയെടുത്തിട്ടും സംതൃപ്തനായില്ല. മനുഷ്യൻെറ അന്വേഷണബുദ്ധി എല്ലാററിനേയും, ഈ ലോകത്തെയും പരലോകത്തെയും സൃഷ്ടിക്കുകയും, രക്ഷിക്കുകയും, സംഹരിക്കുകയും ചെയ്യുന്ന ഈശ്വരനെ ആർ സൃഷ്ടിച്ചു. ഈശ്വരൻ എങ്ങിനെയുണ്ടായി? എന്ന ചോദ്യം പിന്നെയും അവശേഷിച്ചു. അങ്ങിനെ ചോദിക്കാൻ തുടങ്ങിയാൽ അവസാനം കാണുകയില്ലെന്നും മനുഷ്യനു ബോദ്ധ്യമായി. അപ്പോൾ അവൻെറ ചിന്ത മിഥ്യാവാദത്തിലേക്ക് തിരി

ഞ്ഞു. ഈ പ്രപഞ്ചം മിത്ഥ്യയാണ്, എല്ലാം ഉണ്ടെന്നു തോന്നുകയാണ്, ഒന്നും ഇല്ലാത്തതാണ്, ബ്രഹ്മം മാത്രമെയുള്ളു, താൻ ബ്രഹ്മമാണ് എന്നെല്ലാം ചിന്തകന്മാർ വാദിച്ചുതുടങ്ങി.

സാധാരണക്കാർ മിത്ഥ്യാവാദികളേയാണ് വേദാന്തികൾ എന്നു വിളിച്ചതു്. വേദാന്തത്തിൻെറ വകഭേദങ്ങൾ, ഭാരതീയചിന്തകന്മാർക്കിടയിൽമാത്രമല്ല പാശ്ചാത്യചിന്തകന്മാർക്കിടയിലും അറേബിയയിലുംപ്രചരിച്ചിട്ടുള്ളതായി കാണാം.

ഈ വേദാന്തവാദികൾ പ്രചരിപ്പിച്ച ആശയങ്ങളെക്കുറിച്ച് അല്പം വിശദമായി പര്യാലോചിക്കാം.

ഈ പ്രപഞ്ചം—അതായതു് കാണുന്ന വസ്തുക്കളും ജീവജാലങ്ങളും—എല്ലാം മിത്ഥ്യയാണ്. ബ്രഹ്മംമാത്രമെ സത്യമായിട്ടുള്ളു—

"ബ്രഹ്മസത്യം ജഗന്മിഥ്യേതേവ്യംരൂപോ
വിനിശ്ചയ:
സോഽയം നിത്യാനിത്യവസ്തുവിവേക: സമുദാഹൃത:
(വിവേകചൂഡാമണി)

ഈ ചിന്താഗതി മികച്ച തത്വചിന്തയായി അംഗീകരിക്കപ്പെട്ടു.

അപ്പോൾ ഒരു പ്രശ്നം ഉത്ഭവിച്ചു. എല്ലാം മിത്ഥ്യയാണെന്നു മനസ്സിലാക്കുന്ന മനുഷ്യനോ? മനുഷ്യൻ സത്യമോ മിത്ഥ്യയോ? വേദാന്തികൾക്കു് മറുപടിയുണ്ട്. അവൻ മനുഷ്യനെക്കൊണ്ടു് പറയിച്ചു. 'അഹംബ്രഹ്മാസ്മി' എന്നു്. അപ്പോൾ ആ മനുഷ്യൻ (ഞാൻ) ബ്രഹ്മമാണ്, മിത്ഥ്യയല്ല. എന്നാൽ അയാളുടെ ശരീരമോ? അയാൾക്കു് അനുഭവപ്പെടുന്ന സുഖദുഃഖങ്ങളോ? അയാളുടെ പഞ്ചേന്ദ്രിയങ്ങളുടെ പ്രവൎത്തനങ്ങളോ? ഒന്നും സത്യമല്ല എല്ലാം മിത്ഥ്യയാണ്.

അദ്ധ്യാത്മരാമായണത്തിൽ പറയുകയാണ്:—"നശ്വരമായ ശരീരാദികളിലെ വിശ്വാസവും പുനരജ്ഞാനസംഭവം"

'അഹം ബ്രഹ്മാസ്മി' ഞാൻ ബ്രഹ്മമാണ് എന്ന ബോധം ഉള വാക്കുന്നതാണ് ജ്ഞാനം. 'ഞാൻ' ജീവാത്മാവാണെന്ന വ്യാഖ്യാനവും വന്നു. 'നിത്യ: സർവ്വഗത:സ്ഥാണു രചലോയം സനാതന:' എന്നാണ് ജീവാത്മാവിൻെറ നിർവ്വചനം. പരമാത്മാവാണ് ബ്രഹ്മം ജീവാത്മാവും പരമാത്മാവും തമ്മിലുള്ള ഐക്യമാണ് മോക്ഷം. ഈ മോക്ഷം സിദ്ധിക്കണമെങ്കിൽ മനുഷ്യജന്മം സിദ്ധിക്കണം. അനേകം ജന്മങ്ങൾ കഴിഞ്ഞാണ് ജീവന്നു് മനുഷ്യജന്മം ലഭിക്കുന്നതു്. അതുകൊണ്ടു് മനുഷ്യജന്മത്തിൽ ജീവാത്മാപരമാത്മൈക്യംസാധിക്കണം "

ഈ വീക്ഷണഗതിക്കാർ വേദാന്തികളായി—ഇവർ വ്യക്തിദൈവങ്ങളേയും പൂജാദികർമ്മങ്ങളേയും നിഷേധിച്ചു. ആത്മസാക്ഷാൽകാരത്തെ ലക്ഷ്യംവെച്ചുള്ള വൈരാഗ്യജീവിതത്തേയും സന്യാസത്തേയും മോക്ഷലബ്ധിക്കുള്ള മാർഗ്ഗമായി നിർദ്ദേശിക്കുകയും ചെയ്തു

വേദാന്തത്തിൻെറ ഒരു വകഭേദമാണ് അദ്വൈതം. രണ്ടില്ല, ഒന്നേയുള്ളൂ. ആ ഒന്നാണ് "ബ്രഹ്മം" അഥവാ നിരാകാരനായ ഈശ്വരൻ എന്നു അദ്വൈതവാദികൾ സ്ഥാപിക്കുന്നു. മഹാനും ലോകപ്രസിദ്ധനുമായിരുന്ന ശ്രീശങ്കരാചാര്യരുടെ ഒരു പദ്യത്തിൽ പറയുന്നു:—

മനോബുദ്ധ്യഹങ്കാര ചിത്താനിനാഹം
ന ച ശ്രോത്ര ജിഹ്വേ ന ച ഘ്രാണനേത്രേ
ന ച വ്യോമ, ഭൂമി,ർന്ന തേജോ ന വായു-
ശ്ചിദാനന്ദരൂപ: ശിവോഹം ശിവോഹം.

ഞാൻ മനസ്സും ബുദ്ധിയും അഹങ്കാരവും കണ്ണും ചെകിട്ടും നാവും മൂക്കും ആകാശവും ഭൂമിയും ഒന്നുമല്ല. ഞാൻ ആനന്ദസ്വരൂപനായ ശിവനാണ് എന്നാണദ്ദേഹം പറയുന്നതു്. എല്ലാം ഒരേ ശക്തിയിൽനിന്നുണ്ടായി. ഒന്നുംതന്നെ അതിൽനിന്നു ഭിന്നമല്ല എന്നാണിതിൻെറ അർത്ഥം. തത്വം ശ

രിയാണ്. എല്ലാം ആനന്ദമയമാണ്. അഥവാ ശക്തിമയമാണ്. പക്ഷെ ഇവിടെ പ്രാപഞ്ചികജീവിതവ്യവഹാരത്തിൽ ഈ സൂക്ഷ്മതത്വം സാധാരണക്കാർക്ക് അനുഭവപ്പെടാനും പൊരുത്തപ്പെടാനും സാദ്ധ്യമല്ല. അവക്ക് സുഖവും ദുഃഖവും കോപതാപവികാരങ്ങളും ബന്ധുശത്രുഭേദവും എല്ലാം ഉണ്ടല്ലൊ.

പരമജ്ഞാനമായി-ജ്ഞാനത്തിന്റെ പരമകാഷ്ഠയായി-ഈവക സിദ്ധാന്തങ്ങളെ അംഗീകരിക്കുന്ന മതക്കാർപോലും സാധാരണ മട്ടിൽ വിഭാവനം ചെയ്യപ്പെട്ട ഈശ്വരനെ നിഷേധിച്ചില്ല. അദ്ദേഹത്തിന്റെ പ്രീതിയെ ലക്ഷ്യംവെച്ച് നടത്തുന്ന പൂജയും ആരാധനയും ശ്രീ ശങ്കരാചാര്യർപോലും വേണ്ടെന്നുവെച്ചില്ല. നാടോടിമട്ടിലുള്ള ഈശ്വരവിശ്വാസം പൊതുവെ വിസ്മരിക്കപ്പെടാതെ, എവിടെയും തുടന്നു.

എല്ലാററിനും ന്യായീകരണങ്ങൾവന്നു. "ജ്ഞാനികൾ വേദാന്തത്തിന്റെ വഴിക്കുപോകുന്നു. അത്രക്കും ചിന്താശീലരല്ലാത്ത സാധാരണക്കാർ പഴയ പന്ഥാവിൽതന്നെ സഞ്ചരിക്കുന്നു. വേദാന്തം ശരിയാണ്. എന്നാൽ ജ്ഞാനികൾക്കേ അത്രത്തോളം ഉന്നതിപ്രാപിക്കാൻ കഴിയുകയുള്ളു. സാധാരണക്കാർക്ക് എളുപ്പമാർഗ്ഗങ്ങൾ സ്വീകരിക്കാനേ ഒക്കൂ! ദേവന്മാരേയും ദേവിമാരേയും പൂജിക്കുക, സന്തോഷിപ്പിക്കുക, സ്തുതിഗീതങ്ങൾ പാടി അവരുടെ അനുഗ്രഹങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കുക, അങ്ങിനെ ഈശ്വരസന്നിധിയിൽ എത്തുക-അതുതന്നെയാണ് ഒടുവിൽ വേദാന്തികൾ ലക്ഷ്യംവെക്കുന്ന മോക്ഷവും" എന്നീ വാദഗതികൾ ഉണ്ടായി.

"നിത്യജീവിതത്തിന്നാവശ്യമായ കാര്യങ്ങളും ഉപാസനാമൂർത്തികളായ ദേവീദേവന്മാർമുഖേന സാധിക്കുക, അവരെ സ്തുതിച്ചും അവരെക്കുറിച്ചുള്ള മന്ത്രങ്ങൾ ഉരുവിട്ടും, അവരെ ധ്യാനിച്ചും ഈശ്വരനിൽ വിലയംപ്രാപിക്കുക—എളുപ്പമായ, ലളിതമായ മാർഗ്ഗമാണ് ഇവയെന്ന ധാരണ പ്രചരിച്ചു.

ഇങ്ങിനെയെല്ലാം ആശ്വസിക്കാമെന്നായപ്പോൾ, വേദാന്തികളുടെ മാർഗ്ഗത്തിലേക്ക് ആളുകൾ കുറഞ്ഞു. പൂജ, ഭജന, പ്രാർത്ഥന തുടങ്ങിയ ചടങ്ങുകളുടെ പിന്നാലെ പോകാൻ ആളുകൾ വർദ്ധിക്കുകയും ചെയ്തു. "വേദാന്തം ശ്രമസാദ്ധ്യമാണ്, ഗഹനമാണ്, പ്രാപഞ്ചിക സുഖഭോഗങ്ങളോടുള്ള വൈരാഗ്യമാണ്. നേരെമറിച്ച് പൂജ, ഭജന, പ്രാർത്ഥനാദികളുടെ മാർഗ്ഗമാകട്ടെ പ്രാപഞ്ചിക സുഖഭോഗങ്ങളിൽ മുഴുകിക്കൊണ്ടുതന്നെ നിഷ്പ്രയാസം അംഗീകരിക്കാവുന്നതാണ്. പ്രാപഞ്ചിക സുഖങ്ങളും ഈശ്വരൻ സാധിപ്പിച്ചുതരും. ജീവാവസാനം വരെ എല്ലാ അനുഗ്രഹങ്ങളും നൽകും. ഇങ്ങിനെ സമാധാനിച്ചു സാധാരണക്കാർ മോക്ഷത്തിന്നു കർമ്മികളുടെ മാർഗ്ഗങ്ങൾ അംഗീകരിച്ചതോടെ, ആചാര്യന്മാരെന്നു ഭാവിച്ചിരുന്നവരും, കർമ്മികളുടെ മാർഗ്ഗം ശരിവെക്കാനും പ്രചരിപ്പിക്കുവാനും തുടങ്ങി. എല്ലാ മാർഗ്ഗങ്ങളും ഈശ്വരങ്കലേക്ക് എത്തിച്ചേരാനുള്ള വഴികളാണെന്നുള്ള നിലപാട് ഒടുവിൽ സർവ്വസാധാരണമായി.

അങ്ങിനെ പ്രാകൃതമനുഷ്യൻെറ ലളിതസങ്കല്പങ്ങൾതൊട്ടാരംഭിച്ച്, പ്രപഞ്ചത്തെക്കുറിച്ചും ദൈവത്തെക്കുറിച്ചും, മതത്തെ സ്പർശിച്ചും, ജീവാത്മാവിനെയും പരമാത്മാവിനെയും വിഭാവനംചെയ്തും പല വിശ്വാസങ്ങളും രൂപംകൊണ്ടിട്ടുണ്ട്. ആരാധനാക്രമങ്ങളും അനുഷ്ഠാനങ്ങളും ചടങ്ങുകളും ആചാരങ്ങളും പ്രചരിച്ചിട്ടുണ്ട്. മാത്രമല്ല പ്രാകൃതമനുഷ്യൻെറ വിശ്വാസവും അനുഷ്ഠാനവും തൊട്ട്, പരിഷ്ക്കാരിയായ ആധുനിക മനുഷ്യൻെറ വിശ്വാസപ്രമാണങ്ങളും പ്രവർത്തനങ്ങളും വരെ, അതാതു ദശയിൽ ആവിർഭവിച്ച എല്ലാ സങ്കല്പങ്ങളും ഈഷൽഭേദങ്ങളോടെ ഇപ്പോഴും പ്രചാരത്തിൽ നിലനില്ക്കുന്നുമുണ്ട്.

ഈ പശ്ചാത്തലത്തിൽനിന്നുകൊണ്ടാണ് ശ്രീ ബ്രഹ്മാന

നന്ദസ്വാമി ശിവയോഗികൾ, തന്റെ ആദ്ധ്യാത്മിക അന്വേഷണങ്ങൾ ആരംഭിച്ചത്.

ഇതുവരെ, ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗികളുടെ ആദർശസിദ്ധാന്തങ്ങളെപ്പററി അവിടവിടെ സ്പർശിച്ചതല്ലാതെ അതിന്റെ പൂർണ്ണരൂപം അറിയുവാനും കാണുവാനും നാം ശ്രമിച്ചിട്ടില്ല. സാമാന്യമായ ഒരു പാശ്ചാത്തലബോധം മാന്യവായനക്കാരിൽ ഉളവാക്കാൻ മാത്രമെ ശ്രമിച്ചിട്ടുള്ളു ഇനി നാം ശിവയോഗികളുടെ ആദർശസിദ്ധാന്തങ്ങളുടെ കേന്ദ്രബിന്ദുവിലേക്കു പ്രവേശിക്കുകയാണ്. അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളെയും പ്രസ്താവനകളെയും ആശ്രയിച്ചു തന്നെ ആ ഭാഗങ്ങൾ വിശദീകരിക്കാൻ ശ്രമിക്കട്ടെ.

ശിവയോഗികളുടെ "ആനന്ദാദർശം" എന്ന പ്രസിദ്ധ ഗ്രന്ഥത്തിന്റെ മുഖവുരയിൽ വിവിധ മതഗ്രന്ഥങ്ങളെയും മതപ്രമാണങ്ങളെയും എങ്ങിനെ സ്വീകരിക്കണമെന്നു വിശദീകരിച്ചുകൊണ്ട് അദ്ദേഹം ഇപ്രകാരം പറയുന്നു:—

"നാം സാധനങ്ങൾ വാങ്ങാൻ അങ്ങാടിയിൽചെന്നാൽ വാങ്ങുന്ന സാധനം നല്ലതോ ചീത്തയോ എന്നു പരിശോധിച്ചാണ് വാങ്ങുന്നതു. പത്തരമാററുള്ളതാണ് എന്നു പറഞ്ഞു സ്വർണ്ണം തന്നാൽ നാം വിശ്വസിക്കുകയില്ല. ഉരച്ചുനോക്കി മാറററിഞ്ഞിട്ടാണ് അതു വാങ്ങുക എല്ലാ മതക്കാരും ഇങ്ങിനെ തന്നെ ചെയ്യുന്നു. ആരുംതന്നെ കണ്ണും ചിമ്മി പരിശോധിക്കാതെ ഒന്നുംവാങ്ങില്ല. ഈശ്വരൻ സൃഷ്ടിച്ചതാണെന്നു പറയുന്ന സാധനങ്ങളിൽനിന്നുകൂടി നല്ലതിനെ സ്വീകരിച്ചു ചീത്തയെ തള്ളിക്കളയുന്നു. പരമഭക്തൻപോലും കരിമ്പിന്റെ കമ്പും തോലും ചണ്ടിയും തിന്നുന്നില്ല. അതിന്റെ രസത്തെമാത്രമെ ആസ്വദിക്കുന്നുള്ളു. തീയ്യക് ജന്തുക്കൾ കൂടി ഇങ്ങിനയാണ് ചെയ്യുന്നതു. പഞ്ചസാരയും മണലും കൂട്ടി കലർത്തിവെക്കുക, ഉറമ്പ് പഞ്ചസാരയെമാത്രം വേറെ പെറുക്കി എടുത്തു ഭക്ഷി

ക്കുന്നു. മണലിനെ സ്വീകരിക്കുകയില്ല. ഈ സർവ്വലോകപ്രകൃതിയെ നാം ലംഘിച്ചു മതവിശ്വാസത്തിൽമാത്രം നല്ലതേതെന്നു പരിശോധിക്കാതെയിരിക്കുന്നതു ശരിയോ? അല്പസുഖത്തെ നൽകുന്ന വസ്തുക്കളെക്കൂടി നാം പരിശോധിച്ചു എടുക്കുമ്പോൾ അനല്പമായ ആനന്ദത്തെ നൽകേണ്ട മതങ്ങളെ പരിശോധിക്കാതെ അംഗീകരിക്കുന്നതു അനുചിതവും അനർത്ഥവുമാണെന്നു മതമത്സരദുഃഖങ്ങൾ കൊണ്ടു അനുഭവമത്രെ. അതു കൊണ്ടു ദുഃഖങ്ങൾ നീങ്ങുവാനും സുഖം അല്ലെങ്കിൽ ആനന്ദം ലഭിപ്പാനും ഉതകീട്ടുള്ളതേതെന്നു പരിശോധിച്ചാണ് വിവിധമതങ്ങളുടെയും ആചാര്യവചനങ്ങളുടെയും യോഗ്യതായോഗ്യതകളെ തീരുമാനിക്കേണ്ടതു്."

മേൽപറഞ്ഞ പ്രസ്താവനയിൽനിന്നു ശ്രീ ശിവയോഗികൾ തന്റെ സിദ്ധാന്തങ്ങൾ എത്രമാത്രം വിശകലനം ചെയ്തും യുക്തിപൂർവ്വമായും വിമർശനബുദ്ധിയോടുംകൂടിയാണ് സ്വീകരിച്ചിട്ടുള്ളതെന്നു വ്യക്തമാകും. അന്നേവരെ ഉണ്ടായിട്ടുള്ള ആചാര്യന്മാരെയും വേദേതിഹാസാദിഗ്രന്ഥങ്ങളെയും അദ്ദേഹം യാതൊരു മുൻവിധിയും കൂടാതെ വിലയിരുത്തി. ഈശ്വരനെപ്പററിയുള്ള അഥവാ ഈശ്വരൻ പരമകാരുണികനും ഭക്തവത്സലനുമാണെന്നുള്ള സംഘടിത മതവിശ്വാസങ്ങളെ തകർത്തു. അദ്ദേഹം മേൽപറഞ്ഞ അവതാരികയുടെ മറെറാരു ഭാഗത്തു് ഇപ്രകാരം പ്രസ്താവിക്കുന്നു:—

"ദൈവത്തിന്നു വേദാദിമതങ്ങളെ കല്പിക്കേണ്ട ആവശ്യമോ തന്റെ അവതാര പുത്രാദികളെകൊണ്ടു മതപ്രചാരം നടത്തിക്കേണ്ട കാര്യമോ മററുള്ളവർതന്നെ പൂജിക്കണമെന്ന ദുരഭിമാനമോ ഉണ്ടാകാൻ പാടില്ല. ഉണ്ടെങ്കിൽ ദൈവം സങ്കല്പമാത്രത്താൽ സർവ്വലോകത്തേയും സൃഷ്ടിച്ച സർവ്വശക്തനാണ്, ദയാനിധിയാണ്, എന്നൊക്കെ സംഘടിതമതവിശ്വാസികൾ പറയുന്നതിന്നർത്ഥമില്ലാതാകും. സങ്കല്പശക്തികൊണ്ടു

തന്നെ സർവ്വരെയും ശരിക്ക് നടത്തുവാനും തന്നെ പൂജിപ്പിക്കുവാനും ദൈവത്തിന്നു കഴിയേണ്ടതല്ലെ? അതുപോലെ നിരീശ്വരവാദവും ലോകത്തുണ്ടാവാൻപാടില്ല. പിന്നെന്തിന്നു വേദാദിമതങ്ങളെ കല്പിക്കുന്നു? എന്തിന്നു ദൈവം അവതരിക്കുന്നു? എന്തിന്നു പുത്രരെ ഉണ്ടാക്കുന്നു, എന്തിന്നു ദൂതന്മാരെ അയക്കുന്നു? ഒന്നിനും ആവശ്യമില്ല. കരിമ്പിന്നു മാധുര്യവും ചന്ദ്രനു ശീതളത്വവും നൽകിയതുപോലെ മനുഷ്യർക്ക് ജ്ഞാനം, സമദൃഷ്ടി, ദയ, ഈശ്വരഭക്തി മുതലായ സൽഗുണങ്ങൾ നൽകാൻ ഈശ്വരൻ നിർബ്ബന്ധിക്കേണ്ടതായിരുന്നു എങ്കിൽ ഈശ്വരനെ ഭജിച്ചു മനുഷ്യർ സ്വർഗ്ഗസുഖികളായിരിക്കുമായിരുന്നു. കരിമ്പ് കൈക്കുന്നില്ല ചന്ദ്രൻ ഉഷ്ണിക്കുന്നില്ല. അപ്രകാരം മനുഷ്യരും പാപകർമ്മികളായി ഭവിക്കുകയില്ലായിരുന്നു. ദൈവത്തിന്നു തൻെറ സൃഷ്ടികളായ സന്താനങ്ങൾക്കു പ്രമോഷൻ കൊടുക്കാൻ സ്വർഗ്ഗത്തെയും, പാപികളെ ശിക്ഷിക്കാൻ നരകത്തെയും സൃഷ്ടിക്കേണ്ടിവരില്ലായിരുന്നു. പുണ്യപാപകേസ്സുകളെടുത്തു ദൈവത്തിന്നും തൻെറ അധികാരപുരുഷന്മാർക്കും വിചാരണചെയ്തു ബുദ്ധിമുട്ടേണ്ടിവരില്ലായിരുന്നു."

ഈശ്വരനെപ്പററി ശ്രീ ശിവയോഗികളുടെ നിരൂപണപരമായ ഈ വിശകലനം വ്യക്തിയും വികാരിയുമായ ഒരു ഈശ്വരനെ അന്ധമായി വിശ്വസിക്കുന്നവർക്കു ഒരിക്കലും ദഹിക്കുവാൻ ഇടയില്ല അവതാരകഥകളെയും പ്രവാചകന്മാരെയും ദിവ്യവെളിപാടുകളെയും ദൈവപുത്രന്മാരെയും എല്ലാ മതഭേദങ്ങളെയും മതഗ്രന്ഥങ്ങളെയും അദ്ദേഹം യുക്തിസഹമായ ഈ അടിസ്ഥാനത്തിൽ ചോദ്യംചെയ്യുന്നതും, അത്തരക്കാർക്കു ഹൃദ്യമാകയില്ലല്ലൊ.

ഈശ്വരനെപ്പററി ഇന്നറിവിലുള്ളതും നിലവിലുള്ളതുമായ എല്ലാ സംഘടിതമതക്കാരും പറയുന്നതും പ്രചരിപ്പിക്കുന്നതും അംഗീകരിക്കുന്നതുമായ പല നിഗമനങ്ങളും സങ്കല്പ

ങ്ങളും വാദഗതികളും ശ്രീ ശിവയോഗി ആനന്ദാദർശത്തിൽ ചോദ്യംചെയ്യുന്നു. അദ്ദേഹത്തിൻെറ അഭിപ്രായത്തിൽ ഈശ്വരൻ സൃഷ്ടിസ്ഥിതിസംഹാര കർത്താവല്ല. കരുണാനിധിയുമല്ല. അങ്ങിനെയൊക്കെയാണെന്നുള്ള സംഘടിത മതങ്ങളുടെയും മതാചാര്യന്മാരുടെയും വാദഗതികളെ അദ്ദേഹം സയുക്തികം ഖണ്ഡിക്കുന്നതു നോക്കുക:—

"വ്യാധി, ദാരിദ്ര്യം, അകാലമരണം പ്രകൃതിക്ഷോഭങ്ങൾ പരസ്പരഹിംസ, മുതലായവയാൽ അത്യന്തം സങ്കടപ്പെടുന്ന മനുഷ്യൻ ഈശ്വരനേ വിളിച്ചു പ്രാർത്ഥിച്ചിട്ടും ആർത്തനാദം പുറപ്പെടുവിച്ചിട്ടും ഒരു നിവൃത്തിയും കിട്ടാതെ അന്നും ഇന്നും നശിക്കുന്നു. യേശുക്രിസ്തു മുതലായ മഹാഭക്തന്മാർക്കു നേരിട്ട സങ്കടാവസ്ഥകൾ വെച്ചുനോക്കിയാൽ ഭക്തവാത്സല്യാദി ഗുണഗണങ്ങളോടുകൂടിയ ഒരു ദൈവമുണ്ടെന്നു വിചാരിപ്പാൻ അവകാശമുണ്ടോ? ജാതിമതഭേദങ്ങൾ മനുഷ്യകല്പിതമാണ്. പ്രകൃതിയിൽ ഉള്ളതല്ല എന്ന ഒരു ജ്ഞാനം കൂടി ഭക്തന്മാർക്കു നൽകാത്ത ഈശ്വരൻ സർവ്വസമ്പത്തിനേയും ആത്മജ്ഞാനത്തിനെയും കൊടുക്കും, കൊടുത്തിട്ടുണ്ടു എന്നുള്ള പ്രമാണങ്ങൾക്കു വല്ല അർത്ഥവുമുണ്ടോ? ഇല്ല, ഇല്ല എന്നു ഉറപ്പിച്ചു പറയാം. മതവിശ്വാസികളുടെ കൊട്ടിന്നും, താളത്തിന്നും കാഴ്ച്ചദ്രവ്യത്തിന്നും പ്രാർത്ഥനക്കും പായസാദിപദാർത്ഥങ്ങൾക്കും അനുസരിച്ചു കളിക്കുന്ന വികാരിയല്ല ദൈവം എന്നും നിർഗ്ഗുണനാണ് ദൈവമെന്നും വളരെ വ്യക്തമാണ്. അനുഭവസത്യവുമാണ്".

ഈശ്വരൻെറയും ഈശ്വരവിശ്വാസത്തിൻെറയും ദിവ്യവെളിപാടുകളുടേയും പേരിൽ വിവിധമതക്കാർ പ്രചാരവേലകൾ നടത്തുന്നു. തങ്ങളുടെ മതത്തിൽകൂടിമാത്രമെ മോക്ഷവും പുണ്യവും നേടാൻ കഴിയുകയുള്ളു എന്നു ശഠിക്കുകയും ചെയ്യുന്നു. ഓരോമതക്കാരും പറയുന്നതു തങ്ങളുടെ മതത്തിൽ ഈ

ശ്വരസാക്ഷാൽക്കാരത്തിന്നുള്ള പ്രത്യേക സൌകര്യങ്ങൾ ഉണ്ടെന്നാണ്. തങ്ങളുടെ മതത്തിന്നും മതഗ്രന്ഥങ്ങൾക്കും ഉള്ള പ്രത്യേക ദിവ്യത്വങ്ങളേയും ഈശ്വരനുമായി നേരിട്ടുള്ള ബന്ധങ്ങളേയുംകുറിച്ചവർ ഉൽഘോഷിക്കുന്നു. മതംമാററത്തിന്നു വേണ്ടി കോടികണക്കിൽ ഉറുപ്പിക വ്യയംചെയ്യുകയും ലോകവ്യാപകമായി മതപ്രചാരകന്മാരെ അയക്കുകയും ചെയ്യുന്നു. എന്നാൽ ശ്രീ ബ്രഹ്മാനന്ദസ്വാമിശിവയോഗികൾ മതങ്ങളേയും മതമാററങ്ങളേയും കുറിച്ച് പറയുന്നതു നോക്കുക:—

"സൂര്യനെ കാണുന്നതിന്നു മറെറാരു മതത്തിൽ ചേരേണ്ട. അപ്രകാരം തൻെറ ആനന്ദത്തെ അനുഭവിപ്പാനും മറെറാരു മതത്തിൽ ചേരേണ്ടതില്ല. വിശപ്പും, ദാഹവും മാററുവാൻ ഒരാൾക്ക് മറെറാരുമതത്തിൽ ചേരേണ്ടതില്ല. മതംമാറിയതുകൊണ്ട് വിശപ്പും ദാഹവും തീരുകയുമില്ല. വിശപ്പും ദാഹവും തീരുവാൻ ആഹാരംകഴിക്കുകയും വെള്ളംകുടിക്കുകയും ചെയ്താൽമതി. അതുപോലെതന്നെ മുക്തിക്ക് (ദുഃഖനിവൃത്തിക്ക്) യാതൊരുമതത്തിലും ചേരേണ്ടതില്ല. സ്വന്തം മനസ്സിനെ തൻെറ നിയന്ത്രണാവസ്ഥയിൽ നിർത്തിയാൽമതി. കണ്ണിന്നു തിമിരമുള്ളപ്പോൾ എവിടെചെന്നാലും സൂര്യപ്രകാശം അറിയുകയില്ല. അപ്രകാരം മനോദോഷമുള്ള ഒരാൾ സ്വാഭാവികമായ ആനന്ദവും അറിയുകയില്ല. ഈ നിലയ്ക്ക് ഈശ്വരനെക്കൊണ്ടും മററു മതങ്ങളെക്കൊണ്ടും എന്തുഫലം?"

ഈശ്വരൻ സർവ്വശക്തനാണെന്നുള്ള സംഘടിതമതവിശ്വാസികളുടെ പ്രമാണങ്ങളെപ്പററി അദ്ദേഹം ഇപ്രകാരം പറയുന്നു:—

"ഈശ്വരൻ സർവ്വശക്തനാണെങ്കിൽ എല്ലാമതക്കാരെയും അഥവാ ജനങ്ങളേയും നിത്യസുഖികളാക്കി രാഗദ്വേഷാദിദോഷങ്ങളില്ലാത്ത പുണ്യവാന്മാരാക്കി തീർക്കാത്തതു് എന്തുകൊണ്ടു്? ഈശ്വരൻ അവരെ അങ്ങിനെ സൃഷ്ടിച്ചിരുന്നുവെ

ങ്കിൽ ആരും പാപംചെയ്യുകയില്ല. ഈശ്വരശിക്ഷക്ക പാത്രീ ഭവിക്കയുമില്ല. ഈശ്വരാജ്ഞയെ ലംഘിപ്പാൻ ആരെക്കൊണ്ട കഴിയും? അപ്രകാരം സകലരേയും ഈശ്വരൻ സൽഗ്ഗുണങ്ങളോടുകൂടിമാത്രം സൃഷ്ടിച്ചിരുന്നുവെങ്കിൽ ലോകത്തിൽ പാപകർമ്മങ്ങൾതന്നെ ഉണ്ടാകുമായിരുന്നില്ല. അനുഭവത്തിൽ അങ്ങിനെയല്ല കാണുന്നതു്. അപ്പോൾ സൃഷ്ടിദോഷമാകുന്ന കുററത്തിന്ന സൃഷ്ടിക്കുന്നവനെയല്ലെ ശിക്ഷിക്കേണ്ടതു്?. സൃഷ്ടികളായ ജനങ്ങളെയാണൊ? സംഘടിതമതക്കാരുടെ ഈശ്വരന്റെ നീതി നിരപരാധികളായ സ്വന്തം മക്കളെ ഹിംസിക്കുകയാണൊ? ഈ നിലയ്ക്കു് സംഘടിതമതക്കാർ സൃഷ്ടികർത്താവു് എന്ന ഈശ്വരനെ പറയുന്നതു് യഥാർത്ഥത്തിൽ ഈശ്വരനെ നിന്ദിക്കുകയാണു്. മതങ്ങളും മതകർത്താക്കന്മാരുംതന്നെയാണു് അവരുടെ ഈശ്വരനെ നിന്ദിക്കുന്നതു്."

യുക്തിയുക്തമായ ശ്രീ ശിവയോഗികളുടെ ഈ വിശകലനം ഒരു പ്രത്യേക മതത്തേയും മതാചാര്യനേയും ചൂണ്ടിക്കൊണ്ടുള്ളതല്ല. മുൻജന്മത്തെയോ പുനർജന്മത്തേയോ സ്പർശിക്കുന്നതുമല്ല. നേരേമറിച്ചു് സാധാരണ ബുദ്ധികൊണ്ടു് ആർക്കും ആലോചിച്ചാൽ അറിയാവുന്ന കാര്യങ്ങളാണു് അദ്ദേഹം സന്ദർഭോചിതമായി സോദാഹരണം—സ യുക്തികം— പറഞ്ഞിട്ടുള്ളതു്. മാമൂൽവിശ്വാസംമാററിവെച്ചു് മുൻവിധികൾ കൂടാതെ ആലോചിച്ചാൽ സർവ്വസാധാരണമായി ബോദ്ധ്യമാകുന്നവയാണു് ഈ തത്വങ്ങൾ. മുജ്ജന്മ പുനർജന്മങ്ങളെക്കുറിച്ചുള്ള പുരാണങ്ങളേയും വിശ്വാസങ്ങളേയും ശ്രീ ശിവയോഗി യുക്തിയുക്തമായി ഖണ്ഡിക്കുന്നതു ഇപ്രകാരമാണു്:—

"പൂർവ്വജന്മം ചെയ്ത പാപംകൊണ്ടാണു് അല്പായുസ്സുക്കളായി നശിക്കുന്നതെന്ന പുരാണങ്ങളും സംഘടിതമതവിശ്വാസികളും പറയുന്നു. എന്നാൽ വൃക്ഷങ്ങളിൽനിന്ന ഫലങ്ങൾ മൂക്കുന്നതിന്നും പഴുക്കുന്നതിന്നും മുമ്പു് താഴെ വീഴുന്നതു അവ

പൂർവ്വജന്മത്തിൽ ചെയ്ത പാപംകൊണ്ടാണൊ? ഇനി ദീർഘായുസ്സും സുഖവും ഉണ്ടാകുന്നതു പൂർവ്വജന്മത്തിൽ ചെയ്ത പുണ്യമാണെന്നു പറയാമോ? ചില വൃക്ഷങ്ങൾ വളരെക്കാലം നിലനില്ക്കുന്നതും അവ നല്ല ഫലങ്ങൾ കായ്ക്കുന്നതിൽ ശ്രേഷ്ഠമായിരിക്കുന്നതും ആ വൃക്ഷങ്ങൾ പൂർവ്വജന്മത്തിൽ ചെയ്ത പുണ്യകർമ്മങ്ങൾകൊണ്ടാണെന്നു പറയാമോ? ചില വൃക്ഷങ്ങളുടെ കായകൾ ചില കാലങ്ങളിൽ ഇളയതായിരിക്കുമ്പോൾതന്നെ വീണുപോകുന്നു. ചിലതു മൂത്തുപഴുക്കുന്നു. ചില വൃക്ഷങ്ങൾ മനുഷ്യരെക്കാൾ വളരെക്കാലം നിലനില്ക്കുന്നു. ചിലതു വേഗത്തിൽ നശിക്കുന്നു. ഇതെല്ലാം വൃക്ഷങ്ങളോ കായകളോ പൂർവ്വജന്മത്തിൽ ചെയ്ത പാപപുണ്യങ്ങളുടെ ഫലമാണെന്നു പറയുന്നതുപോലെയാണ് മനുഷ്യരുടെ അല്പായുസ്സിൻെറയും ദീർഘായുസ്സിൻെറയും സുഖദുഃഖങ്ങളുടേയും കാര്യത്തിൽ പൂർവ്വപുണ്യഫലങ്ങളുടെ വാദം.''

ഇനി മറെറാരു സംഗതികൂടി നോക്കുക:—''സൃഷ്ടിക്കുന്നതിന്നുമുമ്പ് ആരും പാപംചെയ്തിട്ടില്ല. അങ്ങിനെയിരിക്കുമ്പോൾ സൃഷ്ടികാലത്തിൽ സംഘടിതമതക്കാരുടെ ഈശ്വരൻ സർവ്വദേഹികളേയും താണതരത്തിലും ഉയന്നതരത്തിലും മററു പല പ്രകാരത്തിലും എങ്ങിനെ സൃഷ്ടിച്ചു. ഈശ്വരൻ സർവ്വജ്ഞനും എല്ലാവക്കും തുല്യനുമാകുന്ന സ്ഥിതിക്ക്, പക്ഷ ഭേദത്തോടുകൂടി സൃഷ്ടിക്കാമോ? പുണ്യപാപതാരതമ്യഭേദംകൊണ്ടാണ് ജന്തുക്കളുടെ സുഖദുഃഖാദിസംഭവങ്ങൾ അല്ലാതെ ഈശ്വരന്നു പക്ഷഭേദമില്ലെന്നാണ് വാദമെങ്കിൽ ഇവിടെ അതിന്നു എതിരായിരിക്കുന്നു അനുഭവം. കാരണം പുണ്യമോ പാപമോ ചെയ്യാത്ത ആദിസൃഷ്ടിയിൽതന്നെ ഈശ്വരൻ പക്ഷഭേദപരമായി വ്യത്യസ്തസൃഷ്ടിചെയ്യുവാൻ കാരണമെന്തു്? അതും ഇരിക്കട്ടെ. പൂർവ്വജന്മത്തിൽ ചെയ്ത കർമ്മങ്ങൾകൊണ്ടാണ് ഈ ജന്മത്തിൽ സുഖദുഃഖാദികൾ ഉണ്ടാ

കുന്നത് എന്നു സംഘടിതമതക്കാരായ വിശ്വാസികൾ എങ്ങിനെ മനസ്സിലാക്കി. അവക്കു സൂക്ഷ്മദശ്നത്തിന്നുതകുന്ന കണ്ണാടികൾ ഉണ്ടോ?''

മഹാന്മാരായിരുന്ന ഋഷിമാരും മററും അവരുടെ സവിശേഷശക്തികൾകൊണ്ടാണ് പുനർജ്ജന്മ മുൻജന്മങ്ങളെപ്പററി പ്രവചിച്ചതു് എന്നു പറയുമായിരിക്കാം. മന്ത്രതന്ത്രങ്ങൾകൊണ്ടു ക്ഷേത്രങ്ങളിലെ ശിലാലോഹവിഗ്രഹങ്ങൾക്ക് "പ്രാണപ്രതിഷ്ഠ'' നടത്തുന്നു എന്നു വൈദികകർമ്മികളും മതവിശ്വാസികളും പറയുന്നുണ്ടല്ലൊ. അങ്ങിനെ ഈശ്വരനേയും പരലോക കാര്യങ്ങളേയും കുറിച്ചു മഹാന്മാരായിരുന്ന ആചാര്യന്മാക്ക് ദിവ്യജ്ഞാനമുണ്ടായി എന്നാണ് പറയുക. പക്ഷെ ഈ ചിന്താഗതിയേയും ശ്രീ ശിവയോഗി തിലസ്സദൃശം ഖണ്ഡിച്ചിരിക്കുന്നു. അദ്ദേഹം ആനന്ദാദശ്ത്തിലെ 'ഈശ്വരദശ്നപ്രകരണത്തിൽ, ഇപ്രകാരം പറയുന്നു:—

''മനസ്സാകുന്ന കണ്ണാടികൊണ്ടുതന്നെയാണ് അഥവാ മനസ്സിൻെറ ജ്ഞാനവിശേഷം കൊണ്ടുതന്നെയാണ് പൂവ്വജന്മാദികൾ കണ്ടറിഞ്ഞതു് എന്നു വാദിക്കുന്നുവെങ്കിൽ ആ ജ്ഞാനക്കണ്ണാടി കൊണ്ടുതന്നെ മതഭേദവും ജാതിഭേദവും ഇല്ലെന്നു കാണാൻ കഴിയാത്തതു എന്തുകൊണ്ടായിരിക്കും ? ജാതിഭേദവും മതഭേദവും ഇല്ലെന്നു കാണുവാൻ ദിവ്യജ്ഞാനമൊന്നും ആവശ്യമില്ല. മനുഷ്യരുടെ ശരീരങ്ങൾ നോക്കിയാലും അല്പം ആലോചിച്ചാലും പ്രത്യക്ഷത്തിൽ അതു അറിയാൻ കഴിയും. പ്രത്യക്ഷത്തിലുള്ള അതുപോലും അറിയാത്ത ഇത്തരക്കാരുടെ ജ്ഞാനംകൊണ്ടു പൂവ്വജന്മത്തിലുള്ള പുണ്യപാപങ്ങൾകൂടി അറിയുന്നു എന്നു പറയുന്നതു ഒരിക്കലും വിശ്വാസയോഗ്യമല്ല. തന്നെ തന്നെ കാണാനും മനസ്സിലാക്കാനും കഴിയാത്ത ഇത്തരം സംഘടിതമതവിശ്വാസികളുടെ ജ്ഞാനം ഒരിക്കലും പ്രത്യക്ഷമല്ലാത്ത മുൻജന്മങ്ങളേയും പുണ്യപാപങ്ങ

ളേയും കാണുവാൻ ഉപയോഗപ്പെടുമെന്ന് ആരു വിശ്വസിക്കും? കാട്ടുമൃഗങ്ങളും കാട്ടാളന്മാരുംകൂടി തങ്ങളുടെ സന്താനങ്ങളെ സ്നേഹിച്ച് പോററുന്ന സ്ഥിതിക്ക്, ഈശ്വരൻ സൃഷ്ടികത്താവും, സംഹാരകത്താവുമാണെന്ന് പറയുന്നതു കാട്ടുമൃഗങ്ങളെക്കാളും, കാട്ടാളന്മാരേക്കാളും ദുഷ്ടനാണ് ഈശ്വരൻ എന്നു പറയുന്ന ദൂഷണമായിത്തീരും. തങ്ങളുടെ ഈശ്വരനെക്കുറിച്ചു അങ്ങിനെ പറയാൻ ഇടവരുത്തുന്നതു പാപമാണെന്നു സംഘടിതമതവിശ്വാസികൾ അറിയുന്നില്ല. ഈശ്വരൻ ദയാലുവാണെങ്കിൽ പ്രാത്ഥിക്കാതെതന്നെ തനിയെ ദയകാണിക്കും. അല്പനായ മനുഷ്യനുകൂടി പ്രാണികളുടെ സങ്കടം കാണുമ്പോൾ ദയ തോന്നുന്നില്ലേ. പ്രാണികൾ മനുഷ്യരോട് പ്രാത്ഥിച്ചിട്ടാണൊ അങ്ങിനെ തോന്നുന്നത്?''

ഈശ്വരൻ സംഘടിതമതക്കാർ പറയുന്ന രീതിയിൽ സൃഷ്ടികത്താവും ലോകരക്ഷകനും കരുണാനിധിയും സവ്വജ്ഞനും സവ്വശക്തനുമൊക്കെയാണെന്നുള്ള അബദ്ധധാരണകളെ ഇല്ലാതാക്കുന്നതിന്നും, അങ്ങിനെയുള്ള ഒരീശ്വരൻ വ്യക്തിയും വികാരജീവിയും ആകുമെന്നതിനാൽ ആ നിഗമനങ്ങൾ തികച്ചും തെററാണെന്നു വരുത്താനും, ആനന്ദാദശത്തിൽ ഏകദേശം 150 പേജുകളോളം ശ്രീ ശിവയോഗികൾ വിനിയോഗിച്ചിട്ടുണ്ട്. ഏററവും വിജ്ഞാനപ്രദവും വിചാരശീലന്മാരെ വളരെ വേഗത്തിൽ ഉൽബുദ്ധരാക്കുന്നതുമായ ആ വിവരണങ്ങൾ മുഴവൻ ഇവിടെ ചേക്കാൻ സ്ഥലമില്ലാത്തതിൽ ഖേദിക്കുന്നു. ആനന്ദാദശത്തിൽ ഈശ്വരദശനപ്രകരണംകൊണ്ട് ഏററവും ലളിതവും സുഗ്രാഹ്യവുമായവിധത്തിൽ മഹഷിമാരും ദേവകളുമൊക്കെ പറഞ്ഞതെന്നു വിശ്വസിക്കപ്പെടുന്ന ഈശ്വരവണ്ണനകൾ സ്വാമികൾ പാടെ നിഷേധിക്കുന്നുണ്ട്. ഈശ്വരൻ രക്ഷാകത്താവാകുന്നുവെന്നും സവ്വജനത്തിനെയും രക്ഷിക്ക

നാവെന്നും മററുമുള്ള വർണ്ണനകളെ അദ്ദേഹം ശക്തിയുക്തം നിഷേധിക്കുന്നു.

ഈശ്വരനെ സംബന്ധിച്ചേടത്തോളം ശ്രീ ബ്രഹ്മാനന്ദ സ്വാമിശിവയോഗികൾ ഇത്രയധികം വിമർശിക്കുകയും വിശകലനംചെയ്യുകയും സംഘടിതമതക്കാർ പറയുന്നതരത്തിൽ ഒരീശ്വരനില്ലെന്നു സയുക്തികം സ്ഥാപിക്കുകയും ചെയ്യുന്നതിൻെറ ഉദ്ദേശമെന്തായിരുന്നു? സ്വാമികളുടെ ഏററവും അടുത്തു പരിചയിച്ചിരുന്ന ശിഷ്യനും പണ്ഡിതനുമായിരുന്ന ശ്രീ ശേഖരത്തു കുഞ്ഞുണ്ണിഎഴുത്തച്ഛൻ ഇതിനെപ്പററി ഒരവസരത്തിൽ അദ്ദേഹത്തോടുതന്നെ ചോദിക്കയുണ്ടായി. എതിരാളികൾ സ്വാമികളെ നിരീശ്വരനായി ചിത്രീകരിക്കുകയും നിന്ദിക്കുകയും വിമർശിക്കുകയും ചെയ്തിരുന്ന കാലഘട്ടമായിരുന്നു അതു്. സ്വാമികൾ ഇപ്രകാരമായിരുന്നു മറുപടി പറഞ്ഞതു്:—

"ഞാൻ നിരീശ്വരവാദിയാണെന്നു് പറയുന്നവരോടു് എനിക്കു് ഒന്നേ പറയാനുള്ളു. അവക്കു് ഈശ്വരനെക്കുറിച്ചു് അറിവില്ല എന്നുമാത്രമാണതു്. എന്നാൽ എന്തിനിങ്ങിനെ മതക്കാരുടെ ഈശ്വരനെ വിമർശിക്കുന്നു എന്നാണെങ്കിൽ സംഘടിതമതങ്ങളും എല്ലാ അന്ധവിശ്വാസങ്ങളും മതക്കാർ തമ്മിലുള്ള ഭിന്നിപ്പും മതക്കാരുടെ പരസ്പരം കഴുത്തറുപ്പും എല്ലാം ഈശ്വരനെ മുൻനിത്തിയാണു്. അതുകൊണ്ടു അവർ തെററായും അടിസ്ഥാനരഹിതമായും സങ്കല്പിക്കുന്ന ഈശ്വരൻ യഥാത്ഥ ഈശ്വരനല്ല എന്നവരെ ബോദ്ധ്യപ്പെടുത്തണം. അതു ബോദ്ധ്യമായാലേ അവരുടെ കണ്ണു് തുറക്കുകയുള്ളു."

അതിനാൽ ഈശ്വരനെപ്പററിയുള്ള സ്വാമികളുടെ വിശകലനം നിരീശ്വരവാദമല്ല; മതാന്ധന്മാക്കു് വെളിച്ചം നൽകാനുള്ള യുക്തിവാദമായിരുന്നു.

# മതങ്ങൾ സൃഷ്ടിച്ച ഈശ്വരന്മാർ!

വിവിധമതക്കാർ വിവിധതരത്തിൽ ഈശ്വരസങ്കല്പങ്ങൾ വെച്ചു പുലർത്തുകയും അവയെ മുൻനിർത്തി ജനങ്ങൾ തമ്മിൽ കലഹിക്കുകയും ഭിന്നിച്ചുനില്ക്കുകയും ചെയ്യുന്നതിനെതിരായി ഏററവും ശക്തിയേറിയ ഭാഷയിൽ യുക്തിയുക്തമായി സ്വാമികൾ താക്കീതുചെയ്തു. ഏതെല്ലാംവിധത്തിൽ ഈ അന്ധസങ്കല്പങ്ങളുടെ അബദ്ധം വ്യക്തമാക്കാനും ജനങ്ങളെ ബോധവാന്മാരാക്കാനും തന്‍ ശ്രമിച്ചു എന്നതിന്നു സ്വാമികളുടെ കൃതികളിൽ സർവ്വത്ര ഉദാഹരണങ്ങൾ കാണാം.

'എൻെറ മതം ഉൽകൃഷ്ടം
നിൻെറ മതം താഴെയെന്നുവാദിച്ച്
തൻേറതിനെ വലുതാക്കും
തൻേറടത്തിങ്കലെത്തുവാൻനോക്കാ'

എന്നദ്ദേഹം മതക്കാരുടെ 'തൻേറടമില്ലായ്മയെ' തൻെറ ഒരു ലഘുകൃതിയിൽ ചൂണ്ടിക്കാട്ടി. സ്വാമികൾ വീണ്ടും പറയുന്നു:—

"ഈശ്വരൻ രക്ഷാകർത്താവാകുന്നുവെന്ന് മതവാദികൾ പറയുന്നുണ്ടല്ലൊ. എല്ലാവരും നശിച്ചുകൊണ്ടിരിക്കുന്ന ഈ ലോകത്തിൽ എങ്ങിനെ ഈശ്വരനെ രക്ഷകൻ എന്നു വിചാരിക്കാം. അതിരില്ലാത്ത സങ്കടങ്ങളിൽപ്പെട്ട് ഈശ്വരനെ പ്രാർത്ഥിച്ച് പ്രാർത്ഥിച്ചു കരഞ്ഞു കരഞ്ഞു കഷ്ടപ്പെട്ടുനശിക്കുന്ന നിരവധി ദീനന്മാരുടെ കഥയോർക്കുമ്പോൾ ഈശ്വരനെരക്ഷാകർത്താവ് എന്നു പറയുന്നതു തികച്ചും അസത്യവും അർത്ഥശൂന്യവുമല്ലെ? അങ്ങിനെ ഈശ്വരനെക്കുറിച്ച് അസത്യം പറയുന്നതു ഈശ്വരനെക്കുറിച്ചുള്ള അജ്ഞതയും ആലോചനാശൂന്യതയും കൊണ്ടല്ലെ? ഇതിന്നു സംഘടിതമതക്കാർക്കും അവരുടെ

പ്രമാണങ്ങൾക്കും എന്തു മറുപടി പറയുവാനുണ്ട്. ഇനി ഈശ്വരൻ സർവ്വജ്ഞനാണെന്നുള്ള വാദം എടുക്കാം. സർവ്വജ്ഞൻ എന്നുള്ളതിന്റെ അർത്ഥം എല്ലാം അറിയുന്നവൻ എന്നാണല്ലൊ. ഈശ്വരൻ അങ്ങിനെ സർവ്വജ്ഞനാണെങ്കിൽ സർവ്വത്തും അറിയണം. സർവ്വരുടേയും സുഖദുഃഖങ്ങളും അറിയണം. അപ്പോൾ ഇഷ്ടസിദ്ധിക്കുവേണ്ടി ഈശ്വരസന്നിധിയിൽ പ്രത്യേകിച്ച് പ്രാർത്ഥിക്കുന്നതു എന്തിനുവേണ്ടി? എല്ലാം അറിയുന്നവനാണ് ഈശ്വരൻ എന്നു മതവാദികൾ പറയുന്ന അവസ്ഥക്ക് തന്റെ ആവശ്യങ്ങൾക്ക് പ്രത്യേകം പ്രാർത്ഥിക്കേണ്ട ആവശ്യം ഇല്ല. അതിനാൽ പ്രാർത്ഥിക്കുന്നതും ആലോചനാശൂന്യതകൊണ്ടാകുന്നു. അതുമിരിക്കട്ടെ. ഈശ്വരൻ, സർവ്വജ്ഞൻതന്നെയാണൊ? ആണെന്നുള്ളതു നിങ്ങൾ (മതവാദികൾ) എങ്ങിനെ മനസ്സിലാക്കി? എല്ലാ വിഷയങ്ങളിലും ഈ മതപണ്ഡിതന്മാർ ഈശ്വരനെ പരീക്ഷിച്ചറിഞ്ഞതാണൊ? നമ്മുടെ ഭാഷകളിൽ സംസ്കൃതം, ഇംഗ്ലീഷ് തമിഴ്, തെലുങ്ക് മുതലായവയിൽ ഈശ്വരനു പരിജ്ഞാനമില്ലെന്നാണ് വിചാരിക്കേണ്ടതു്. ഉണ്ടെങ്കിൽ ആവിധ ഭാഷകളിൽകൂടി നിങ്ങളുടെ അപേക്ഷക്ക് മറുപടിതരുമായിരുന്നു. മറുപടി ഇല്ലെങ്കിൽ പോകട്ടെ, അപേക്ഷയുടെ (പ്രാർത്ഥനയുടെ) ഫലമെങ്കിലുംതരുമായിരുന്നു. ലോകത്തിൽ യാചിച്ചാൽ ദയാലുവായ പ്രഭു യഥാശക്തി വല്ലതും കൊടുക്കാറുണ്ട്. മഹാലുബ്ധനാണെങ്കിൽപോലും എന്തെങ്കിലും മറുപടിപറഞ്ഞു മടക്കിഅയക്കും. ഇവിടെ ഈശ്വരൻ രണ്ടും ചെയ്യാത്തതുകൊണ്ടു ഈശ്വരനു നിങ്ങളുടെ ഭാഷയും പ്രാർത്ഥനയും ഒന്നുംതന്നെ മനസ്സിലാകുന്നില്ലെന്നു വേണം വിചാരിക്കുവാൻ. അങ്ങിനെയിരിക്കെ സ്തുതിച്ചാൽ ചില പ്രമാണികൾ പ്രസാദിക്കുന്നതു പോലെ സർവ്വജ്ഞനായ ഈശ്വരനും പ്രസാദിക്കും എന്നു കരുതുന്നതു ആലോചനാശൂന്യതയാണ്. ഇനി സാധാരണക്കാ

രുടെ കഥപോകട്ടെ. ഈശ്വരനോടു പ്രത്യേകം ഭക്തിയുള്ളവരുടെ അഭീഷ്ടങ്ങളെങ്കിലും ഈശ്വരൻ സാധിച്ചുകൊടുക്കുന്നുണ്ടോ? ഇല്ല. കൊടുക്കുന്നുവെങ്കിൽ ഭക്തന്മാർ എന്തുകൊണ്ടു ദാരിദ്ര്യംകൊണ്ടും, ദീനതകൊണ്ടും, രോഗംകൊണ്ടും ദുഃഖിക്കാനിടവരുന്നു? അനേകം ഭക്തന്മാർ അങ്ങിനെ ദുഃഖിക്കുന്നതുകൊണ്ടു് ഭക്തന്മാരുടെ അഭീഷ്ടത്തേയും ഈശ്വരൻ നൽകുന്നില്ല എന്നു വ്യക്തം അല്ലെങ്കിൽ ഈവക കഷ്ടതകളൊക്കെ ഭക്തന്മാർ അനുഗ്രഹിക്കുന്നുവെന്നു പറയേണ്ടിവരും. മറെറാരുവാദമുണ്ട്. ഭക്തന്മാരുടെ ഭക്തിക്കു് വേണ്ടത്ര ഉറപ്പുണ്ടൊ എന്നു പരീക്ഷിക്കുവാനായി ഈശ്വരൻ അവരെ കഷ്ടപ്പെടുത്തുന്നു എന്നു്! അങ്ങിനെയാണെങ്കിൽ ഈശ്വരൻെറ സർവ്വജ്ഞത്വം എവിടെ? എല്ലാം അറിയുന്നു എന്നാണു് സർവ്വജ്ഞത്വത്തിൻെറ അർത്ഥമെങ്കിൽ ഭക്തിക്കു ഉറപ്പുണ്ടൊ ഇല്ലയോ എന്നു സ്വയം ഈശ്വരന്നു അറിയാൻകഴിയേണ്ടതല്ലേ? നേരമ്പോക്കിനു് സ്കൂൾമാസ്റ്റർമാർ പാഠംപഠിച്ചിട്ടുണ്ടൊ എന്നു കുട്ടികളെ പരീക്ഷിക്കുമ്പോലെയും ഇൻസ്പെക്ടർ സ്കൂളുകൾ പരീക്ഷിക്കുമ്പോലെയും ഭക്തന്മാരെ ഈശ്വരൻ എന്തിനു് പ്രത്യേകം പരീക്ഷിക്കുന്നു. അതിനാൽ ദൈവം ഭക്തന്മാരെ പരീക്ഷിക്കുന്നു എന്നു സംഘടിതമതക്കാർ പറയുന്നതു തികച്ചും ആലോചനാശൂന്യതകൊണ്ടുതന്നെ.''

ഈശ്വരൻ ശിഷ്ടരക്ഷകനും ദുഷ്ടസംഹാരകനുമാണെന്നു സാധാരണക്കാരുടെ ഇടയിൽ ഒരു ധാരണയുണ്ടു്. ''ദുഷ്ടയജ്ഞവിഘാതായ പശുഹിംസാനിവൃത്തയെ'' എന്നിങ്ങിനെ ബുദ്ധൻ, ദുഷ്ടയജ്ഞത്തെ നിരോധിച്ചു് പശുഹിംസയെ തടയാൻവേണ്ടി അവതരിച്ചു എന്നു ദേവിഭാഗവതത്തിൽ പറയുന്നുണ്ടു്. അതുപോലെ,

''ധർമ്മത്തെ രക്ഷിച്ചധർമ്മത്തെ നീക്കുവാൻ
നിർമ്മത്സരം നടക്കുന്നിതു നീളെ ഞാൻ.''

എന്നു ശ്രീരാമൻ രാമായണത്തിലും പറഞ്ഞുകാണുന്നു.

"യദാ യദാ ഹി ധർമ്മസ്യ
ഗ്ലാനിർ ഭവതി ഭാരതഃ"

എന്നു തുടങ്ങി ധർമ്മത്തിന്നു ക്ഷയംവരുമ്പോൾ ധർമ്മത്തെ രക്ഷിക്കുവാൻ താൻ അവതരിക്കുന്നതായി ശ്രീകൃഷ്ണഭഗവാൻ ഗീതയിലും പറഞ്ഞിട്ടുള്ളതു മേല്പറഞ്ഞ ശിഷ്ടരക്ഷണദുഷ്ടസംഹാരവാദത്തിന്റെ വകഭേദങ്ങളാണ്. ഈ വാദഗതി സാധാരണ ഭക്തന്മാരുടെ ഇടയിൽമാത്രമല്ല പണ്ഡിതന്മാരുടെ ഇടയിലും നിലനില്ക്കുന്നുണ്ട്. നമ്മുടെ അനുഭവത്തിലാകട്ടെ ഇതിനു കടകവിരുദ്ധമായി പരമദുഷ്ടന്മാർ പ്രമാണിമാരായി അധികാരംനടത്തുന്നതും സാധുക്കൾ ഹിംസിക്കപ്പെടുന്നതും കഷ്ടപ്പെടുന്നതും നിത്യേന കാണുന്നു. അവിടെ ഒന്നും ഈശ്വരൻ തന്റെ ഒരു ചെറുവിരൽ അനക്കുന്നതായിട്ടുള്ള അനുഭവമില്ല. കഴിഞ്ഞ രണ്ടു ലോകമഹായുദ്ധങ്ങളിലെ അനുഭവങ്ങൾ എടുത്താൽത്തന്നെ ഇതു ബോദ്ധ്യമാകും.

ദൈവത്തെക്കുറിച്ചുള്ള ഈ 'ശിഷ്ടരക്ഷണ ദുഷ്ടസംഹാര' വാദഗതിയെപ്പററി ശ്രീ ശിവയോഗികൾ പറയുന്നതു നോക്കുക:—

"ദുഷ്ടന്മാരെ സംഹരിച്ച് ശിഷ്ടന്മാരെ രക്ഷിപ്പാൻവേണ്ടി ഓരോ കാലത്തു ഈശ്വരൻ അവതരിച്ചിട്ടുണ്ട്. ഇനിമേലിലും അവതരിക്കും എന്നു പറയുന്നത് ആശ്ചര്യംതന്നെ. കാരണം സങ്കല്പംകൊണ്ടുതന്നെ രക്ഷിക്കാനും ശിക്ഷിക്കാനും ശക്തനാണ് ഈശ്വരൻ. പിന്നെ എന്തിന്നുവേണ്ടി അവതരിക്കുന്നു? അവതാരങ്ങൾ എന്തിന്നുവേണ്ടി കഷ്ടപ്പെടുന്നു. ഇനി മേൽപ്രകാരം സങ്കല്പംകൊണ്ടുതന്നെ ശിക്ഷാരക്ഷകൾക്കു ശക്തി ഉണ്ടെന്നിരിക്കട്ടെ. അങ്ങിനെയുള്ള ഈശ്വരൻ അതിന്നുവേണ്ടി അവതരിച്ചിട്ടുപോലും സ്വധർമ്മങ്ങളെ രക്ഷിക്കുന്നുണ്ടോ? ഇല്ല. ഉദാഹരണത്തിന്നു് അവതാരമായ ശ്രീരാമൻ തപസ്സുചെയ്യുന്ന ശൂദ്രനെ വധിച്ചു. ശൂദ്രജാതിക്ക് ദ്വിജന്മാ

രുടെ ഭൃത്യപ്രവൃത്തി ചെയ്വാനല്ലാതെ തപസ്സുചെയ്വാൻ അധികാരമില്ലെന്ന ജാത്യാചാരത്തെ അടിസ്ഥാനപ്പെടുത്തിയാണ് ശ്രീരാമൻ ആ അന്യായകർമ്മം ചെയ്തത്. ജാതിമതഭേദാചാരത്തെപ്പോലെ ഒരു അധർമ്മം ലോകത്തിൽ വേറെയുണ്ടോ? ഇല്ലെന്നു വ്യക്തം. അങ്ങിനെ ശിഷ്ടരക്ഷണത്തിന്നു ഈശ്വരൻ അവതരിച്ചിട്ടുപോലും ശ്രീരാമൻ ശൂദ്രനെ വധിച്ചതു് ഈശ്വരാവതാരത്തിൽ തികച്ചും അധർമ്മംചെയ്തു എന്നു തെളിയിക്കുന്നു" മറെറാരിടത്തു് അദ്ദേഹം അവതാരകഥകളുടെ അർത്ഥശൂന്യതയെക്കുറിച്ചു് ഇപ്രകാരം പറയുന്നു:—

"ഈശ്വരൻ സൃഷ്ടികൊണ്ടുതന്നെ ദുഃഖത്തെ ചെയ്യുന്നു. അതുപോരാഞ്ഞിട്ടു് അവതരിച്ചിട്ടും അധർമ്മംകൊണ്ടു ദുഃഖമുണ്ടാക്കുന്നു. സൃഷ്ടികൊണ്ടും സംഹാരംകൊണ്ടും അവതാരംകൊണ്ടും വ്യാഘ്രാദിജന്തുക്കളെക്കാൾ ദുഷ്ടനാണ് ഈശ്വരനെന്നു് മേൽപറഞ്ഞ വിവിധകാരണങ്ങളാൽ സമ്മതിക്കേണ്ടിവരും. എന്നാൽ മതാചാര്യന്മാരുടെയും മതഗ്രന്ഥങ്ങളുടെയും അവയിൽ വിശ്വസിക്കുന്നവരുടെയും പ്രമാണവചനങ്ങളാണ് മേൽപ്രകാരം ഈശ്വരനെ നിന്ദിക്കുകയും ദുഷിക്കുകയും ചെയ്യുവാൻ ഇടവരുത്തുന്നതു്."

"ജാതിഭേദം, മതഭേദം, വർണ്ണഭേദം, വിഗ്രഹാരാധന മുതലായവ ഈശ്വരൻ വിധിച്ച ധർമ്മങ്ങളല്ല. ഈശ്വരൻ വിധിച്ചതാണെങ്കിൽ ബുദ്ധമതത്തിലും മററും എന്തുകൊണ്ടു അവയില്ല. അവതരിച്ചിട്ടും ആ മതങ്ങളിൽ ജാതിഭേദ വിഗ്രഹാരാധനാദികളെ ഏർപ്പെടുത്താത്തതു എന്തുകൊണ്ടു്? ഇതിൽനിന്നുതന്നെ അവതാരകഥകളും ആചാരങ്ങളും എല്ലാം സംഘടിത മതാചാര്യകല്പിതങ്ങളാകുന്നു എന്നു തെളിയും. അപ്പോൾ അവതരിച്ചിട്ടും വർണ്ണധർമ്മങ്ങളെ ഈശ്വരൻ ഉദ്ധരിക്കും എന്നു പറയുന്നതു് അബദ്ധം. അതു തികച്ചും ആലോചന പോരാത്തതുതന്നെ. ഇനി മറെറാരുവശം എടുക്കാം. ഈശ്വരൻ നിർ

ഗ്ഗുണനാണ്, ഒന്നും ചെയ്യാത്തവനാണ് എന്നു വേറൊരു വിഭാഗക്കാർ പറയുന്നുണ്ടല്ലൊ അപ്പോൾ സംഘടിത മതക്കാർ തന്നെ പറയുന്നമാതിരി സൃഷ്ട്യാദികമ്മങ്ങൾചെയ്യുന്നവനാണ് ഈശ്വരൻ എന്നു പറയുന്നതിന്നു എന്താണ് അത്ഥം. മാത്രമല്ല ഈശ്വരൻ സൃഷ്ടി, സ്ഥിതി, സംഹാരങ്ങൾചെയ്യുന്നു എന്നു പറയുന്നവർ അതു വല്ലതും കണ്ടവരാണോ? അതല്ല സൃഷ്ടിയും മററും ചെയ്യുന്നതിന്നു ഒരു കത്താവ് ഉണ്ടായിരിക്കണം എന്ന ഇവരുടെ ഊഹം മേൽപ്രകാരം ദൈവത്തെ മഹാദുഷ്ടനാക്കി തീക്കുന്നില്ലേ? ആലോചനക്കുറവ് എന്നല്ലാതെ ഇതിന്നു എന്തു പറയും? അഗ്നിയെ ഇഷ്ടദൈവമായി ആരാധിക്കുന്ന അഗ്നിഹോത്രി മുതലായ ബ്രാഹ്മണക്കുകൂടി അഗ്നി തൊട്ടാൽ പൊള്ളുന്നു. അഗ്നിയിൽ വീണാൽ ദഹിക്കുന്നു. എത്ര ആരാധിച്ചാലും അഗ്നിയുടെ സ്വഭാവത്തെ മറെറാരുപ്രകാരത്തിലാക്കാൻ ആക്കും കഴിയുന്നില്ല. അപ്രകാരം ഈശ്വരൻ സംഹാരകത്താവാണെങ്കിൽ ഈശ്വരൻെറ ആ സ്വഭാവത്തെയും പ്രാത്ഥന വിഗ്രഹാരാധനാദി കമ്മങ്ങൾകൊണ്ടു മാററുവാൻ ഈശ്വരഭക്തന്മാക്കു കഴികയില്ല. കഴിയുമായിരുന്നെങ്കിൽ ഈശ്വരഭക്തന്മാർ രോഗികളാകുകയില്ല. മരിക്കുകയില്ല. ആയുസ്സിനെ തരേണമേ എന്നു പ്രാത്ഥിച്ചു ഭജിക്കുന്നവരുടെ കൂട്ടത്തിൽ ആരുംതന്നെ മരണത്തെ അതിജീവിക്കുന്നില്ല. പ്രാത്ഥനക്കാരനും മഹാഗുണവാനുമായിരുന്നു യേശുക്രിസ്തു. പക്ഷെ ക്രിസ്തുവിന്നും ഈശ്വരൻ അഭയം കൊടുത്തില്ല. ശത്രുക്കൾ ദണ്ഡിച്ച സങ്കടംനിമിത്തം ക്രിസ്തു നിലവിളിച്ചു മരിച്ചു. എല്ലാ മതത്തിലുമുള്ള എല്ലാ ഭക്തന്മാരും ഇതുപോലെ പലതരത്തിൽ സങ്കടപ്പെട്ടുകൊണ്ടു മരിക്കുന്നു. ഭക്തന്മാരുടെ മരണത്തെകൂടി ഇല്ലാതാക്കാൻ കടപ്പെട്ട ഈശ്വരൻ അതു ചെയ്യുന്നില്ലെന്നു മാത്രമല്ല പലവിധത്തിലുള്ള മരണദുഃഖങ്ങളെക്കൂടി കൊടുക്കുന്നതെന്തുകൊണ്ടു?"

"ഒരു ഉദാഹരണംകൂടി എടുക്കാം. ഈശ്വരന്റെ കല്പനയെ ലംഘിച്ച ഒരു വൃക്ഷത്തിന്റെ പഴം തിന്നതുകൊണ്ട് 'നിങ്ങൾ പാപികളായി ഭവിപ്പിൻ' എന്നു ആദാം, ഹവ്വ എന്ന രണ്ടുപേരെ ശപിച്ചു എന്നാണല്ലൊ മതം പറയുന്നത്. ആ ശാപംകൊണ്ട് ആദാം, ഹവ്വ എന്നവരിൽനിന്ന് ജനിച്ച മർത്ത്യന്മാരും പാപികളായത്രെ. അങ്ങിനെ പാപികളായ മനുഷ്യരെ ആ പാപത്തിൽനിന്ന് രക്ഷിക്കുവാൻ ഈശ്വരൻ ക്രിസ്തുവിനെ ജനിപ്പിച്ചു. യഥാർത്ഥത്തിൽ വെറും അനുഗ്രഹംകൊണ്ടുതന്നെ മനുഷ്യരെ പാപത്തിൽനിന്നു മോചിപ്പിക്കുവാൻ ഈശ്വരൻ ശക്തനാണ്. മനുഷ്യർ പാപത്തിൽനിന്നു മോചിക്കട്ടെ എന്നു ഈശ്വരൻ കരുതുകയോ പറയുകയോ ചെയ്താൽതന്നെ അവർ പാപത്തിൽനിന്ന് മോചിക്കപ്പെടും. പിന്നെ എന്തിന് മനുഷ്യരുടെ പാപമോചനത്തിനായി ഭക്തനായ ക്രിസ്തുവിനെ ഈശ്വരൻ ബലികൊടുത്തു? വെറും ഒരു അനുഗ്രഹംകൊണ്ടുതന്നെ അതു സാധിക്കാമായിരുന്നല്ലൊ."

ഈശ്വരനെ സംബന്ധിച്ച് ഇങ്ങിനെ സംഘടിത മതവിശ്വാസികളുടെ ഇടയിലുള്ള നാനാവിധ അന്ധവിശ്വാസങ്ങളെ ശ്രീ ശിവയോഗി സയുക്തികം ഖണ്ഡിച്ചിരിക്കുന്നു. സാമാന്യബുദ്ധിയുള്ള ആർക്കുംതന്നെ സൂര്യപ്രകാശംപോലെ വ്യക്തമായി മനസ്സിലാകുന്ന അർത്ഥത്തിൽ പൂർണ്ണമായ, അനുഭവവേദ്യമായ ഒരു വാദഗതിയാണ് സ്വാമികൾ അംഗീകരിച്ചിട്ടുള്ളത്. സംഘടിതമതവിശ്വാസികളുടെയും അവരുടെതന്നെ മതപ്രമാണങ്ങളുടെയും അടിസ്ഥാനത്തിൽ അവയിൽനിന്നുള്ള ഉദ്ധരണികൾകൊണ്ടുതന്നെ ശ്രീ ശിവയോഗി അവരുടെ വാദഗതികളെ സയുക്തികം ഖണ്ഡിച്ചിരിക്കയാണ്. കാര്യകാരണസഹിതവും യുക്തിയുക്തവുമായ ഈ വാദഗതികളെ നേരിടാൻ കഴിയാതെ ശ്രീ ശിവയോഗികളെ ആക്ഷേപിക്കുന്ന പണ്ഡിതമാന്യന്മാരെ കാണാം. ഇവരുടെ ആക്ഷേപങ്ങൾ

ക്കു് ഒരു ഉദ്ദേശവുമുണ്ടു്. സാധാരണക്കാർ പൊതുവെയും പണ്ഡിതന്മാർ ആണെന്നു് നടിക്കുന്നവർ പ്രത്യേകിച്ചും അന്ധമായ ഈശ്വരവിശ്വാസം പ്രാകൃതമായി വെച്ചുപുലർത്തുന്നവരാണ്. അവരോടു്, ശ്രീ ശിവയോഗി അവരുടെ ഈശ്വരനെ നിഷേധിക്കുന്നു എന്നു ഒററവാക്കിൽ പറയുമ്പോൾ ശിവയോഗികളുടെനേരെ കാര്യമറിയാത്ത സാധാരണക്കാൎക്കു് അമർഷം തോന്നും. ഈ അമർഷത്തെ തങ്ങൾക്കു് അനുകൂലമാക്കുകയാണ് ഇത്തരം വിമർശകരുടെ ഉദ്ദേശം. പക്ഷെ സാധാരണജനങ്ങൾ കൂടുതൽ കൂടുതൽ ചിന്താശീലരാകുന്നതോടുകൂടി ശ്രീ ശിവയോഗി പരത്തുന്ന വിജ്ഞാനപ്രകാശം അവരുടെ കണ്ണു് തുറപ്പിക്കാതെ തരമില്ല. സാവകാശത്തിൽ ആണെങ്കിലും ശ്രീ ശിവയോഗിയുടെ ആനന്ദാദർശപ്രസ്ഥാനത്തിന്നു് മഹത്തായ വിജയം സിദ്ധിക്കുന്നുമുണ്ടു്. ഏതെങ്കിലും പ്രത്യേക മതത്തെയൊ, മതാചാര്യന്മാരെയൊ, മതവിശ്വാസികളെയോ, മതഗ്രന്ഥങ്ങളെയോ ശ്രീ ശിവയോഗികൾ, അവരുടെ സങ്കല്പത്തിലുള്ള ഈശ്വരനെ നിഷേധിച്ചും, മറേറതെങ്കിലും ഈശ്വരനെ സ്വീകരിച്ചും അല്ല നിരൂപണംചെയ്യുന്നതു്. മനുഷ്യന്റെ സ്വന്തം ബുദ്ധിശക്തിയേയും ചിന്താശക്തിയേയും തട്ടിഉണൎത്താനാണ് അദ്ദേഹം ശ്രമിച്ചിരുന്നതു്. ശ്രുതി, യുക്തി അനുഭവങ്ങളുടെ പ്രകാശം മനുഷ്യമനസ്സിൽ ഉദ്ദീപിപ്പിക്കാനാണ് അദ്ദേഹം ശ്രമിക്കുന്നതു്. ഇരുട്ടു് എവിടെ ആയാലും എങ്ങിനെയുള്ളതായാലും പ്രകാശത്തിന്റെമുമ്പിൽ പരാജയപ്പെടുകതന്നെ ചെയ്യും.

ശ്രീ ശിവയോഗി, എല്ലാ മതഗ്രന്ഥങ്ങളെയും അവയുടെ ത്യാജ്യഗ്രാഹ്യ വിവേചനത്തെ മുൻനിൎത്തി ഒരുപോലെ നിരൂപണം ചെയ്തിരിക്കുന്നു. ഉദാഹരണത്തിന്നു് ഹിന്ദുമതത്തിലെ ആരാധന, പ്രാർത്ഥന, പൂജ, ഭജനം മുതലായ അജ്ഞാനകൎമ്മങ്ങളെ, ഇതുയധികം രൂക്ഷമായി വിമർശിച്ച മ

റൊരാചാര്യനെ കാണുകയില്ല. ഇതുനിമിത്തം ഹിന്ദുക്കളിൽ കർമ്മകാണ്ഡപ്രിയരായ ചില പ്രാമാണികന്മാർ ശ്രീ ശിവയോഗിയെ ''ടിപ്പുസുൽത്താൻ'' എന്നുവരെ വിളിച്ചു ആക്ഷേപിച്ചിട്ടുണ്ട്. പക്ഷെ അതുകൊണ്ടൊന്നും അദ്ദേഹം അശേഷം ചഞ്ചലപ്പെട്ടില്ല. ശ്രീ ശിവയോഗികൾ പറയുന്നത് നോക്കുക:—

''ഹിന്ദുക്കൾക്കുള്ളതുപോലെ അനേകം ഈശ്വരന്മാരേയും ഈശ്വരികളേയും സങ്കല്പിച്ച്, പലതരത്തിലും സമ്പ്രദായത്തിലും ഉള്ള ആരാധനാസമ്പ്രദായങ്ങൾ മററുള്ള മതക്കാർക്ക് ഇല്ല. അതുപോലെതന്നെ ഹിന്ദുക്കളുടെമാതിരി നാനാജാതിഭേദാദികലഹവും നാശവും മററുള്ള മതക്കാർക്ക് ഇല്ല. ബ്രാഹ്മണൻ, നമ്പൂതിരി, ക്ഷത്രിയൻ, വൈശ്യൻ, അമ്പലവാസി, ഇളയതു്, ഏറാടി, നമ്പിടി, പൊതുവാൾ, മൂസ്സ്, വാരിയർ, സാമന്തൻ, നായർ, ചെട്ടി, ആണ്ടി, കൈക്കോളൻ, ആശാരി, ഈഴവൻ, (തീയ്യൻ), മണ്ണാൻ, കണിയാൻ, കണക്കൻ, പുലയൻ, പറയൻ എന്നിങ്ങിനെ ശതക്കണക്കിൽ ജാതികൾ ഈ ദക്ഷിണേന്ത്യയിൽതന്നെ ഉണ്ട്. ഇവക്കൊക്കെ ജാതിഭേദാചാരങ്ങളും ഞാൻ ശ്രേഷ്ഠൻ, നീ നികൃഷ്ടൻ എന്നുള്ള അഹന്താബുദ്ധിയും മത്സരങ്ങളും ഉണ്ട്. അങ്ങിനെയുള്ളവരിൽതന്നെ ശൈവൻ, വൈഷ്ണവൻ, ശാക്തേയൻ മുതലായ മതഭേദ മത്സരങ്ങൾ വേറെയും ഉണ്ട്. ശിവനാണ് മീതെ, അല്ല വിഷ്ണുവാണ് മീതെ എന്നു മറെറാരുവക. അനേകം ദേവീദേവന്മാരുടെ ഉപാസനാദിഭേദങ്ങൾ ഇനിയൊരുവക. ഈ സ്ഥിതിക്ക് ഈശ്വരനെപ്പററി ഇവർ പറയുന്നതു് ഒന്നുംതന്നെ ഒരു വിധത്തിലും സാമാന്യബുദ്ധിക്ക് നിരക്കുന്ന യാഥാർത്ഥ്യങ്ങളല്ല.''

''പായസാദിനിവേദ്യങ്ങൾകൊണ്ടു'' ജനങ്ങൾ ഈശ്വരനെ ഊട്ടുന്നു. എന്തിനു്? ഈശ്വരൻ വിശപ്പും ദാഹവുംകൊ

ണ്ടു് വലയുന്നുണ്ടോ? അവർ ഈശ്വരൻെറ പ്രതിമകളെ കുളിപ്പിക്കുന്നു. ഈശ്വരൻെറ ദേഹത്തിൽ അഴുക്കു് പററീട്ടുണ്ടോ? എങ്കിൽ ഈശ്വരൻ പരിശുദ്ധൻ എന്നു പറയുന്നതിന്നു എന്തർത്ഥം? മദ്യമാംസങ്ങൾ അപ്പിച്ചു് ചില ജനങ്ങൾ ഈശ്വരനെ പൂജിക്കുന്നു. ഗുണനിധിയാണെന്നു് പറയപ്പെടുന്ന ദൈവം മദ്യപാനിയും ശവംതിന്നിയുമാണോ? ധനങ്ങൾ, വസ്ത്രാഭരണങ്ങൾ മുതലായവ മനുഷ്യർ ഈശ്വരനായിക്കൊണ്ടു് അപ്പിക്കുന്നു. ഈശ്വരൻ രാജാവിനെപ്പോലെ തിരുമുൽക്കാഴ്ചവാങ്ങുന്ന ദുരഭിമാനിയാണോ? അമ്പലങ്ങളിലും മററു ആരാധനാസ്ഥലങ്ങളിലും ഇങ്ങനെ അന്ധവിശ്വാസങ്ങളും അജ്ഞാനകർമ്മങ്ങളും പ്രകടിപ്പിക്കുന്നതുകൊണ്ടു് കുട്ടികളുംകൂടി ഇങ്ങിനെയാണു് ഈശ്വരനെ പൂജിക്കേണ്ടതു് എന്നു മനസ്സിലാക്കി വഴിപിഴക്കുന്നു.''

ഈശ്വരനോടു് അടുത്ത ബന്ധമുണ്ടെന്നു് കരുതപ്പെടുന്ന ഭക്തന്മാക്കുപോലും ഈശ്വരൻ വല്ല ഗുണവും ചെയ്തിട്ടുണ്ടോ? അന്ധമായി ഈശ്വരനെ വിളിച്ചുകരഞ്ഞു പ്രാത്ഥിക്കുന്നവർ ആരുംതന്നെ ആ വഴിക്കു് ചിന്തിക്കാറില്ല. അങ്ങിനെയുള്ളവരോടു കൂടുതൽ ആലോചിക്കുവാനും യുക്തിയുക്തമായി ചിന്തിക്കുവാനുമുള്ള ആഹ്വാനമാണു് ശ്രീ ശിവയോഗിയുടെ ആനന്ദാദശം. സ്വാമികൾ ഗുണദോഷ വിവേചനത്തിന്നു് പ്രേരണയും പ്രചോദനവും നൽകുന്നു. അക്കാര്യത്തിൽ ജാതി, മതഭേദ വിശ്വാസങ്ങൾ ഒന്നുംതന്നെ ശ്രീ ശിവയോഗിയെ തീണ്ടീട്ടില്ല. അദ്ദേഹം വീണ്ടും പറയുന്നതു് നോക്കുക:—

''ഈശ്വരാവതാരമാണെന്നു വിശ്വസിച്ചു് പൂജിക്കപ്പെടുന്ന ശ്രീകൃഷ്ണൻെറ പരമഭക്തനും പരമമിത്രവും ആയിരുന്ന അർജ്ജുനൻ ശൂരശിരോമണിയും മഹാധൈര്യവാരിധിയും ആയിരുന്നു. എന്നാൽ ആ അർജ്ജുനനും മഹാഭീരുവായി ഓടി വീണു മരിച്ചു. ഈശ്വരവിശ്വാസവും, ഈശ്വരഭക്തിവിശേ

ഷവും, ഈശ്വരാപ്പ്ണകമ്മങ്ങളും, അർജ്ജുനന്നു് സ്വതസ്സിദ്ധമായിട്ടുണ്ടാകേണ്ട ധൈയ്യം മുതലായവക്കൂടി നഷ്ടപ്പെടുത്തി അധഃപതിപ്പിച്ചു. ഇങ്ങനെ എത്ര ഭക്തന്മാർ നശിച്ചിരിക്കുന്നു. ഈ സ്ഥിതിക്കു് ഈശ്വരൻ സവ്വസമ്പത്തിനേയും ഭക്തന്മാക്കു് കൊടുക്കുന്നു എന്ന വാക്കു് കള്ളപുരാണങ്ങളിൽനിന്നു വന്നതാണു്. സവ്വന്മാക്കും മരണമുള്ളതാണു്. അതു പലതരത്തിലും സംഭവിക്കുന്നതുമത്രെ.''

ഈശ്വരൻ ഉണ്ടോ ഇല്ലയോ എന്നതിരിക്കട്ടെ. ഉണ്ടെന്ന സങ്കല്പത്തിന്നനുസരിച്ചു്, ഈശ്വരൻ സഗുണനല്ലെന്നു ശ്രീ ശിവയോഗി സമത്ഥിക്കുന്നു. സഗുണനാണെന്നു പറയുകയാണെങ്കിൽ അദ്ദേഹം തന്റെ സൃഷ്ടികൾക്കു് യാതൊരുഗുണവും ചെയ്യുന്നില്ലെന്നു വ്യക്തം. ഇനി നിർഗ്ഗുണനാണെന്നുവെക്കുക. എങ്കിൽ ആ നിർഗ്ഗുണനായ ഈശ്വരനെ പ്രാത്ഥിക്കുകയോ, ഭജിക്കുകയോ, പൂജിക്കുകയോ ചെയ്യുന്നതുകൊണ്ടു യാതൊരു ഫലവുമില്ലല്ലൊ. നാം ശ്വാസോച്ഛ്വാസം ചെയ്യുന്നതു വായുവിനെപൂജിച്ചിട്ടോ ഭജിച്ചിട്ടോ തൃപ്തിപ്പെടുത്തീട്ടോ അല്ല. സൂയ്യനെ പൂജിച്ചാലും ഇല്ലെങ്കിലും പൂജിക്കുന്നവക്കും പൂജിക്കാത്തവക്കും സൂയ്യപ്രകാശം ഒരുപോലെയാണു്. സമുദ്രത്തിൽ കപ്പൽ ഇറക്കുമ്പോൾ ചിലർ നാളികേരം ഉടച്ചു് പൂജിച്ചു് മുഹൂത്തംനോക്കിയാണു് കപ്പൽ ഇറക്കാറുള്ളതു്. ആവക യാതൊരു ചടങ്ങും കൂടാതെ കപ്പലിറക്കുന്നവരാണു് മററു പല രാജ്യക്കാരും. പൂജിച്ചു് മുഹൂത്തംനോക്കി കപ്പലിറക്കുന്നവരുടെ കപ്പലുകളും യാതൊരു പൂജാദിചടങ്ങുകളുംകൂടാതെ ഇറക്കുന്നവരുടെ കപ്പലുകളും ഒരുപോലെ ചിലപ്പോൾ കാററിലും കോളിലും പെട്ടു നഷ്ടപ്പെടുകയും നശിക്കുകയും ചെയ്യുന്നു. നാളികേരം ഉടച്ചു പൂജിക്കുന്നവരോടു് സമുദ്രത്തിനു ഒരു പ്രത്യേക മമതയും ഇല്ല; അങ്ങിനെ ചെയ്യാത്തവരോടു പ്രത്യേകം വൈരാഗ്യവുമില്ല. വായുവും സമുദ്രവുമൊക്കെ മനുഷ്യരെപ്പോലെ

വികാരങ്ങളുള്ളതും സന്തോഷവും കോപവുമുള്ളതുമായ മനുഷ്യരെപ്പോലുള്ള വ്യക്തികളാണെന്ന മൂഢവിശ്വാസമാണ് ഇത്തരം പൂജാദികൾക്ക് അടിസ്ഥാനം.

മനുഷ്യന്റെ പരിശ്രമങ്ങൾക്കു ജയമോ അപജയമോ സംഭവിക്കുന്നതെങ്ങിനെ? ശ്രീ ബ്രഹ്മാനന്ദസ്വാമിശിവയോഗികൾ പറയുന്നതു നോക്കുക:—

"ബി. എ, എം. എ. മുതലായ ഉന്നത പരീക്ഷകളിൽ വിജയംനേടുന്നതു് പഠിച്ചിട്ടോ അതോ ഈശ്വരപ്രാർത്ഥനാ ബിംബപൂജാദികൾകൊണ്ടോ സർക്കസ്സഭ്യാസികൾക്ക് അത്യത്ഭുതകരമായ കായികാഭ്യാസങ്ങൾ കാണിക്കാൻകഴിയുന്നതു് അവർ കായികാഭ്യാസങ്ങൾ ചെയ്തു ശീലിച്ചതുകൊണ്ടാണൊ അതോ അവർ ബിംബപൂജാപ്രാർത്ഥനാദികളായ ഈശ്വരാരാധനകൾ ചെയ്തിട്ടോ? ഈശ്വരനെ ഭജിക്കുന്നതു കൊണ്ടല്ലെന്നു വ്യക്തം. വെറുതെ ഇരുന്നു ഈശ്വരനെ ഭജിക്കുന്നവർക്ക് ഒരിക്കലും പരീക്ഷകൾ പാസ്സാകുവാനോ കായികാഭ്യാസങ്ങൾ നടത്തുവാനോ കഴിയുകയില്ല. പൌരുഷം ആലോചന, ജ്ഞാനം മുതലായവ വേണം. ഈശ്വരനില്ലെന്നു വാദിക്കുന്ന നിരീശ്വരവാദികളും ഒരിക്കലും ഈശ്വരാരാധന ചെയ്യാത്തവരും ആയ ആളുകൾ വലിയ അധികാരപദവികൾ നേടിയതായി കാണുന്നു. അതു ഈശ്വരസേവകൊണ്ടോ അല്ല സ്വന്തം പൌരുഷംകൊണ്ടോ? യാതൊരു ഈശ്വരസേവയും ചെയ്യാത്ത ജന്തുക്കളെ എടുത്തുനോക്കു. കാട്ടിൽ സിംഹം മൃഗരാജനാകുന്നു. ഈശ്വരപ്രാർത്ഥനാവിഗ്രഹാരാധനാദികർമ്മങ്ങൾകൊണ്ടോ വൈദികബ്രാഹ്മണരോ പോപ്പ് മുതലായവരോ സിംഹാസനത്തിൽ ഇരുത്തി അഭിഷേകം ചെയ്തിട്ടോ ആണോ സിംഹം മൃഗരാജനായതു്? അല്ല. അപ്രകാരംതന്നെ ആലോചനാജ്ഞാനപൌരുഷാദിഗുണങ്ങൾ ഉള്ളവൻ ഉന്നതാധികാരപദവിയിലേക്ക് ഉയരുന്നു. അതുപോ

ലെ ആലോചനാപൗരുഷാദികളോടുകൂടി, രാഗദ്വേഷാദികളായ ശത്രുക്കളെ ജയിച്ച് തന്നിൽതന്നെ രമിക്കുന്നവൻ ഏവനോ അവൻ ഈ ലോകത്തിൽ ആനന്ദാനുഭവത്തെ സംബന്ധിച്ചേടത്തോളം ആനന്ദചക്രവർത്തിയാകുന്നു.''

ദൈവമുണ്ടെങ്കിലും ഇല്ലെങ്കിലും ആ ദൈവം നിർഗ്ഗുണനോ, സഗുണനോ, വികാരിയോ, നിർവ്വികാരിയോ എന്തുതന്നെയായാലും ഈ ലോകത്തിൽ ജീവിക്കുന്ന മനുഷ്യപക്ഷിമൃഗാദികൾക്ക് ആ ദൈവത്തെക്കൊണ്ടോ അഥവാ ദൈവങ്ങളെക്കൊണ്ടോ പ്രത്യേകം ഒരു പ്രയോജനവുമില്ലെന്ന് സുതരാം വ്യക്തമായി. എന്നിട്ടും ദൈവത്തിന്റെ പേരുംപറഞ്ഞു നിരവധി വിദ്വാന്മാരും പണ്ഡിതന്മാരും അനേക നൂററാണ്ടുകൾ വ്യർത്ഥമായി വാദകോലാഹലങ്ങളും മത്സരങ്ങളും ദ്വന്ദ്വയുദ്ധങ്ങളും നടത്തിവരികയാണ്. നൂററാണ്ടുകളായിട്ടുള്ള മതമത്സരങ്ങളും വിദ്വേഷങ്ങളും എന്തുകൊണ്ടാണെന്നു് സൂക്ഷ്മവിചിന്തനംചെയ്യുമ്പോൾ നാം എത്തിച്ചേരുന്നതു ഭിന്നമതക്കാരുടെ ഈശ്വരനിലായിരിക്കും. അമ്പലത്തിലുള്ള ഈശ്വരനോടും ആ ഈശ്വരന്റെ പരിവാരങ്ങളോടും ചടങ്ങുകളോടും ഏററവും ശത്രുതയാണ് പള്ളിയിലുള്ള ഈശ്വരനും പരിവാരങ്ങൾക്കും ചടങ്ങുകൾക്കും. ക്രിസ്തുവിന്റെ സ്വർഗ്ഗത്തിലുള്ള ഈശ്വരനും മുസ്ലീമിന്റെ സ്വർഗ്ഗത്തിലുള്ള ഈശ്വരനും ഹിന്തുവിന്റെ സ്വർഗ്ഗത്തിലെ ഈശ്വരനും ഒരിക്കലും യോജിക്കില്ല. അങ്ങിനെയാണെങ്കിലും സഹിക്കാമായിരുന്നു. പക്ഷെ ആരും ഇതുവരെ കാണാഞ്ഞതും അറിയാത്തതുമായ സ്വർഗ്ഗത്തിലെ ഈശ്വരന്മാർക്കുവേണ്ടി ഭൂമിയിലെ സഹോദരന്മാരായ പാവപ്പെട്ട മനുഷ്യർ തമ്മിലടിച്ചു നശിക്കുന്നു. അനേകനൂററാണ്ടുകളായി ഈ മതഭ്രാന്തും ദൈവഭ്രാന്തും നിർത്തി മനുഷ്യൻ തന്നിലേക്കുതന്നെ തിരിഞ്ഞു ചിന്തിക്കണമെന്നും സ്വന്തം ആലോചനാജ്ഞാനപൗരുഷാദികൾകൊണ്ടു് ശാന്തിയും

സുഖവും പുരോഗതിയും നേടണമെന്നും മാത്രമാണ് ശ്രീ ശിവയോഗികൾ ആഹ്വാനം ചെയ്യുന്നത.

ശ്രീ ശിവയോഗി മനുഷ്യപുരോഗതിയെപ്പററി പറയുന്നതു നോക്കുക:—

"മനുഷ്യർ ആകാശവിമാനം, തീവണ്ടി, ആവിക്കപ്പൽ, ബോട്ട്, മോട്ടോർകാർ മുതലായ വാഹനങ്ങളെ ഉണ്ടാക്കുന്നു. ഛായഗ്രാഹി, സ്വനഗ്രാഹി, ദൂരദർശിനി, സൂക്ഷ്മദർശിനി, കമ്പിയില്ലാക്കമ്പി, റേഡിയോ മുതലായ ആധുനികയന്ത്രങ്ങൾ കണ്ടുപിടിച്ചു ഉപയോഗിക്കുന്നു. ബുദ്ധിയും പൌരുഷവും പരിശ്രമശീലവുമുള്ള ആളുകൾ ആണ് അവ ഉണ്ടാക്കിയതു്. അവ ലോകോപകാരപ്രദങ്ങളും അത്ഭുതകരങ്ങളുമായിരിക്കുന്നു. ഇതു ഈശ്വരഭജനംകൊണ്ടോ, ബുദ്ധിവിശേഷംകൊണ്ടോ സാദ്ധ്യമായതു്? തീർച്ചയായും ഈശ്വരഭജനംകൊണ്ടല്ല. കാരണം ഈശ്വരപരായണന്മാരായ അവതാരങ്ങളും ദൈവപുത്രരും ഭക്തന്മാരും പണ്ടും ഉണ്ടായിരുന്നു. ലോകോപകാരപ്രദമായ ഒരൊററ യന്ത്രമെങ്കിലും അവർ ഉണ്ടാക്കിയോ? ഇല്ല. ഈശ്വരന്റെ പ്രാർത്ഥനാജപം, പൂജ മുതലായവയാൽ സർവ്വതും സിദ്ധിക്കുമെന്ന അജ്ഞാനദുഃഖയന്ത്രങ്ങളെ അതായതു് മതങ്ങളെ മാത്രം ഉണ്ടാക്കിവെച്ചു് അവരെല്ലാം മരിച്ചുപോയി."

ഈശ്വരന്റെ പേരു പറഞ്ഞു പൂജ—ഭജന—പ്രാർത്ഥനാദികൾ നടത്തുന്ന സംഘടിതമതക്കാർക്കും ഈശ്വരനെ നിഷേധിക്കുന്ന നിരീശ്വരവാദികൾക്കും ഈശ്വരനിൽനിന്നു യാതൊന്നും—ഗുണവും—ദോഷവും സംഭവിക്കുന്നില്ലെന്നു സ്വാമികൾ തെളിയിച്ചിരിക്കുന്നു. ഈശ്വരനെ സംബന്ധിച്ചുള്ള തർക്കങ്ങൾ. സഗുണ നിർഗ്ഗുണാദിവാദപ്രതിവാദങ്ങൾ എല്ലാം അനാവശ്യമാണെന്നുമാണ് സ്വാമികൾ സവിസ്തരം ആനന്ദാദർശത്തിൽ പ്രഖ്യാപിക്കുന്നതു്. അദ്ദേഹം പ്രസ്താവിക്കുകയാണ്:—

59 "ഈശ്വരൻ സർവ്വഗുണപരിപൂർണ്ണനാണെന്നു് പറയുന്നവരുടെയും ഈശ്വരൻ നിർഗ്ഗുണനാണെന്നു് പറയുന്നവരുടെയും അങ്ങിനെ രണ്ടു ഭാഗക്കാരുടെയും വീക്ഷണഗതികളിൽ കൂടി നാം ഈശ്വരപരിശോധന നടത്തി രണ്ടുവിധത്തിലും ഈശ്വരചിന്തയും ഈശ്വരഭജനയും വ്യർത്ഥമാണെന്നു് തെളിയിക്കുകയും ചെയ്തു. ഈശ്വരൻ സഗുണനാണെങ്കിൽ ഭജിക്കേണ്ടുന്ന ആവശ്യമില്ല. നിർഗ്ഗുണനാണെങ്കിൽ ഭജിച്ചിട്ടു് പ്രയോജനവുമില്ല. രണ്ടുനിലയിലും സംഘടിതമതക്കാരുടെ ഈശ്വരനിരൂപണവും ഈശ്വരവിശ്വാസവും നിഷ്ഫലമാണെന്നു് സിദ്ധിക്കുന്നു. അതുകൊണ്ടു് ആ വ്യർത്ഥാശ്രമത്തിൽ നിന്നു് വിരമിക്കുക."

ഈശ്വരൻെറ രൂപത്തെപ്പററി വിചാരിക്കുന്നതും വെറുതെയാണ്. ഈശ്വരൻ സ്വരൂപനോ, അരൂപനോ, വെളുത്തിട്ടോ, കറുത്തിട്ടോ, എങ്ങും നിറഞ്ഞവനോ, ഏകമാത്രനായിരിക്കുന്നവനോ എന്നും മററും ആലോചിക്കുന്നതു് നിഷ്പ്രയോജനംതന്നെ."

പരബ്രഹ്മവാദത്തെ സ്പർശിച്ചും അദ്ദേഹം പറയുന്നുണ്ടു് നോക്കുക:—

"വേദാന്തശാസ്ത്രപ്രതിപാദിതമായ പരബ്രഹ്മം എങ്ങിനെയുള്ള വസ്തുവാണ് എന്ന വിചാരണയും മോക്ഷത്തെ ഇച്ഛിക്കുന്നവർക്കു് — ദുഃഖമില്ലാത്ത പദവിയെ കാംക്ഷിക്കുന്നവർക്കു് — ആവശ്യമില്ല. കാരണം മോക്ഷമെന്നതു് മനോലയമാകുന്നു. മനസ്സു് സ്വസ്ഥമായാൽ മോക്ഷമായി. നോക്കുക, നല്ല ഉറക്കത്തിൽ മനസ്സു് അടങ്ങിയപ്പോൾ ഒരു മതക്കാരനും ദുഃഖമില്ല. ലോകത്തെ ഉണ്ടാക്കിയ കർത്താവ് ആരാണ്? ഉല്പത്തിക്രമം എങ്ങിനെയാണ്? ഏതാണ് ആദ്യമുണ്ടായതു്? അതിൽ പിന്നീടു് ഉണ്ടായതു് എന്തു്? ഇതിൻെറ എല്ലാം ഉപസംഹാരം എങ്ങിനെയാണ്. ഏതാണ് ലോകത്തിൽ ആ

ദ്യം നശിക്കുക എന്നൊക്കെ ചിന്തിക്കുന്നതുതന്നെ തികച്ചും വ്യർത്ഥമാണ്. ജഗദ് ഉല്പത്തിക്രമവും മററും ഓരോ വിധത്തിൽ പറയുന്നുണ്ട്. പലതും പരസ്പരവിരുദ്ധമായിരിക്കും. അതെല്ലാം വ്യാഖ്യാനിച്ചും വാദിച്ചും തമ്മിൽതല്ലി വ്യവഹരിച്ച് വിഷാദിച്ച് കാലംകളയുവാൻ കൊള്ളാം. അതുകൊണ്ടൊന്നും നമുക്ക് ഫലമില്ല. അതുകൊണ്ട് ഒന്നും വയർ നിറയുകയില്ല. ഉണ്ടാൽ വയററ് നിറയണമെങ്കിൽ ആ നെല്ല് കൃഷിചെയ്തവനേയും വസ്തുവിൻെറ ഉടമസ്ഥനേയും അറിയേണ്ടതുണ്ടോ? ഇല്ല. അതുപോലെ മോക്ഷത്തിന്ന് അഥവാ ദുഃഖനിവൃത്തിക്ക് ലോകത്തിൻെറ ഉല്പത്തി, ഉപക്രമം, ഉപസംഹാരം എന്നിവയെപ്പററി അറിയണമെന്ന് പറയുന്നതും ബുദ്ധിശൂന്യമാണ്. മനോജയംകൊണ്ടുമാത്രമെ മുക്തി സിദ്ധിക്കുകയുള്ളു. മുക്തിക്ക് മനസ്സിനെ അടക്കുകയാണ് വേണ്ടത്. ജഗദുല്പത്തി വിലയനചിന്തകൾ ആവശ്യമില്ലെന്നർത്ഥം.''

സാധാരണക്കാരെ പരിഭ്രമിപ്പിക്കുകയും കാടുകയററുകയും ചെയ്യുന്ന സ്വർഗ്ഗ—നരക—പരലോകങ്ങളെക്കുറിച്ചുള്ള വാദപ്രതിവാദങ്ങളോട് സ്വാമികൾക്ക് അവജ്ഞയായിരുന്നു.

# ശ്രീ ശിവയോഗിയുടെ കൃതികൾ

ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗികൾ ഏതെങ്കിലും ഗുരുവിൻെറ ഉപദേശം സ്വീകരിച്ചോ യാദൃച്ഛികമായ ഏതെങ്കിലും പ്രചോദനംവഴിക്കോ രാജയോഗിയായിത്തീൎന്നതല്ല; ആനന്ദാദശ് തത്വസിദ്ധാന്തങ്ങളുടെ വക്താവായതുമല്ല. അദ്ദേഹം നിരന്തരമായ പഠനങ്ങൾവഴിക്കും നിരീക്ഷണ പരീക്ഷണങ്ങളിൽക്കൂടിയും പല ഘട്ടങ്ങളിലായി ഉയൎന്ന അത്യുന്നതമായ ഒരു പദവിയിൽ എത്തുകയാണുണ്ടായത്". അദ്ദേഹം ഒരു പ്രത്യേക ആശയം ഉന്നയിച്ച്", തുടൎന്ന് ഇനി കൂടുതലൊന്നും അറിയാനില്ലെന്നു് ഭാവിച്ചു സ്വയം തൃപ്തിയടയുകയുംചെയ്തില്ല. വായിച്ച ഗ്രന്ഥങ്ങളിൽനിന്നു ശരിയെന്നു തോന്നിയ —യുക്തിയുക്തമായ — തത്വങ്ങൾമാത്രമെ അദ്ദേഹം സ്വീകരിച്ചുള്ളൂ. സ്വതന്ത്രമായി ചിന്തിച്ച്" സ്വന്തം സമ്പ്രദായത്തിൽ ദീർഘമായ ഒരു ഗവേഷണപരിശ്രമം നടത്തുകയാണദ്ദേഹം ചെയ്തതു്. ഈ പരിശ്രമങ്ങളിൽ പൂർവ്വാചാര്യന്മാരോടുള്ള കടപ്പാടിനെ അദ്ദേഹം കൃതജ്ഞതാപുരസ്സരം രേഖപ്പെടുത്തുകയും ചെയ്തിട്ടുണ്ട്.

സ്വാമികളുടെ ഗ്രന്ഥങ്ങൾ അവ രചിക്കപ്പെട്ട കാലക്രമത്തിൽവേണം വായിക്കുവാനും ആശയാഭിപ്രായങ്ങൾ വിലയിരുത്തുവാനും. 1893 മുതൽ 1928വരെ നീണ്ട 35കൊല്ലക്കാലംകൊണ്ടാണ് അദ്ദേഹം തൻെറ ഗ്രന്ഥങ്ങൾ എഴുതിത്തീൎത്തതു്. ഇത്രയും നീണ്ട കാലത്തിനിടയ്ക്കു് വിവിധ പഠനങ്ങളിലായി സ്വാമികളിൽ അഭിപ്രായമാററങ്ങൾ സംഭവിച്ചിട്ടുണ്ട്. ഇതു അദ്ദേഹത്തിൻെറ ഗ്രന്ഥങ്ങളിൽതന്നെ ധാരാളം പ്രതിഫലിക്കുന്നുമുണ്ട്. ആദ്യകാലങ്ങളിൽ എഴുതിയ ഗ്രന്ഥ

ങ്ങളുമായി പിൽക്കാലത്തു രചിച്ച ഗ്രന്ഥങ്ങളെ താരതമ്യപ്പെടുത്തിയാൽ, സ്വാമികൾ ആവിഷ്കരിച്ച ആശയങ്ങൾ ഏതെല്ലാം ഘട്ടങ്ങൾ പിന്നിട്ടിട്ടുണ്ടെന്നു് കാണാൻ കഴിയും.

ശ്രീ ശിവയോഗികളുടെ അറിയപ്പെടുന്ന, പ്രസിദ്ധീകൃത കൃതികളിൽ ഒന്നാമത്തേതാണ് 'ശിവയോഗരഹസ്യം.' അതു എഴുതിയതു് പത്തൊമ്പതാം നൂററാണ്ടിൻെറ ഒടുവിലാണ്— അതായതു് 893ൽ ഏതാണ്ട് 77 കൊല്ലം മുമ്പ്. അന്നു് സ്വാമികൾക്കു് 40 വയസ്സു് പ്രായമായിരുന്നു. ആ കാലത്തു് അദ്ദേഹത്തിൻെറ ചിന്താഗതി ഏതുവിധത്തിലായിരുന്നുവെന്നു് 'ശിവയോഗ രഹസ്യ'ത്തിലെ പല വരികളും വ്യക്തമാക്കും. അദ്ദേഹം പ്രസ്തുത കൃതിയിൽ ഇപ്രകാരമെഴുതുന്നു:—

"രാമ രാമ നമസ്തേ നമോസ്തുതേ
കാമദായക നാരായണാ ഹരേ
സീമയില്ലാത്തൊരാനന്ദമൂർത്തിയെ-
ന്നാമയം തീർത്തു രക്ഷിക്ക സർവ്വദാ
നിൻപ്രസാദമൊന്നില്ലാതെ വന്നീടിൽ
എൻ പ്രയത്നങ്ങൾ സർവ്വവും നിഷ്ഫലം.
തമ്പുരാനേ പരം പുമാനായോനേ
അൻപോടെന്നെ നീ കാത്തുകൊള്ളേണമേ.
ഭക്തവത്സ കാരുണ്യവാരിധേ,
മുക്തിദായകാ ദീനബന്ധോ വിഭോ
ഇത്ര താമസമെന്തു കടാക്ഷിപ്പാൻ
എത്ര നാളായിസ്സേവ ചെയ്യുന്നു ഞാൻ
വിണ്ണിൽ നോക്കിയിരുന്നിരുന്നെപ്പൊഴും
കണ്ണിനുമെൻെറ കാലിനും ദൈവമേ
ദണ്ഡംപററി തുടങ്ങിയിതൊക്കെയും
കണ്ണാ നിൻകൃപയില്ലാതെയല്ലയോ."

അതിമനോഹരമായ ഈ കവിത അഥവാ പ്രാർത്ഥന

അങ്ങിനെ നീണ്ടുപോകുന്നു. യോഗാനന്ദത്തിന്നാണ് പ്രാർത്ഥിക്കുന്നതെങ്കിലും അപ്പോൾ അദ്ദേഹം ഹൈന്ദവ സങ്കല്പത്തിലുള്ള ഒരീശ്വരനെയാണ്—വ്യക്തിഭാവേന— വിഭാവനം ചെയ്തിരുന്നതെന്നു തീർച്ചയാണ്.

ഇതിന്നുശേഷം 12 കൊല്ലത്തോളവും അല്പസ്വല്പം വ്യത്യാസത്തോടെ ഈ ചിന്താഗതിതന്നെ അദ്ദേഹം തുടൎന്നു അവലംബിച്ചുവന്നു 1899ൽ എഴുതിയ 'സ്ത്രീവിദ്യാപോഷിണി' എന്ന ലഘുകവിതയിൽ സ്വാമികൾ പ്രാരംഭത്തിൽ പ്രാർത്ഥിക്കുന്നതു് സൃഷ്ടികർത്താവായ ബ്രഹ്മാവിനെയാണ്:—

"സൃഷ്ടികർത്താവേ വന്ദിച്ചുകൊണ്ടു് ഞാൻ
വിഷ്ടപത്തിങ്കൽ സ്ത്രീവിദ്യാഭ്യാസത്തെ
പുഷ്ടിയാക്കുവാനല്പം പറയുന്നേൻ
ഒട്ടു ശ്രദ്ധിച്ചുകേൾപ്പിനെല്ലാവരും
ബി. എ. പാസ്സോ പ്രഭുത്വമുദ്യോഗമോ
ഈയെനിക്കില്ലതുകൊണ്ടു് ചൊന്നതു്
ന്യായമായാലും ധിക്കരിക്കും ചിലർ
ആയതുകൊണ്ടെനിക്കു് കുറവില്ല
അത്യന്തം കുട്ടി ചൊല്ലുകിലുംകൂടി
യുക്തിയുണ്ടെങ്കിൽ സ്വീകരിച്ചീടണം
ഉക്തമാകിലും ബ്രഹ്മാവിനാൽതന്നെ
യുക്തിയില്ലെങ്കിൽ സംത്യജിച്ചീടണം."

മേൽപറഞ്ഞ വരികളിലും ശിവയോഗ രഹസ്യത്തിലെന്നപോലെ സാധാരണ അർത്ഥത്തിലുള്ള സൃഷ്ടിസ്ഥിതികർത്താവായ ഒരീശ്വരനെ അദ്ദേഹം വന്ദിക്കുന്നു. അതോടൊപ്പം യുക്തിവിചാരത്തോടുകൂടി തള്ളേണ്ടതു തള്ളുകയും കൊള്ളേണ്ടതു കൊള്ളുകയും വേണമെന്നു സിദ്ധാന്തിക്കുകയുംചെയ്യുന്നു. ശ്രീ ശിവയോഗികളുടെ ആദ്യകാലചിന്താഗതികൾ മനസ്സിലാക്കാൻ ഈ രണ്ടു ഗ്രന്ഥങ്ങളും പ്രയോജനപ്പെടും. ഇതിന്നു

ശേഷമാണ് 1905ൽ "ആനന്ദകല്പദ്രുമ" മെന്ന സുബ്രഹ്മണ്യ സ്തോത്രഗ്രന്ഥം എഴുതിയതു. ഈ ഗ്രന്ഥത്തിലും വ്യക്തിദൈവമായി സുബ്രഹ്മണ്യനെ സ്തുതിക്കുന്നുവെങ്കിലും 1893ൽ എഴുതിയ ശിവയോഗരഹസ്യത്തിൽനിന്നു സ്വാമികൾ വളരെയേറെ മുമ്പോട്ടു വന്നതിന്റെ ലക്ഷണങ്ങൾ പ്രസ്തുത സ്തുതിയിൽ പ്രകടമാണ്. ആനന്ദകല്പദ്രുമത്തിൽനിന്നും ഏതാനും വരികൾ ഇവിടെ ഉദ്ധരിച്ചുകൊള്ളട്ടെ:—

അച്ഛനമ്മയെനിക്കുനീ ഗുഹ
സച്ചിദാത്മക ശങ്കരാ
സ്വച്ഛമാനസ നീയെനിക്കൊരു
മെച്ചമേറിയ ബന്ധുവും
ഇച്ഛയെന്നുടെ നൽകുവാൻ
പുനരാരെനിക്കു കഥിക്ക നീ
കച്ചുപോകരുതെന്നെ
ഞാൻപിഴചെയ്കിലും ശിവഷൺമുഖ
നീയജൻ ഹരി നീ ഹരൻ ഗുഹ
നീ പരാപരവസ്തു നീ
നീയഹോ പരയായശക്തി
ജഗത്തിനമ്മയുമച്ഛനും
നീയനാദ്യനന്തനത്ഭുതവസ്തു
നീയൊളി നീ വെളി
മായയാം മറയിങ്കൽനീ
മറയായ്ക ഹേ! ശിവഷൺമുഖ

ഈമാതിരി പദ്യങ്ങൾ വായിക്കുന്ന ആർക്കുംതന്നെ സ്വാമികൾ ഒരു വിഗ്രഹാരാധകനായിരുന്നു, ഭജനപ്രാർത്ഥനാദികളിൽ വിശ്വസിക്കുന്നവനായിരുന്നു എന്നുതോന്നും. അങ്ങിനെ പലരും കരുതിയതായി അനുഭവവും ഉണ്ട്. പക്ഷേ പിന്നീടതിന്നു വിശദീകരണം നൽകാനും തിരുത്താനും സ്വാമികൾ

സ്വയം തയ്യാറായി. ഈശ്വരൻ വികാരിയല്ലെന്നും വ്യക്തി സ്വരൂപനല്ലെന്നും ഉച്ചൈസ്തരം ഉൽഘോഷിച്ച അദ്ദേഹം പൂർവ്വാപരവിരുദ്ധമായിട്ടാണ് സംസാരിക്കുന്നതെന്നു ചില ആക്ഷേപങ്ങൾ ഉണ്ടായിരുന്നു. എന്നാൽ ശ്രീശിവയോഗികൾ തന്നെ പ്രസ്തുത കൃതികളെ 1916ൽ എഴുതിയ "ആനന്ദവിമാന'മെന്ന തന്റെ ഗ്രന്ഥത്തിൽ ആക്ഷേപസമാധാന രൂപത്തിൽ വിലയിരുത്തുന്നുണ്ടു. സ്വാമികളുടെ മുന്നിൽ ഉന്നയിച്ച അഥവാ ഉന്നയിക്കാവുന്ന—ആക്ഷേപങ്ങൾക്കു മറുപടിയായിരുന്നു ആ വിലയിരുത്തൽ. അതിൽ ചിലതു, ഇപ്രകാരമാണ്:—

"ആനന്ദകല്പദ്രുമത്തിൽ സുബ്രഹ്മണ്യൻ, ശക്തി, രാമൻ, ശിവൻ, കൃഷ്ണൻ എന്നിങ്ങിനെ മൂർത്തിഭേദങ്ങളെ സ്തുതിച്ചതുകൊണ്ടു അവരെ ഓരോരുത്തരേയും വെവ്വേറെ ഭജിക്കേണ്ടതാണെന്നു സ്വാമികൾ സമ്മതിച്ചുപോയിരിക്കുന്നു. അതുകൊണ്ടു സ്വാമികളും മൂർത്തിഭേദഭ്രമത്തെയും ബാഹ്യോപാസനാഭ്രമത്തേയും ഉണ്ടാക്കിത്തീക്കുകയാണ് ചെയ്തതു".

ഇതിന്നു സ്വാമികൾ പറയുന്ന മറുപടി നോക്കുക:—

"എന്റെ സ്തോത്രങ്ങളുടെ പരമാത്ഥത്തെയും മോക്ഷപ്രദീപത്തിലെ ശക്തിമാഹാത്മ്യത്തെയും മനസ്സിരുത്തി നോക്കിയാൽ ഞാൻ മൂർത്തിഭേദഭ്രമത്തെയും ബാഹ്യോപാസനാഭ്രമത്തെയും ഉണ്ടാക്കിയിട്ടില്ല. ഒരേശക്തിയെത്തന്നെയാണ് പല നാമങ്ങൾകൊണ്ടു സ്തുതിച്ചിരിക്കുന്നതു. ആ ശക്തിയിൽ മനസ്സിനെ ലയിപ്പിക്കേണ്ടതു ഗാത്രക്ഷേത്ര വഴിക്കാണ്. ബാഹ്യക്ഷേത്രംവഴിക്കല്ല എന്നു തെളിയും." ഇതിൽനിന്നു മേൽപറഞ്ഞ സുബ്രഹ്മണ്യസ്തോത്രം എഴുതുമ്പോഴും അദ്ദേഹത്തിന്റെ സങ്കല്പങ്ങൾക്കു സാധാരണ ക്ഷേത്ര-വിഗ്രഹസങ്കല്പങ്ങളിൽ നിന്നും വ്യതിരിക്തമായ അന്തർധാരയുണ്ടായിരുന്നു എന്നു ബോദ്ധ്യമാകും. 'ആനന്ദകല്പദ്രുമം' എഴുതുന്നതിന്നും രണ്ടുകൊ

ല്ലംമുമ്പ് 1903ൽ എഴുതിയ സ്വാമികളുടെ 'സിദ്ധാനുഭൂതി' എന്ന ഗ്രന്ഥത്തിൽ അദ്ദേഹം പറയുന്നതു നോക്കുക.

"ഒന്നെല്ലാററിലുമുണ്ട്, ഒന്നിൽതന്നെ വസിപ്പ
തെല്ലാരും
ചെന്നാൽ ചിത്തമതിങ്കൽ, വന്നിതു കൈവല്യ
മിത്രമാത്രം താൻ"

സിദ്ധാനുഭൂതിയിൽതന്നെ മററൊരു പദ്യത്തിൽ പറയുന്നു:

"പകലും പൂജിക്കരുതു് രാത്രിയിലും ദൈവ
പൂജചെയ്യരുതു്
പകലും രാവും ബന്ധിച്ചകമേ പൂജിക്ക സർവ്വ
സമയത്തും."

ഇതിൻെറ അർത്ഥം വ്യക്തമാണല്ലൊ. 1905ൽ എഴുതിയ ആനന്ദകല്പദ്രുമത്തിൽ സങ്കല്പിക്കപ്പെട്ടിട്ടുള്ള സുബ്രഹ്മണ്യൻ സാധാരണ ഹിന്ദുദേവനായറിയുന്ന, പൂജാപ്രാർത്ഥനാദികളാൽ പ്രീതിപ്പെടുന്ന സുബ്രഹ്മണ്യനല്ല എന്നു വ്യക്തമാണ്. വികാരിയായ വ്യക്തിഭാവത്തോടുകൂടിയ ഈശ്വരനെ അപ്പോഴേയ്ക്കും പൂർണ്ണമായി അംഗീകരിക്കാൻ കഴിയാത്ത—അഥവാ തയ്യാറില്ലാത്ത—ഒരു നിലയിലേക്കദ്ദേഹമുയൻു. എങ്കിലും ഈശ്വരനിൽ വ്യക്തിത്വം കല്പിക്കുന്ന നിലപാട് അന്നു തികച്ചും വിട്ടുമാറിട്ടുമില്ലായിരുന്നു.

ആനന്ദകല്പദ്രുമത്തിൽതന്നെ 'കൃഷ്ണസ്തവരത്നം' എന്നൊരു ഖണ്ഡകൃതിയുണ്ട്. അതിലെ ഒന്നാമത്തെ പദ്യം:—

'ഗുരുകൃപയെന്മേലപ്പാ—
ഗുരുവായൂരപ്പ കൃഷ്ണഗോവിന്ദ
ഹരമമരോഗം സകലം
ശരണംമേ, നിൻെറ ചരണമെൻ സ്വാമിൻ'

'രാമാനന്ദവിംശതി' എന്ന ആനന്ദകല്പദ്രുമത്തിലെ മററൊരു ഖണ്ഡകൃതിയിൽ പറയുന്നു:—

'സ്വാമിൻ വില്വാദ്രീശ
രാമഭവാനെസ്മരിച്ചുകൊള്ളുന്നേൻ
കാമപ്രദനീയോഗ–
ക്ഷേമംനൽകീടെനിക്കു ജഗദീശ.'

അങ്ങിനെ ഗുരുവായൂരപ്പനേയും, തിരുവില്വാമലക്ഷേത്രത്തിലെ ശ്രീരാമനേയും വെവ്വേറെ അദ്ദേഹം സ്തുതിച്ചിരുന്നു. പക്ഷെ ഈ സ്തുതികളുടേയും ഭക്തിയുടേയും ഇടയിൽക്കൂടിതന്നെ സർവ്വവും ഒരേ ശക്തിയാണെന്ന തത്വബോധവും അദ്ദേഹം ഉറപ്പിച്ചിരുന്നു. ശക്തിസ്തോത്രത്തിൽ:

ഒളിയിന്നൊളിയായെങ്ങും
വെളിയായ് നില്ക്കുന്ന ശക്തിയല്ലോ നീ
അളവററാനന്ദം നീ–
അകവും പുറവും നിറഞ്ഞ ദൈവം നീ.

'ശിവാനന്ദവിംശതി' എന്ന കൃതിയിൽ ''മുക്കോണത്തിൽ നടുവിൽ നിൽക്കും ബിന്ദുസ്വരൂപ പരമാത്മൻ'' എന്നാണദ്ദേഹം പറയുന്നതു്. സുഷുമ്നാനാഡിയുടെ അഗ്രത്തിൽ പരമാത്മാവ് നില്ക്കുന്നു എന്നാണല്ലൊ ഇതിന്റെ അർത്ഥം. മഹത്തായ രാജയോഗത്തിലെ പ്രസക്താശയങ്ങളാണ് ഇവിടെ പരാമർശിക്കപ്പെടുന്നതു്.

'ആനന്ദകല്പദ്രുമ'ത്തോടുകൂടിത്തന്നെ പ്രസിദ്ധപ്പെടുത്തീട്ടുള്ള മുൻപറഞ്ഞ 'ശക്തിസ്തോത്ര'ത്തിൽ,

'ആനന്ദത്തിങ്കൽനിന്നീയഖിലഭുവനവും
ജാതമായ് വന്നുപിന്നെ
ആനന്ദത്തിങ്കലല്ലോ സുഖമൊടു നിവസി–
ക്കുന്നതും സർവ്വലോകം.
ആനന്ദത്തിങ്കലല്ലോ സകലമിതുലയി–
ക്കുന്നതും തത്വമോർത്താൽ
ആനന്ദം ശക്തിയാം നീ മമ ഹൃദിമരുവും
ദേവീ ഹേ വന്ദനം തേ.'

എന്നു സ്വാമികൾ പറയുന്നു. ഇവിടെ ജന്തുസഹജമായ ആനന്ദത്തിനല്ല സർവ്വപ്രാധാന്യം നൽകിയിരിക്കുന്നത്. സ്വാമികളുടെ ആനന്ദവാദം രാജയോഗപ്രധാനമായ മനഃശാന്തിയേയും മനോലയത്തേയും അതോടൊപ്പം മനുഷ്യസമുദായത്തിന്റെ പൊതുവായ ജീവിതസൌഖ്യത്തേയും ജീവിതസമാധാനത്തേയും ഊന്നിക്കൊണ്ടുള്ളതാണ്. അതാണ് ആനന്ദാദർശതത്വസംഹിത.

അതേപുസ്തകത്തിൽതന്നെയുള്ള മറെറാരു ശ്ലോകമിതാണ്:—

'ഭക്തവത്സല വന്ദനം ഗുഹമുക്തിദായക വന്ദനം
ഭുക്തിദായക വന്ദനം ഭുവനത്രയേശ്വരവന്ദന
ഉത്തമോത്തമ വന്ദനം ശിവശക്തിരൂപക വന്ദനം
സ്വസ്തിനൽകുവതിന്നെനിക്കു നിനക്കുശാശ്വതവന്ദനം'

ഈ വരികളിൽനിന്നു നമുക്ക് മനസ്സിലാകുന്നതെന്താണ്? ഈ വരികളിൽ സാധാരണ ഭക്തന്മാർ പ്രാർത്ഥനകൾക്ക് വിഷയമാക്കുന്ന ഭൌതികാഭീഷ്ടങ്ങൾ കാണുകയില്ല. ശക്തിസ്വരൂപനായ ദൈവം തനിക്ക് മനഃശാന്തി നൽകണമെന്നുമാത്രമാണ്, അദ്ദേഹം ആവശ്യപ്പെടുന്നത്. ഇതു ഒരു വ്യക്തി ദേവനോടുള്ള അപേക്ഷയാണോ? അല്ല. ആനന്ദശക്തിയിൽ നിന്നാണ് സർവ്വതും ഉണ്ടാകുന്നതെന്നും സർവ്വതും അവിടെയാണ് ലയിക്കുന്നതെന്നും അദ്ദേഹം തന്റെ ആദ്യകാലകൃതികളിൽതന്നെയും ഏറെക്കുറെ സിദ്ധാന്തിച്ചുതുടങ്ങിയിരുന്നു. 1907-ൽ വിദ്യാർത്ഥികളെ ഉദ്ദേശിച്ചെഴുതിയ ഉപദേശപദ്യങ്ങളിലും അദ്ദേഹം ദൈവത്തെപ്പററി പറയുന്നുണ്ടു്. പക്ഷെ ശ്രീ ശിവയോഗിയുടെ ദൈവം സാധാരണക്കാർ പൂജഭജനനിവേദ്യാദികൾകൊണ്ടു തൃപ്തിപ്പെടുത്തുന്ന ദൈവമല്ല. കുട്ടികളോടുപോലും 'ദൈവമുണ്ടെന്നുമോപ്പിൻ' എന്നല്ലാതെ ദൈവത്തെ സ്തുതിക്കുവിൻ പ്രീതിപ്പെടുത്തുവിൻ എന്നു അദ്ദേഹം പറയുന്നില്ല.

"ആനന്ദവിമാന'ത്തിൽ മറെറാരു ഘട്ടത്തിൽ ആക്ഷേപസമാധാനരൂപേണ ഒരു പ്രശ്നമുന്നയിക്കുന്നു:– "സൃഷ്ടിസ്ഥിതിസംഹാരങ്ങളെ ദൈവം ചെയ്യുന്നുണ്ടെന്നു് അങ്ങു് ചിലേടത്തു കല്പിച്ചിട്ടുണ്ടല്ലൊ. പിന്നെ എങ്ങിനെ ദൈവം നിർഗ്ഗുണനാണെന്നു് അങ്ങു് വാദിക്കുന്നു?"

ഒരു സാധാരണ വായനക്കാരനിൽനിന്നുണ്ടാകാവുന്ന ഈ ചോദ്യത്തിന്നു് സ്വാമികൾ മറുപടി നൽകുന്നു:– "ദൈവത്തിൽനിന്നു് സകലവും ഉണ്ടാകുന്നു. ദൈവത്തിൽ സ്ഥിതിചെയ്യുന്നു. അവ ദൈവത്തിൽതന്നെ ലയിക്കുന്നുണ്ടു്. അതുകൊണ്ടു ദൈവം സൃഷ്ടി മുതലായവയെ ചെയ്യുന്നു എന്നു് ഞാൻ പറഞ്ഞതാണ്. ഭൂമിയിൽനിന്നു് പല ഭക്ഷണപദാർത്ഥങ്ങളും വൃക്ഷങ്ങളും ഔഷധങ്ങളും ഉണ്ടാകുന്നു. അവ ഭൂമിയിൽതന്നെ സ്ഥിതിചെയ്യുന്നു. ഒടുവിൽ ഭൂമിയിൽതന്നെ ലയിക്കുകയും ചെയ്യുന്നു. അതുകൊണ്ടു് ഭൂമിയെ സസ്യാദികളുടെ മാതാവെന്നോ, പിതാവെന്നോ, സസ്യാദികളുടെ സൃഷ്ടിസ്ഥിതികർത്താവെന്നോ പറയുന്നതിൽ തെററില്ല."

ഈ അർത്ഥത്തിലെ ഈശ്വരന്റെ (പ്രകൃതിശക്തിയുടെ) സൃഷ്ടിസ്ഥിതിസംഹാരകഥകളേയും കരുതേണ്ടതുള്ളു എന്നർത്ഥം.

മറെറാരിടത്തു് ഇപ്രകാരം ചോദിക്കുന്നു:—

"ദുർഗ്ഗാ, സരസ്വതി, ലക്ഷ്മി മുതലായ ദേവിമാരും ത്രിമൂർത്തികളും ശക്തിയെ ഭജിച്ചിട്ടാണ് ഓരോ സിദ്ധികളെ പ്രാപിച്ചതു എന്നു മോക്ഷപ്രദീപത്തിൽ പ്രമാണങ്ങളായി അങ്ങു് ചേർത്തിരുന്നു. ഇതിൽ സ്വാമികൾക്കു് അനുഭവമുണ്ടോ?"

സ്വാമികളുടെ മറുപടി: —

"ശക്തിയുടെ പ്രാധാന്യം പണ്ടേ പ്രസിദ്ധപ്പെട്ടിരിക്കുന്നുവെന്നു് തെളിയിക്കുവാൻ മാത്രം അവ ഉദാഹരിച്ചതാണ്. ശക്തിപ്രധാനമായ ഒരു പുതിയ മതം സ്ഥാപിക്കാൻ ഞാൻ ഉദ്ദേശിച്ചിട്ടില്ലാ എന്നു വ്യക്തമാക്കേണ്ടതുമുണ്ടല്ലൊ."

ശിവയോഗി കൃതികൾ എത്രമാത്രം ബോധപൂർവ്വം യുക്തിചിന്തയോടുകൂടിയും വായിക്കുകയും വിലയിരുത്തുകയും ചെയ്യണമെന്നു് ഇതിൽനിന്നു തെളിയുന്നു.

1916ൽ ശിവയോഗികൾ 'ആനന്ദവിമാനം' എന്ന തന്റെ ഗ്രന്ഥം എഴുതിയെന്നു പറഞ്ഞുവല്ലോ. അതിന്റെ അവതാരികയിൽ പറയുന്നതു് നോക്കുക:—

"ഹിന്തുക്കളെ വൃഥാ തമ്മിൽ തല്ലിപ്പിക്കുന്ന ജാതിഭേദാനാചാരാദികളെയും വിഗ്രഹാരാധനാദികളായ അജ്ഞാനകർമ്മങ്ങളെയും വിധിച്ചു് അധഃപതിപ്പിക്കുന്ന അനവധി കപടപ്രമാണങ്ങൾ ഹിന്ദുമതത്തിൽ കലന്നുകിടക്കുന്നു. ആ പ്രമാണങ്ങളിൽ ഈശ്വരകല്പിതമാണു്, ആദിനാഥകഥിതമാണു്, മഹർഷിപ്രോക്തമാണു് എന്നിങ്ങനെ കാണുന്നതുകൊണ്ടു് അവയിൽ കാണുംപ്രകാരം ആചരിച്ചു് ഹിന്തുക്കൾ അധഃപതിക്കുന്നതും ആകുന്നു. ആ പ്രമാണങ്ങളെല്ലാം ശരിയെന്നാണു് ഇന്നുള്ള വിദ്വാന്മാരുടെ വിശ്വാസം. അതുകൊണ്ടാണു് ഇക്കാലത്തു് മനഃപരിഷ്കാരപ്രിയന്മാരും പണ്ഡിതന്മാരും യോഗികൾ, ജ്ഞാനികൾ എന്ന പ്രസിദ്ധപ്പെട്ടവരും ആ കപടപ്രമാണങ്ങളെ അടിസ്ഥാനമാക്കി പ്രസംഗിക്കുന്നതും, പുസ്തകങ്ങൾ എഴുതിക്കൂട്ടുന്നതും പത്രങ്ങളിൽ എഴുതിവിടുന്നതും."

മേൽപറഞ്ഞ സ്വാമികളുടെ അഭിപ്രായം 54 കൊല്ലങ്ങൾക്കു് മുമ്പുള്ളതാണെന്നു് നാം ഓക്കണം. പരിപാവനമെന്നും, പരിശുദ്ധമെന്നും, ഈശ്വരപ്രോക്തമെന്നുമൊക്കെ കൊട്ടിഘോഷിച്ചിരുന്ന പുരാണാദിഗ്രന്ഥങ്ങളെ നിസ്സങ്കോചം എതിക്കുന്നതിന്നും അവയുടെ പൊള്ളത്തരത്തെ തുറന്നുകാട്ടുന്നതിന്നും കേരളത്തിൽ മറെറാരുപണ്ഡിതനും അന്നു ധൈര്യമുണ്ടായിട്ടില്ല. ശ്രീ ശിവയോഗികളുടെ സമകാലികരായിരുന്ന പല പണ്ഡിതന്മാരും അത്തരം പുരാണകഥകൾക്കെല്ലാം പുതിയ പുതിയ വ്യാഖ്യാനങ്ങൾ കണ്ടുപിടിക്കുമ്പോൾ സ്വാമികൾ

അവയെല്ലാം സധൈര്യം ഖണ്ഡിച്ച് യാഥാത്ഥ്യം ബഹുജനസമക്ഷം തുറന്നുകാണിക്കുകയാണ് ചെയ്തത്. മഹാപണ്ഡിതനായിരുന്ന അദ്ദേഹത്തിന്നും വേണമെങ്കിൽ അവരേക്കാൾ ഭംഗിയായും സൂത്രത്തിലും അവസ്ഥ ഭാഷ്യം ചമയ്ക്കാമായിരുന്നു. അങ്ങിനെ അന്നത്തെ വിദ്വാന്മാരുടെയും പണ്ഡിതന്മാരുടേയും ഇടയിൽ പ്രശംസനേടാമായിരുന്നു. പക്ഷെ അതിന്നുപകരം അദ്ദേഹം അവരുടെ എതിപ്പുകൾ ക്ഷണിച്ചുവരുത്തുമാറ് അവയെ സയുക്തികം ഖണ്ഡിക്കുകയാണ് ചെയ്തത്.

കേരളത്തിൽ അന്നും ചില സമുദായപരിഷ്കാര ശ്രമങ്ങൾ നടക്കാതിരുന്നിട്ടില്ല. പിന്നോക്കവൎഗ്ഗക്കാരെന്നോ'താണജാതിക്കാരെന്നോ മററുള്ളവർ കരുതിയിരുന്ന ചിലരെ മുന്നോട്ടുകൊണ്ടുവരുന്നതിന്നായിരുന്നു ആവക സംരംഭങ്ങൾ. പക്ഷെ അവ കൂടുതൽ അന്ധവിശ്വാസങ്ങൾക്കു വഴിതെളിയിക്കുകയാണ് ചെയ്തിരുന്നതു. അവയെപ്പററി ശ്രീ ശിവയോഗി പറയുന്നതു നോക്കുക:—

"ചില സ്വാമിയാന്മാർ നായന്മാരെക്കൊണ്ടു ക്ഷേത്രംകെട്ടിച്ചു പൂണുൽ ഇട്ടുവിച്ചു ശാന്തിക്കോലം കെട്ടിക്കാൻ ശ്രമിച്ചുവരുന്നു. ഈഴവർ ക്ഷേത്രം കെട്ടലും ശാന്തിക്കോലം കെട്ടലും നിറവേററിക്കഴിഞ്ഞു. ആശാരിമാരും, തട്ടാന്മാരും, കൊല്ലന്മാരും മററു പലരും പൂണുലിട്ടു പിൻകുടുമവെച്ചു പൂജാദികൾ തുടങ്ങി. ഈ അജ്ഞാനവിശ്വാസങ്ങൾ ഇവരുടെ ഇടയിൽ പണ്ടുണ്ടായിരുന്നില്ല. ഇതൊക്കെ ഇക്കാലത്തു മതപരിഷ്കാരപ്രസംഗങ്ങളിൽനിന്നു ഉണ്ടായതാകുന്നു. മതവിഷയകമായ യോഗക്ഷേമത്തെ വരുത്തേണമെന്നു വിചാരിക്കുന്ന ഇക്കൂട്ടർ ഭേദദൃഷ്ടിയേയും അജ്ഞാനകൎമ്മങ്ങളെയും വൎദ്ധിപ്പിക്കുന്നു."

ആൎയ്യസമാജക്കാരുടെ പൂണുൽ ധാരണ പ്രസ്ഥാനമാണിവിടെ സ്വാമികൾ പരാമൎശിക്കുന്നതെന്നു തോന്നുന്നു. അന്നവർ കേരളത്തിൽ പലേടങ്ങളിലും പ്രവൎത്തിച്ചിരുന്നു.

# സ്വാമികളുടെ സ്വയം വിമർശനം

1927 ലാണ് പ്രധാന കൃതിയായ ആനന്ദാദർശം സ്വാമികൾ രചിച്ചതു. 1928ൽ ആനന്ദാദർശാംശം അദ്ദേഹം എഴുതി. അതു കഴിഞ്ഞു് ഒരു കൊല്ലത്തിന്നുശേഷം 1929ൽ സ്വാമികൾ സമാധിയടഞ്ഞു. ആനന്ദാദർശത്തിൽ (പേജ് 388) സ്വാമികൾ ഇപ്രകാരം പറയുന്നു:–"മനഃശക്തിയാണ് പരബ്രഹ്മവും, പരാശക്തിയും, ഈശ്വരനും, പരമാത്മാവുമൊക്കെയായിട്ടുള്ളതു. എന്നാൽ ഓരോശാസ്ത്രങ്ങളെ അനുസരിച്ച് പരബ്രഹ്മമെന്നും മററും പലതായി അഭിമാനിക്കുന്നതു മനഃശക്തിയെതന്നെയാണ്. മനസ്സിൻെറ ശക്തിയാണ് മനഃശക്തി. ഞാൻ ബ്രഹ്മാവാണ്, ആത്മാവാണ്, ബ്രാഹ്മണനാണ്, ഞാൻ മുഹമ്മദീയനാണ്, ഞാൻ ബൌദ്ധനാണ് എന്നുംമററും അഹങ്കരിക്കുന്നതു മനസ്സാണ്. ആവക ജാതിമതാദികളാലുള്ള അഹങ്കാരത്തെ തീരെ ത്യജിച്ചിരിക്കുന്ന മനസ്സിൻെറ ആനന്ദാവസ്ഥയാണ് മുക്തി."

ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗികൾ വലുതും ചെറുതുമായി ഗദ്യരൂപത്തിലും പദ്യരൂപത്തിലും ഒട്ടാകെ 16പുസ്തകങ്ങൾ രചിച്ചിട്ടുണ്ടു. ആദ്യകാലത്തെപുസ്തകങ്ങളും അന്ത്യകാലത്തു എഴുതിയ ആനന്ദാദർശം 'ആനന്ദാദർശാംശം' എന്നീ കൃതികളും തമ്മിലുള്ള ആശയപരമായ വ്യത്യാസങ്ങളെപ്പററി ഇതിന്നു മുമ്പ് സന്ദർഭവശാൽ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. സ്വാമികൾ തന്നെ അതിൻെറ കാര്യകാരണ ബന്ധങ്ങളെപ്പററി ആനന്ദാദർശത്തിൽ 'ഈശ്വരദർശനപ്രകരണം' എന്ന അദ്ധ്യായത്തിൽ ഒരു പുനരവലോകനം നടത്തീട്ടുണ്ടു്. തനിക്ക്പററിയ തെററുകളെയും പഴയ മതവിശ്വാസത്തിൽക്കൂടി മാമൂലാ

ച്ചാരമനുസരിച്ച് തനിക്കു നീങ്ങേണ്ടിവന്നതുകൊണ്ടുണ്ടായ പരിമിതികളെ കുറിച്ചും അദ്ദേഹം അതിൽ കലവറയില്ലാതെ പരാമർശിച്ചിട്ടുണ്ടു. അദ്ദേഹം പറയുന്നു:–"സ്വപ്നത്തിൽ എനിക്ക്ഒരു സിദ്ധൻ ഉപദേശിച്ചുവെങ്കിലും ഞാൻ അനുഭവംകൊണ്ടു്സന്തുഷ്ടനായി. എങ്കിലും വേണ്ടത്ര ആലോചനഇല്ലാതിരുന്നതുകൊണ്ടു ഞാൻ ആദിയിങ്കൽ മതരാക്ഷസനു അടിമയായിരുന്നു എന്നതാണ് കാരണം. ആനന്ദയോഗത്തെ ഞാൻ അറിഞ്ഞിട്ടും ആലോചന ഇല്ലാത്തതുകൊണ്ടു മതമാമൂലിൽപ്പെട്ടു പല കർമ്മങ്ങളും അനുഷ്ഠിച്ചു. യോഗാനന്ദാനുഭവമുണ്ടായിട്ടും വേണ്ടത്ര ആലോചന ഇല്ലായ്കയാൽ തുച്ഛമതകർമ്മങ്ങളെയും ഞാൻ ചെയ്തിരുന്നു. പൂർവ്വാചാര്യന്മാരും ഇന്നുള്ളവരും ചെയ്തമാതിരി ഈശ്വരനെ സൃഷ്ടികർത്താവാണെന്നും മററും ഞാനും പറയാനിടയായി. ഈശ്വരൻ ദയാനിധിയും ദീനബന്ധുവും ഭക്തവത്സലനും ആണെന്നൊക്കെ പൂർവ്വാചാര്യന്മാരെ അനുസരിച്ചു ഞാനും സ്തുതിച്ചിട്ടുണ്ടു. ബാല്യത്തിലെ പരിചയംപോലെയാണ് ജ്ഞാനം മുതലായവ സംഭവിക്കുന്നതു. പിന്നെ ആലോചന മുതലായതുകൊണ്ടു പരമാർത്ഥത്തെ മനസ്സിലാക്കുന്നു. എന്റെ ആലോചനകൊണ്ടു മാമൂൽമതങ്ങളെ ഖണ്ഡിക്കുവാൻ ലോകപ്രകൃതി എനിക്കു മഹാപ്രമാണമായി ഭവിച്ചു. അതിന്നുശേഷം മേൽപറഞ്ഞവയെ ഞാൻ നിരാകരിച്ചു. ഈശ്വരൻ സൃഷ്ടിസ്ഥിതി സംഹാരകർത്താവാണെന്നും മററും പൂർവ്വാചാര്യന്മാരെപോലെ പറഞ്ഞിട്ടുള്ളതു ഞാൻ ദുർബ്ബലപ്പെടുത്തി. മുമ്പ് ഞാൻ മതമാകുന്ന ജയിലിൽ ബദ്ധനായിരുന്നു. ആലോചന ഇല്ലാതെ മിക്ക ലോകങ്ങളും (ജനങ്ങൾ) ബന്ധന്മാരായിരിക്കുന്നു. ആലോചന എന്ന മഹാശക്തിയാണ് സർവ്വസമ്പത്തുകൾക്കും കാരണം. വിദ്വാന്മാർക്കും കൂടി ആലോചനഇല്ലായ്മയാണ് എല്ലാ ആപത്തുകൾക്കും കാരണം."

മററു ആചാര്യന്മാരിൽ കാണാത്ത ഒരു മഹത്തായ ഗുണ വിശേഷം ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗികൾക്കുണ്ടായിരുന്നു. തന്നെ കണ്ണടച്ചു വിശ്വസിക്കാൻ സ്വാമികൾ ശിഷ്യന്മാരോടുപദേശിച്ചില്ല. തന്റെ ഗ്രന്ഥങ്ങൾ "ദിവ്യവെളിപാടുകളാണെന്ന്" അദ്ദേഹം ഒരിക്കലും ഭാവിച്ചിട്ടില്ല. നേരേമറിച്ച് തന്റെ ആശയങ്ങളും അഭിപ്രായങ്ങളും യുക്തിയുക്തമാണൊ എന്നു പരിശോധിക്കാൻ അദ്ദേഹം എതിരാളികളെ വെല്ലുവിളിക്കുകയും ചെയ്തിരുന്നു. സ്വയംവിമർശനംകൊണ്ടു തന്റെ തെററുകൾ തുറന്നു പറയുകയും അവ സ്വയം തിരുത്തുകയുംചെയ്തിരിക്കുന്നു. തെററായ അഭിപ്രായങ്ങൾ പറഞ്ഞിരുന്നാലും മററുള്ളആചാര്യന്മാർ അവയെ വ്യാഖ്യാനിച്ചു ന്യായീകരിക്കാൻ ശ്രമിക്കുന്നതായിട്ടാണ് കണ്ടിട്ടുള്ളതു്. എന്നാൽ ലോകഗുരു ബ്രഹ്മാനന്ദസ്വാമി ശിവയോഗികൾ തന്റെ ആദ്യകാലത്തെ അഭിപ്രായങ്ങളിൽ പററിയ തെററുകൾ സമ്മതിക്കുകയും ശരിയായ മാർഗ്ഗങ്ങൾ ഏതാണെന്നു അവസാനത്തിൽ സംശയരഹിതമായരീതിയിൽ ചൂണ്ടിക്കാണിച്ചുകൊടുക്കുകയും ചെയ്തിരിക്കുന്നു. അതുതന്നെയാണ് അവിടുത്തെ ധീരവും ആലോചനാപൂർണ്ണവും ലോകാനുഗ്രഹകരവുമായ മഹൽകൃത്യം. ഇത്രയും ആത്മവിശ്വാസത്തോടും കരളുറപ്പോടുംകൂടി മറെറാരാചാര്യനും ആദ്ധ്യാത്മികമണ്ഡലത്തിൽ യാതൊരു ദിവ്യത്വവും അവകാശപ്പെടാതെ യുക്തിവിചാരം ചെയ്തു ചിന്താശീലന്മാരായ പരശ്ശതം അനുയായികളെ തൃപ്തിപ്പെടുത്തുകയുണ്ടായിട്ടില്ല നാനാഭാഷകളിലായി പ്രചരിച്ചുകൊണ്ടിരിക്കുന്ന അവിടുത്തെ കൃതികൾ എന്നും ലോകത്തിന്നു കെടാവിളക്കുകളായിരിക്കും.

ശ്രീ ബ്രഹ്മാനന്ദസ്വാമിശിവയോഗികളുടെ തത്വസിദ്ധാന്തങ്ങൾക്കടിസ്ഥാനം മനസ്സാണ്. മനസ്സിനെ സ്പർശിച്ചുള്ള തന്റെ സമീപനം അദ്ദേഹം ഉന്നയിക്കുന്ന ആദർശങ്ങളിൽ

നിന്നു വേർപെടുത്താവുന്നതല്ല. 'മനോജയ ഏവ മഹാജയ' എന്നുള്ളതാണ് സ്വാമികളുടെ ഏററവും മഹത്തായ മുദ്രാവാക്യം. ഈ തത്വംതന്നെ 'മനഃകൃതം, കൃതംരാമ' എന്നു 'ജ്ഞാനവാസിഷ്ഠത്തി'ലും 'മനംപോലെ മംഗല്യം' എന്ന നാടോടിയായ പഴഞ്ചൊല്ലി'ലും പറഞ്ഞിട്ടുള്ളതാണല്ലൊ. എന്നാൽ ശ്രീ ബ്രഹ്മാനന്ദസ്വാമിശിവയോഗികൾ അവയിൽനിന്നെല്ലാം വളരെ ദൂരം മുന്നോട്ടുപോയി മനുഷ്യൻെറ ബന്ധുവും ശത്രുവും മാത്രമല്ല ഈശ്വരൻതന്നെയും മനസ്സാണെന്നു് സമർത്ഥിച്ചിട്ടുണ്ടു്. സ്വാമികളുടെ അഭിപ്രായത്തിൽ മനസ്സും ആത്മാവും ഒരുകണക്കിൽ ഒന്നുതന്നെയാണു്. വിവിധങ്ങളായ ആഗ്രഹങ്ങളിൽ മനസ്സു് ചലിക്കാത്ത നിലവന്നാൽ അതുതന്നെയാണ് ആത്മാവു് എന്നു സ്വാമികൾ സിദ്ധാന്തിക്കുന്നു.

'ഏക ഏവ മനോദേവ
ജ്ഞേയ സർവ്വാത്ഥ സിദ്ധിദഃ'

എന്നു 'ജ്ഞാനവാസിഷ്ഠ'ത്തി'ലും പറയുന്നുണ്ടല്ലൊ.

ശ്രീ ബ്രഹ്മാനന്ദസ്വാമിശിവയോഗികൾ മനസ്സിൻെറ പ്രാധാന്യത്തെയും വ്യാപ്തിയേയും അതു മനുഷ്യജീവിതത്തെ ബാധിക്കുന്ന പ്രകാരങ്ങളേയുംപററി സവിസ്തരം പ്രതിപാദിച്ചിട്ടുണ്ടു്. മററുള്ള ആചാര്യന്മാർ മോക്ഷോപായങ്ങളെ ഉദ്ദേശിച്ചാണ് മനസ്സിനെപ്പററി പ്രതിപാദിക്കുന്നതു്. എന്നാൽ ശ്രീ ശിവയോഗികൾ മനുഷ്യൻെറ ജീവിതത്തിലെ എല്ലാ കൃത്യങ്ങളിലും മനസ്സു് അവനെ എങ്ങിനെ ബാധിക്കുന്നു, എങ്ങിനെ അലട്ടുന്നു, എങ്ങിനെ സന്തോഷവാനാക്കുന്നു എന്നു വിശദീകരിക്കുന്നു. സ്വർഗ്ഗവും നരകവും മോക്ഷവും എല്ലാം അദ്ദേഹത്തിൻെറ സിദ്ധാന്തത്തിൽ മനസ്സിൽനിന്നു ഭിന്നമാകുന്നില്ല. തൻെറ അതിപ്രധാന ഗ്രന്ഥവുമായ 'ആനന്ദാദർശത്തിൽ' ഏകദേശം 200പേജോളം മനസ്സിൻെറ വിവിധദശാവ്യാപാരങ്ങളെക്കുറിച്ച് പ്രതിപാദിക്കുവാനാണ് ഉപയോഗപ്പെടുത്തി

ട്ടുള്ളതു്. അദ്ദേഹം പറയുന്നു:—'വിവിധങ്ങളായ ആശകൾകൊണ്ടു ദുഷിച്ചിരിക്കുന്ന മനസ്സു് തന്റെ ശത്രുവാകുന്നു. അങ്ങിനെ നാനാവിധമായ ആശകളാൽ ദുഷിക്കാത്ത മനസ്സു് തന്റെ ബന്ധുവാകുന്നു. കളവ്, കൊല, വഞ്ചന മുതലായ സാമൂഹ്യവിരുദ്ധകൃത്യങ്ങളെ ചെയ്തു് ഒരാൾ ജയിലിൽ പോകുവാൻ ഇടവരുന്നുവെങ്കിൽ അതിന്നു് കാരണക്കാരനായ ശത്രു ആരാണ്? തീർച്ചയായും ദുഷിച്ചുപോയ അയാളുടെ മനസ്സുതന്നെയാകുന്നു. തനിക്കു നിയന്ത്രിക്കുവാൻ കഴിയാത്ത അഥവാ തനിക്കു് സ്വാധീനമല്ലാത്ത മനസ്സു് തീർച്ചയായും ശത്രുവാകുന്നു. രാഗം, ദ്വേഷം, കാമം, ക്രോധം മുതലായ ദോഷങ്ങളിൽ മനസ്സു് അലഞ്ഞുതിരിയുന്നതാണ് അതു അസ്വാധീനമാകുവാൻ കാരണം. അങ്ങിനെ അസ്വാധീനമായ മനസ്സു് തന്നെക്കൊണ്ടു് പല അകൃത്യങ്ങളും ചെയ്യിക്കുന്നു. തന്നിമിത്തമുള്ള അലച്ചലും വലച്ചലും എത്രയെത്രയെന്നു ആക്കു പറയുവാൻ കഴിയും? അതെല്ലാം ചുററുപാടും നാം കാണുന്നുണ്ടു്. അതുകൊണ്ടു മനസ്സിനെ അസ്വാധീനപ്പെടുത്തി ശത്രുവാക്കുന്ന ദോഷങ്ങളെ നാം തള്ളിക്കളയേണ്ടതാകുന്നു. അതിന്നു പകരം നല്ല ആലോചനകളും നല്ല പൗരുഷവും നല്ല ജ്ഞാനവുമുള്ള മനസ്സു് തന്റെ ബന്ധുവും തന്നെ നേർവഴിക്കുമാത്രം നയിക്കുന്നതും ആയിരിക്കും. അങ്ങിനെയുള്ള മനസ്സു് എപ്പോഴും സന്തോഷത്തോടുകൂടിയതായിരിക്കുകയും ചെയ്യും. ആ സന്തോഷമുള്ള മനസ്സു് തന്റെ മിത്രമാകുന്നു. സന്തോഷമില്ലാത്ത മനസ്സു് ശത്രുവാണെന്നും കരുതണം. ആപത്തുകളാകുന്ന കൊടുങ്കാററുകൾ അടിച്ചാലും പർവ്വതംപോലെ കുലുങ്ങാതിരിക്കുന്ന മനസ്സു് മഹാബന്ധുവും മഹത്തായ ദൈവവുമാകുന്നു. മറെറാരു ദൈവത്തേയും ഞാൻ ആദരിക്കുന്നില്ല. കാരണം ഈ ലോകത്തിൽ ബന്ധുവായി ഈശ്വരനും ശത്രുക്കളായി പിശാചാദികളും ഉണ്ടെന്നിരിക്കട്ടെ. അവരെക്കൊണ്ടു് എനിക്കു ഗുണമോ

ദോഷമോ ഇല്ല. ഗുണമോ ദോഷമോ ഉണ്ടാകുന്നതു സ്വന്തം മനസ്സിന്റെ സ്ഥിതികൊണ്ടാകുന്നു. എന്റെ സ്വന്തം അനുഭവം പറഞ്ഞാൽ ഞാൻ വളരെ ഭക്തിയോടുകൂടി ഈശ്വരനെ ഭജിച്ചിരുന്നകാലത്തു ചില രോഗങ്ങൾ പിടിപെട്ട് അസഹ്യമായ ദുഃഖത്തെ അനുഭവിച്ചു. ഞാൻ എത്രതന്നെ ഉള്ളുരുകി പ്രാർത്ഥിച്ചിട്ടും ഈശ്വരൻ എന്റെ രോഗം മാററിത്തന്നില്ല. 'ഈശ്വരനെ ഭജിച്ചുകൊണ്ടുതന്നെ ജീവിതം കഴിക്കണമെന്നു എനിക്ക് അത്യാഗ്രഹം ഉണ്ടായിരുന്നു. അങ്ങിനെ ഭജിച്ചുകൊണ്ടേയിരിക്കണമെങ്കിൽ ജീവിക്കുവാനുള്ള സ്വത്ത് വേണമല്ലൊ. അതിന്നായി ഈശ്വരനോട് എത്രയോ ഭക്തിപൂർവ്വം അപേക്ഷിച്ചിട്ടും ഈശ്വരൻ യാതൊന്നും തന്നില്ല. ലോകത്തിലൊട്ടാകെയുള്ള അനുഭവവും ഇങ്ങനെതന്നെയാണ്. ഈശ്വരൻ ബന്ധുവായി വന്നു നേരിട്ടു സഹായിച്ചുകാണുന്നില്ല. പേയോ പിശാചുക്കളോ ഞാൻ നടന്നുപോകുമ്പോൾ പിന്നാലെവന്നു എന്നെ തട്ടിവീഴ്ത്തുകയോ മററു വല്ലദോഷവും ചെയ്യുന്നതായോ കാണുന്നില്ല. ഈ സ്ഥിതിക്ക് നാം എന്തിനു ഈശ്വരനിൽ ബന്ധുത്വവും പിശാചാദികളിലും മററും ശത്രുത്വവും ആരോപിക്കണം? ഗുണത്തേയും ദോഷത്തേയും ചെയ്യുന്നതു മനസ്സാണ്. ഒരു എറുമ്പ് മനുഷ്യനായ എന്നേയും, ഗവൺമെണ്ടിനേയും പരിഗണിക്കാത്തതുപോലെ ജഗൽബന്ധുവായ ഈശ്വരനേയും ശത്രുക്കളായ പിശാചാദികളേയും ഞാൻ ഗണിക്കുന്നില്ല. ഒരു എറുമ്പിനു എന്നെയും ഗവൺമെണ്ടിനെയും അറിയേണ്ടആവശ്യംഎന്തു? മനുഷ്യൻ ആനന്ദിക്കുന്നതും ദുഃഖിക്കുന്നതും ദൈവത്തിന്റെ അനുഗ്രഹംകൊണ്ടും പിശാചാദികളുടെ ഉപദ്രവംകൊണ്ടും അല്ല. തന്റെ മനസ്സിന്റെ അവസ്ഥാഭേദംകൊണ്ടുമാത്രമാകുന്നു.''

എന്താണ് മനസ്സ്? വാസ്തവത്തിൽ മനസ്സിനു ഈശ്വരാനുഗ്രഹശക്തിയോ ദിവ്യത്വമോ ഒന്നും കല്പിക്കേണ്ടതില്ല.

ആഫ്രിക്കയിലെ കാപ്പിരികൾ പ്രാകൃതന്മാരായി ജീവിക്കുന്നതും മററുള്ളവർക്ക് അടിമകളാകുന്നതും പ്രധാനമായും അവരുടെ മനസ്സിൻെറ വികാസമില്ലായ്മകൊണ്ടാണ്. അതുപോലെ തന്നെ ആററംബോമ്പുവരെയുള്ള മാരകായുധങ്ങൾ നിർമ്മിച്ചുകൂട്ടുന്ന ശാസ്ത്രജ്ഞന്മാർക്കും ഭരണാധികാരികൾക്കും മനസ്സിന്നു വികാസമുണ്ടെങ്കിലും ആ വികാസം ഏററവും തെററായ വഴിക്ക് അവർ ഉപയോഗപ്പെടുത്തുന്നുവെന്നതു് നമുക്ക അനുഭവമാണ്. മനസ്സ് വികസിക്കണം. പക്ഷെ വികസിച്ചാൽമാത്രം പോരാ. ഏററവും നല്ലവഴിക്ക് അതിനെ ഉപയോഗപ്പെടുത്തുവാനുള്ള ജ്ഞാനവുംകൂടി മനുഷ്യൻ നേടിയിരിക്കണം. ഒരു കത്തിച്ച പന്തം രാത്രിയിൽ മാർഗ്ഗദർശനം നൽകുന്നതിന്നു അത്യന്തം പ്രയോജനപ്പെടും. അതേപന്തം കവച്ച്ക്കാരൻഭീകരകൃത്യങ്ങൾക്ക ഉപയോഗിച്ചു എന്നും വരാം. സ്വഗൃഹത്തിൽ എത്തിച്ചേരാൻ വെമ്പുന്ന ഒരു യാത്രക്കാരനാണെങ്കിൽ ആ പ്രകാശംതനിക്ക് വലിയ അനുഗ്രഹമായിത്തീരുന്നു. അതേപന്തം മറെറാരാൾക്ക" വൈരനിര്യാതനബുദ്ധിയോടെ ശത്രുവിൻെറ പുരയ്ക്കു് തീവെക്കവാനും ഉപയോഗപ്പെടും. അതുപോലെ മനസ്സ് നല്ല കാര്യങ്ങൾക്കോ ഏററവും ചീത്തകാര്യങ്ങൾക്കോ ഉപയോഗപ്പെടുത്താവുന്നതത്രെ. ശ്രീ. ജവഹർലാൽ നെഹറു ആധുനികശാസ്ത്രത്തിൻെറ പുരോഗതിയെപ്പററി പറയുന്നതു ഇപ്രകാരമാണ്:—

"മനുഷ്യൻെറ ബുദ്ധിപരമായ വളച്ച് ഈ നൂററാണ്ടിലും കഴിഞ്ഞ നൂററാണ്ടിലുമായി അത്യത്ഭുതങ്ങൾതന്നെ ഉണ്ടാക്കീട്ടുണ്ട്. അസാദ്ധ്യമെന്നും അത്യത്ഭുതമെന്നും അസാധാരണമെന്നും പണ്ടുള്ളവർ കരുതിയിരുന്ന പലതും ഇന്നു മനുഷ്യനു സാധിച്ചിട്ടുണ്ട്. പക്ഷെ കണ്ടുപിടുത്തങ്ങളുടെ ഈ രാക്ഷസീയമായ ശക്തി ആദ്ധ്യാത്മിക ചിന്താഗതിയോടുകൂടിയല്ലാതെ ഉപയോഗപ്പെടുത്തുന്നുവെങ്കിൽ നമ്മുടെ എല്ലാ സംസ്കാരങ്ങ

ളേയും മനുഷ്യസമുദായത്തെ തന്നേയും നശിപ്പിക്കാൻ അതു പയ്യാപ്തമാകും. ഭൌതികമായ പുരോഗതിയോടൊപ്പം ആദ്ധ്യാത്മികഭാവന വികസിക്കുന്നില്ല എന്നതാണ് ഇന്നത്തെ ഏററവും വലിയ ആപത്തു്.''

അദ്ദേഹം തന്നെ മറെറാരിടത്ത്, ''ആററംബോമ്പിനുപോലും നശിപ്പിക്കാൻ കഴിയാത്ത ഒരു ശക്തി ലോകത്തിൽ ഉണ്ടെന്നും അതു ഗാന്ധിജി നമുക്കു കാണിച്ചുതന്നിരിക്കുന്നുവെന്നും'' പറയുകയുണ്ടായി. മനുഷ്യൻെറ നിശ്ചയദാർഢ്യത്തെയും ഒന്നിനും കീഴടങ്ങാത്ത മനോബലത്തെയുമായിരിക്കണം നെഹറുജി ഇവിടെ ഉദ്ദേശിച്ചിട്ടുള്ളതു. ആ അടിസ്ഥാനതത്വംതന്നെയാണ് ഭംഗ്യന്തരേണ ശ്രീ ശിവയോഗികൾ 'മനോജയ ഏവ മഹാജയ' എന്ന മുദ്രാവാക്യത്തിലും ''മനോനിയന്ത്രണതത്വത്തിലും'' ഉൾക്കൊള്ളിച്ചിട്ടുള്ളതു്.

മനസ്സ് മഹത്തായ ഒരു ശക്തിവിശേഷമാണ് എന്ന കാര്യത്തിൽ സംശയമില്ല. എന്നാൽ മനസ്സിൻെറ ആ ശക്തി നല്ല കാര്യത്തിലും ചീത്തകാര്യത്തിലും ഉപയോഗപ്പെടുത്താൻ കഴിയും. അമേരിക്കയിലെ റൈററ് സഹോദരന്മാർ വളരെയധികം പരിശ്രമിച്ചും മനസ്സിനെ ഏകാഗ്രമാക്കിയും ആയിരിക്കും ആകാശവിമാനം കണ്ടുപിടിച്ചതു്, പല അസാധാരണനേട്ടങ്ങളും അതുകൊണ്ടുസിദ്ധിച്ചു. അതിവേഗത്തിൽ ഔഷധങ്ങൾ ഒരിടത്തുനിന്നു മറെറാരിടത്തു എത്തിച്ചുകൊടുത്തു രോഗികളെ രക്ഷിക്കുവാനും സമുദ്രമദ്ധ്യത്തിൽ കപ്പലുകൾ തകന്നു അതിലുള്ളവർ മരണവക്ത്രത്തിലേക്ക് നീങ്ങുമ്പോൾ അവരെ രക്ഷിക്കുവാനും അതുപോലെ മററുപല നല്ല കാര്യങ്ങൾചെയ്യുവാനും വിമാനങ്ങൾ ഉപയോഗപ്പെടുന്നു എന്നു നമുക്കു അറിയാം. എന്നാൽ അതേവിമാനങ്ങൾ തന്നെ ജപ്പാനിലെ ഹിറോഷിമയിലും നാഗസാഖിയിലും ആററംബോമ്പുകൾ ഇട്ട് ലക്ഷക്കണക്കിൽ ജീവനാശം വരുത്തുകയുമുണ്ടായി. വിമാന

ങ്ങൾ രണ്ടുതരത്തിലും ഉപയോഗപ്പെടുന്നു എന്നു ഈ അനുഭവങ്ങളിൽനിന്നു നാം മനസ്സിലാക്കുന്നു. അതുപോലെതന്നെ ആററംശക്തി സൃഷ്ടിപരമായ കാര്യങ്ങൾക്കും സംഹാരാത്മക പ്രവർത്തനങ്ങൾക്കും ഉപയോഗപ്പെടുത്തുവാൻ കഴിയും. അങ്ങിനെ ഉപയോഗപ്പെടുത്തുന്നതുമുണ്ട്. ആററം ശാസ്ത്രജ്ഞന്മാർ ഈ കാര്യത്തിൽ നിരപരാധികളാണോ അതല്ല അപരാധികളാണോ? അവർക്ക് ബുദ്ധിപരമായ വികാസം ഇല്ലെന്നു പറയാമോ? മാനസീകമായ വികാസവും ബുദ്ധിശക്തിയും ഉണ്ടായതുകൊണ്ടുമാത്രം മനുഷ്യൻ നേർവഴിക്കു നയിക്കപ്പെടണമെന്നില്ല. ബുദ്ധിയും കഴിവും ചീത്തകാര്യങ്ങൾക്കുപയോഗിച്ചു ലോകത്തിന്നാകമാനം കഷ്ടനഷ്ടങ്ങൾ വരുത്തിയതിന്നും ധാരാളം ഉദാഹരണങ്ങളുണ്ട്. അവിടെയാണ് ശ്രീ ശിവയോഗിയുടെ മനോജയ ഏവ മഹാജയ എന്ന മുദ്രാവാക്യത്തിൻെറ അർത്ഥം വ്യക്തമാകുന്നതു്. മഹാകവിവള്ളത്തോൾ മനോഹരമായ ഒരു പദ്യത്തിൽ ഈ സംഗതി സൂചിപ്പിക്കുന്നുണ്ട്:—

"ബുദ്ധികൊണ്ടു് ചിറകുകളുണ്ടാക്കി
ട്ടെത്ര മേലോട്ടു് കേറിപ്പറന്നാലും
മാനവന്നു മുൻമട്ടിലേ ദൂരസ്ഥം
ജ്ഞാനദേവതേ നിൻ നഭോമണ്ഡലം"

ശ്രീ ശിവയോഗികളുടെ 'ആലോചനാജ്ഞാനപൌരുഷ'മെന്ന മഹത്തായ സിദ്ധാന്തങ്ങൾ ഇവിടെയാണ് ഏററവും അധികം അർത്ഥവത്തായിത്തീരുന്നത്. ആലോചനാജ്ഞാനപൌരുഷങ്ങളാൽ മനസ്സ് നിയന്ത്രിക്കപ്പെടുമ്പോൾമാത്രമെ ആത്മ തൻെറ ബന്ധുവായിത്തീരുന്നുള്ളു. അങ്ങിനെയുള്ള മനസ്സിൻെറ ഉന്നതാവസ്ഥയെപ്പററി തൻെറ മറെറാരു കൃതിയായ 'മോക്ഷപ്രദീപത്തിൽ' ശ്രീ ശിവയോഗികൾ പറയുന്നതു് നോക്കുക:—

"ഉപ്പ് ജലത്തോടു് ഏകീകരിക്കുന്നതുപോലെ മനസ്സ്"

ആത്മാവോട് രാജയോഗത്താൽ ഐക്യത്തെ പ്രാപിക്കുന്നു. അതുതന്നെയാകുന്നു സമാധി അഥവാ രാജയോഗം. ജലത്തിൽ ചേർക്കപ്പെട്ട അല്ലെങ്കിൽ ലയിക്കപ്പെട്ട ഉപ്പ് ജലരൂപത്തിൽമാത്രം കാണുന്നതുപോലെ ആത്മാവോട് അഥവാ അഖണ്ഡസച്ചിദാനന്ദത്തോട് ചേർക്കപ്പെടുന്ന മനസ്സ് ആത്മാവോട് ഐക്യത്തെ പ്രാപിക്കയാൽ ആത്മസ്വരൂപമായിമാത്രം അനുഭവപ്പെടുന്നു.'' ഇതു മനസ്സിന്റെ അത്യുന്നതമായ അവസ്ഥയാകുന്നു. അവിടെ നിസ്സാരമായ വികാരക്ഷോഭങ്ങൾ ഇല്ല. പൂർണ്ണമായ മനഃശാന്തിയും സ്വസ്ഥതയും അപ്പോൾ അനുഭവിക്കുന്നു. അങ്ങിനെയുള്ള ആചാര്യന്മാർ ഇന്നും അപൂർവ്വമായിട്ടെങ്കിലും ഉണ്ട്. ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗികൾ ആ നിലയിൽ എത്തിയിരുന്ന ഒരു മഹാത്മാവായിരുന്നു എന്നുകൂടി ഇവിടെ പറഞ്ഞുകൊള്ളട്ടെ.

തേജോബിന്ദൂപനിഷത്തിലെ ഒരു പദ്യത്തിൽ ഇപ്രകാരം പറയുന്നു:—

'മന ഏവ ഹി സങ്കല്പോ
മന ഏവ ഹി ജീവക
മന ഏവ ഹി ചിത്തഞ്ച
മനോഹങ്കാര ഏവ ച.'

(മനസ്സുതന്നെയാകുന്നു സ്ങ്കല്പം, മനസ്സുതന്നെയാണ് ജീവൻ, മനസ്സുതന്നെയാണ് ചിത്തം, മനസ്സുതന്നെയാണ് അഹങ്കാരം.) 'ജ്ഞാനവാസിഷ്ഠ'ത്തിൽ ചിത്തവൃത്തികൾ മനസ്സിൽനിന്നു വേറിട്ടിരിക്കുന്ന ഒരു പദാർത്ഥമല്ലെന്നും മനസ്സുതന്നെയാണ് പുരുഷനെന്നും പറഞ്ഞിരിക്കുന്നു. മനസ്സ് പുരുഷനും പൂർണ്ണാത്മാവുമാകുന്നു. മനസ്സ് ആത്മാവിൽനിന്നു വേറിട്ടിരിക്കുന്ന മറെറാരു പദാർത്ഥമല്ല എന്നു ശ്രുതികളിലും പറഞ്ഞിട്ടുണ്ട്. അത്രയും ഉന്നതമായ ഒരു നിലയിലേക്ക് മനസ്സിനെ വളർത്തിക്കൊണ്ടുവരേണ്ടത് മനുഷ്യന്റെ മഹത്തായ

ജീവിതലക്ഷ്യപ്രാപ്തിക്ക് അത്യന്താപേക്ഷിതമാണ് എന്നു തന്റെ എല്ലാ കൃതികളിലും ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗികൾ ഊന്നിപ്പറഞ്ഞിരിക്കുന്നു. മനുഷ്യന്റെ ജീവിതലക്ഷ്യം ആനന്ദപ്രാപ്തിയാണ്. കാരണം ആരുടെ മനസ്സും എപ്പോഴും ആനന്ദത്തെ— ശാന്തിയേയും സൌഖ്യത്തേയും— ലക്ഷ്യമാക്കി ചലിച്ചുകൊണ്ടിരിക്കുന്നു. ശാന്തിയടയുമ്പോഴേ ആ ചലനം നിൽക്കുകയുള്ളു. യഥാർത്ഥമായ ആനന്ദമാകട്ടെ മനസ്സിന്റെ നിയന്ത്രണത്തിലും നിശ്ചലതയിലും മാത്രമാണ് പൂർണ്ണമായി കൈവരുന്നത്. രാജയോഗ,സമാധിസ്ഥിതിവരെയും അതു പ്രാപിക്കാൻ സാധിക്കുന്നതാണെന്നു് മനോജയം ശരിക്കും കൈവരുത്തിയ ശ്രീ ശിവയോഗികൾ സ്വാനുഭവത്തിൽക്കൂടി ഉൽഘോഷിച്ചിട്ടുണ്ട്. അങ്ങിനെയുള്ള ഒരു അവസ്ഥ നേടുന്നതുതന്നെയാണ് സർവ്വദുഃഖവിമുക്തമായ മോക്ഷമെന്നു അദ്ദേഹം സിദ്ധാന്തിക്കുന്നു. മനോജയം പൂർണ്ണമായി കൈവരാത്ത സാധാരണക്കാർക്കും അവരുടെ ജീവിതവിജയത്തിന്നു മനോനിയന്ത്രണം അത്യന്താപേക്ഷിതമാണ്. സ്വാമികൾ 'മോക്ഷപ്രദീപ'ത്തിൽ ഇപ്രകാരം പറയുന്നു:—"തന്റെ പൌരുഷത്തിന്നുതക്കവണ്ണം മനോനിയന്ത്രണം സാദ്ധ്യമാകുന്നതിന്നു് സർവ്വപ്രകാരത്തിലും പ്രയത്നം ചെയ്യണം. നല്ലവണ്ണം ഉഴുതുവിതച്ച് വേണ്ടുന്ന പ്രയത്നം ചെയ്യുമ്പോൾ ഭൂമിയിൽ വിളവുണ്ടാകുന്നു. വരുന്നതുവരട്ടെ എന്നു പറഞ്ഞിരുന്നാൽ ഭൂമിയിൽ വിളവുണ്ടാകുമോ? പഠിക്കുന്നതിന്നു് യത്നംചെയ്യുമ്പോൾ അതു സാധിക്കുന്നതു് പരീക്ഷകളിൽ വിജയിക്കുന്നു. ഭവിക്കേണ്ടതു ഭവിക്കും എന്നു പറഞ്ഞിരുന്നാൽ വിജയംസാദ്ധ്യമാകുമോ? ഇല്ല. ഇങ്ങിനെ ഏതേതു കാര്യം സാധിക്കേണ്ടതുണ്ടോ അതെല്ലാം പുരുഷപ്രയത്നംകൊണ്ടു സാധിക്കണം." ശ്രീരാമനോടു് വസിഷ്ഠൻ ഉപദേശിക്കുന്നതായി 'ജ്ഞാനവാസിഷ്ഠ'ത്തിൽ പറയുന്നു:—"അശുഭങ്ങളിൽ പ്രവേശിച്ചുകൊണ്ടിരിക്കുന്ന മനസ്സി

നെ ശുഭകാര്യങ്ങളിൽതന്നെ പിടിച്ചുനിർത്തണം. ഇതു സർവ്വശാസ്ത്രത്തിൻെറയും സംഗ്രഹമാകുന്നു.'' അപ്പോൾ എല്ലാ ശാസ്ത്രങ്ങളുടെയും അർത്ഥം മനോനിയന്ത്രണത്തിൽ കേന്ദ്രീകരിച്ചിരിക്കുന്നു എന്നു വ്യക്തമാകുന്നുണ്ട്.

ആരംഭത്തിൽ വ്യക്തിദൈവങ്ങളെ പ്രാർത്ഥിച്ചും സ്തുതിച്ചുംകൊണ്ട് ആരംഭിച്ച ശ്രീ ശിവയോഗിയുടെ ''ജീവിതലക്ഷ്യാന്വേഷണം'' ഓരോന്നും സ്വതന്ത്രമായി ചിന്തിച്ചും പരിശോധിച്ചും ശരിയല്ലെന്നുകണ്ട് നിരസിച്ച് നിരസിച്ച് മുന്നോട്ടു നീങ്ങി. ഒടുവിൽ സംഘടിതമതക്കാരുടെ സങ്കല്പമായ ഈശ്വരനെപ്പോലും പരിശോധിച്ച് ഈശ്വരൻെറ സഗുണനിർഗ്ഗുണ വ്യക്തിഭാവങ്ങളെ നിരസിച്ചശേഷം ജീവിതലക്ഷ്യം സർവ്വജീവികൾക്കും ആനന്ദപ്രാപ്തിയാണെന്ന സ്വാഭാവികനിഗമനത്തിലെത്തി. അതിന്നു സർവ്വപ്രധാനമായത് മനോനിയന്ത്രണമാണെന്നു സയുക്തികം സോദാഹരണം അദ്ദേഹം പ്രഖ്യാപിക്കുകയും ചെയ്തു.

മററു ചില ആചാര്യന്മാരും ഈ അഭിപ്രായമുന്നയിച്ചിരുന്നുവെങ്കിലും ഇതൊരു പ്രത്യേക തത്വസംഹിതയായി രൂപപ്പെടുത്തിയതും, പ്രചരിപ്പിച്ചതും ശ്രീ ശിവയോഗിയാണെന്നു കൂടി പറയട്ടെ.

## 'മനോജയ ഏവ മഹാജയ'

ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗിയുടെ തത്വസിദ്ധാന്തങ്ങളുടെ കേന്ദ്രബിന്ദുവാണ് "മനോജയ ഏവ മഹാജയ" എന്ന മുദ്രാവാക്യം. അടുത്തത് "അഹിംസൈവ പരമോ ധർമ്മ" എന്നാണ്. മനോജയം സാധിച്ചു കഴിഞ്ഞാൽ അഹിംസാനിഷ്ഠനാവാൻ ഒരാൾക്ക് വലിയ പ്രയാസമില്ല. മനസ്സാണ് ഹിംസയും മററു ക്രൂരകൃത്യങ്ങളും ചെയ്യിക്കുന്നത്. മനസ്സിനെ നിയന്ത്രിക്കാൻ കഴിഞ്ഞാൽപിന്നെ മറെറല്ലാ ദുഷ്കൃത്യങ്ങളിൽനിന്നും അയാൾക്ക് തന്നെത്താൻ വിരമിക്കാൻ കഴിയും. പക്ഷെ മനസ്സിനെ നിയന്ത്രിക്കുന്നതാരാണ്? പുറമെനിന്നുള്ള വല്ല ശക്തിയുമാണോ? ദൈവമാണോ? അല്ല. സ്വന്തം മനസ്സുതന്നെ. മനസ്സിൻെറ ചിന്താപരമായ ശക്തിയെ വർദ്ധിപ്പിച്ചു വികാരപരമായ ചലനത്തെ നിയന്ത്രിക്കാൻ കഴിയുന്നതാണ് മനോനിയന്ത്രണമെന്നു ചുരുക്കത്തിൽ പറയാം. ആനന്ദാദർശത്തിൻെറ മർമ്മപ്രധാനമായ ഭാഗങ്ങൾ മനസ്സിനെ നേർവഴിക്ക് നയിക്കുക, അതിന്നു ആലോചനാ ജ്ഞാനപൌരുഷങ്ങളെ വളർത്തിഎടുത്തു ഉപയോഗപ്പെടുത്തുക, മനസ്സിനെ വിവിധ വികാരങ്ങളിൽ അലയുന്നതിന്നു് അനുവദിച്ചാൽ മനുഷ്യൻെറ ജീവിതലക്ഷ്യമായ ആനന്ദപ്രാപ്തി ഒരിക്കലും സാദ്ധ്യമല്ല എന്നു ജനസാമാന്യത്തിന്നു് മനസ്സിലാക്കിക്കൊടുക്കുക എന്നിവയാണ്. സ്വാമികളുടെ എല്ലാ സിദ്ധഗ്രന്ഥങ്ങളുടെയും മൌലികലക്ഷ്യവും ഇതുതന്നെ. ശ്രീ ശിവയോഗി 'മോക്ഷപ്രദീപ'ത്തിൽ ഒരിടത്തു ഇപ്രകാരം പറയുന്നു:—"രാഗദ്വേഷകാമക്രോധാദികളായ വികാരങ്ങൾ ജന്തുസഹജമാണ്. പക്ഷെ മനുഷ്യനെ സംബന്ധിച്ചേടത്തോളം അവയെ ജയി

ച്ച് ആ ശത്രുക്കളെ നശിപ്പിച്ച് മനോജയത്തിൽക്കൂടി പ്രവ ത്തിക്കേണ്ടതാകുന്നു. ആ മനോജയത്തിൽ സവ്വജയവും അട ങ്ങിപ്പോയി. ആ ജ്ഞാനംകൊണ്ടുതന്നെയാണ് മനുഷ്യന്നു് മൃഗാദിജന്തുക്കളേക്കാൾ വിശേഷം കല്പിച്ചിട്ടുള്ളത്. അതല്ലാ തെ എഴുതുവാനും വായിക്കാനും തക്കിക്കാനും ഗൃഹധനധാന്യാ ദികൾ സമ്പാദിക്കുവാനും ഉള്ള കഴിവുകൊണ്ടു് അവൻ പുണ്ണ നാകുന്നില്ല. അതെല്ലാം സ്വന്തം ശരീരപോഷണത്തിനേ ഉതകുന്നുള്ളു. ശരീരപോഷണത്തിന്നുള്ള ഈ ജ്ഞാനം മൃഗാ ദിജന്തുക്കൾക്കുമുണ്ടു്. പൂച്ച, എലിയെ ഒളിഞ്ഞിരുന്നുകൊണ്ടു് ചാടിപ്പിടിക്കുന്നു. അങ്ങിനെ ചെയ്യാതെ നേരിട്ടു് തന്റെ ശബ്ദത്തോടുകൂടിച്ചെന്നാൽ എലി ഓടിപ്പോകുമെന്നും എലിയെ പിടിപ്പാൻ കഴിയുകയില്ലെന്നുമുള്ള ജ്ഞാനം പൂച്ചയ്ക്കു് ഉണ്ടെ ന്നുള്ളതു് വ്യക്തമാണല്ലൊ. ഇങ്ങിനെ സകല ജീവികൾക്കും അതാതിന്റെ ശരീരപോഷണത്തിന്നുള്ള ജ്ഞാനവും ഉപായ വും ഉണ്ടു്. ആഹാരനിദ്രമൈഥുനാദികൾ മൃഗങ്ങൾക്കുമുണ്ടു്. പിന്നെ മനുഷ്യനു് എന്തു വിശേഷം? ഇനി ഭാഷയുടെയും മററും കായ്യമാണെങ്കിൽ മൃഗങ്ങളുടെ ഭാഷ മനുഷ്യനും മനസ്സി ലാകുന്നില്ലെന്നു് വ്യക്തമാകുന്നുണ്ടല്ലൊ". മനസ്സിന്റെ ദൃഢ തയെയും സ്ഥൈയ്യത്തെയും നിയന്ത്രണത്തെയുംകുറിച്ച് വള രെയധികം ഉപന്യസിച്ചിട്ടും തൃപ്തിപ്പെടാതെ ശ്രീ ശിവയോ ഗി തന്റെ മനസ്സിനോടുതന്നെ പറയുന്നതു നോക്കുക:–"ഹേ മനസ്സേ സമ്പത്തോ, ആപത്തോ, മരണമോ വരട്ടെ. പവ്വതം പോലെ കുലുങ്ങാതിരിക്കു, ആനന്ദിക്കു ഹേ സഖേ, (മനസ്സേ) ചിലർ നിന്നെ സ്തുതിക്കട്ടെ, ചിലർ നിന്ദിക്കട്ടെ, ചിലർ ഉപ ദ്രവിക്കട്ടെ, ചിലർ നിന്റെ സ്വത്തെല്ലാം അപഹരിക്കട്ടെ. വി കാരപ്പെടാതെ നീ കായ്യങ്ങൾ നടത്തുക."

"ഹേ മനസ്സേ പ്രളയകാലം വരട്ടെ. സൂയ്യചന്ദ്രന്മാർ പ തിക്കട്ടെ, സവ്വലോകത്തെയും വഹിച്ചുകൊണ്ടിരിക്കുന്ന ഭൂമി ഇളകട്ടെ, നീ അനങ്ങരുതു്."

"ഹേ മനസ്സേ പർവ്വതം പൊട്ടിത്തെറിക്കട്ടെ, ഭയങ്കരമായ പ്രളയമാരുതൻ അടിക്കട്ടെ സമുദ്രം ക്ഷോഭിക്കട്ടെ. നീ ഒരിക്കലും ക്ഷോഭിക്കരുതു."

"ഹേ മനസ്സേ, ബഹുമാനത്തിലും അപമാനത്തിലും സുഖത്തിലും ദുഃഖത്തിലും നീ വികാരപ്പെടാതെ ഇരിക്കു. പരമാനന്ദത്തെ ചിരകാലം അനുഭവിക്കു. ബഹുജനങ്ങൾ ബഹുമാനിക്കുമ്പോൾ നില വിട്ടു സന്തോഷിച്ചാൽ അവരുടെ ബഹുമാനം കുറയുമ്പോൾ ദുഃഖവും കോപവും ഉണ്ടാകും." ശ്രീ ശിവയോഗികൾ സ്വന്തം മനസ്സിനെ സംബോധനചെയ്തു ഉൽബോധിപ്പിച്ച കാര്യങ്ങൾ ഇതരവ്യക്തികൾക്കു മനോദാർഢ്യം സമ്പാദിക്കാനുള്ള മാർഗ്ഗനിർദ്ദേശങ്ങളാണ് അദ്ദേഹത്തിൻെറ ദൃഷ്ടിയിൽ മനസ്സ് ഒരു ജഡവസ്തുവല്ല. തികച്ചും ചൈതന്യവസ്തുവാണ്. ആ ചൈതന്യത്തെ ഉത്തേജിപ്പിക്കുകയും ഉണത്തുകയും ഉപയോഗപ്പെടുത്തുകയും ചെയ്യണം എന്നുള്ളതാണ് അദ്ദേഹത്തിൻെറ സന്ദേശം. മനസ്സിൻെറ വിപുല നഭോമണ്ഡലംഇത്രയധികം കണ്ടറിഞ്ഞിട്ടുള്ളവർ നമ്മുടെ ആചാര്യന്മാരിൽ അധികമില്ല. നമ്മൾ ലോകത്തിലെ മഹാന്മാരെയെല്ലാം അളക്കുന്നതും പരിഗണിക്കുന്നതും അവരുടെ വിവിധ കർമ്മപരിപാടികളെ മുൻനിർത്തിയാണല്ലൊ. ആ കർമ്മപരിപാടികൾക്കെല്ലാംതന്നെ രൂപംകൊടുത്തിരുന്നതു അവരുടെ മനോവൃത്തികളായിരുന്നുവെന്നതു തീച്ച. 2500കൊല്ലം കഴിഞ്ഞിട്ടും ശ്രീ ബുദ്ധനെ നാം അനുസ്മരിക്കുകയും ആരാധിക്കുകയും ചെയ്യുന്നുണ്ടെങ്കിൽ അതു അദ്ദേഹത്തിൻെറ മഹത്തായ ഭാവനകളെയും തത്വസിദ്ധാന്തങ്ങളെയും മുൻനിർത്തിയാണ്. അവയ്ക്കു രൂപംകൊടുത്തതാകട്ടെ ശ്രീ ബുദ്ധൻെറ മാനസിക നിലയായിരുന്നു. അങ്ങിനെ ഓരോരുത്തരുടെയും മനസ്സ് വളർത്തിയെടുക്കുവാനും മഹത്തായ കാര്യങ്ങൾ നിറവേററാനും കഴിയുമെന്നു ശ്രീ ശിവയോഗികൾ ലോകത്തെ ഉൽബോധിപ്പിക്കുന്നു.

ഈശ്വരനെപ്പററിയുള്ള ശ്രീ ശിവയോഗിയുടെ അടിസ്ഥാനനിഗമനങ്ങൾ മൂന്നാണ്. (1) ഈശ്വരൻ വ്യക്തിസ്വരൂപനും വികാരിയുമല്ല. അതിനാൽ ഈശ്വരനു സ്തുതിയോ, പൂജയോ, പ്രാത്ഥനയോ ഒന്നുംതന്നെ ആവശ്യമില്ല. (2) ഈശ്വരൻ സഗുണനല്ല, സർവ്വശക്തനല്ല, സർവ്വവ്യാപിയുമല്ല അങ്ങിനെയൊക്കെ ആയിരുന്നുവെങ്കിൽ അദ്ദേഹം തന്റെ സൃഷ്ടികളായ മനുഷ്യരടക്കമുള്ള ജീവജാലങ്ങളുടെ സുഖദുഃഖങ്ങളും ആവശ്യങ്ങളും സ്വയം അറിയുമായിരുന്നു. ആ നിലയ്ക്കു അവക്കു സൽബുദ്ധിമാത്രംകൊടുക്കുമായിരുന്നു. ഈശ്വരൻ നിർഗ്ഗുണനാണെന്നു പറയുന്നതും ശരിയല്ല. നിർഗ്ഗുണനാണെങ്കിൽ ഈശ്വരനെപ്പററിയുള്ള മതഗ്രന്ഥങ്ങളിലെ വിവരണങ്ങളും ഈശ്വരൻ സൃഷ്ടിസ്ഥിതികത്താവാണെന്നുള്ള സങ്കല്പവും അടിസ്ഥാനരഹിതങ്ങളും അത്ഥശൂന്യങ്ങളുമാകും. (3) ഈശ്വരൻ ഉണ്ടൊ ഇല്ലയൊ ഈശ്വരൻ സഗുണനാണൊ നിർഗ്ഗുണനാണൊ എന്നിങ്ങിനെയുള്ള പരസ്പരവിരുദ്ധങ്ങളായ വാദപ്രതിവാദങ്ങളിലൊന്നും തലയിടേണ്ടതില്ല. തല തല്ലി വാദിച്ചതുകൊണ്ടു പ്രയോജനവുമില്ല

എന്നാൽ സ്വാമികൾ തന്റെ സുപ്രസിദ്ധമായ 'മോക്ഷപ്രദീപം' എന്ന ഗ്രന്ഥത്തിൽ ലോകവ്യാപകവും നാമരൂപരഹിതവുമായ ഒരു ശക്തിയെപ്പററി സവിസ്തരം പ്രതിപാദിക്കുന്നുമുണ്ടു. ആ ശക്തിയെ അദ്ദേഹം ഈശ്വരൻ എന്നു പേർ ചൊല്ലി വിളിക്കുന്നില്ല. പ്രപഞ്ചത്തിന്റെ ആസ്തികൃത്തിന്നും, പ്രവത്തനങ്ങൾക്കും അടിസ്ഥാനം ആ ശക്തിയാണെന്നു അദ്ദേഹം സിദ്ധാന്തിച്ചിട്ടുമുണ്ടു. ആ ശക്തിയെപ്പററി ചിന്തിക്കുന്നതായാൽ നാം ആധുനികശാസ്ത്രത്തിന്റെ മേഖലയിൽകടന്നു ആററംശക്തിയുടെ സമീപംവരെ എത്തിയേക്കാം. പ്രകൃതിയിലെ സർവ്വചരാചരങ്ങളിലും പ്രതിഭാസങ്ങളിലും പരിവത്തനങ്ങളിലും ആ ശക്തി അടങ്ങിയിരിക്കുന്നതായി സൂക്ഷ്മത്തോളം ചിന്തിച്ചാൽ കാണുകയുംചെയ്യും.

ഉണ്ടാകുക, വളരുക, നശിക്കുക ഈ മൂന്നു അവസ്ഥാഭേദങ്ങൾ എല്ലാററിലും നാം കാണുന്നു. ഈ മൂന്നവസ്ഥകളെ സൃഷ്ടി, സ്ഥിതി, സംഹാരകർമ്മങ്ങളെന്നു പറഞ്ഞു അവയുടെ നിയന്ത്രണം ഏകനായ ഈശ്വരനിലോ അനേകം ഈശ്വരന്മാരിലൊ സമർപ്പിക്കുകയാണ് പതിവ്. വാസ്തവത്തിൽ ഈ മൂന്നു പ്രക്രിയകളും നടക്കുന്നതു വസ്തുക്കളിൽ ലീനമായിരിക്കുന്ന ശക്തിവിശേഷത്തിൻെറ സ്വയം പ്രവർത്തനം വഴിക്കാണ്. ഒരു മരം വിത്തിൽനിന്നുണ്ടാകുന്നു. അതിന്നു വേരുകൾ പൊട്ടുന്നു. മണ്ണിൽനിന്നും വായുവിൽനിന്നും അതു ആഹാരം വലിച്ചെടുക്കുന്നു.. അങ്ങിനെ വലുതാകുന്നു. ഇതിനെല്ലാം ഉള്ള കഴിവ് അഥവാ ശക്തി ആ മരത്തിന്നു ആര് കൊടുത്തു? പുറമെനിന്നാരും കൊടുത്തതല്ല. ആ വിത്തിൽതന്നെ അതിന്നുള്ള ശക്തി അടങ്ങിയിരിക്കുന്നു. ആ വിത്തിലുള്ള ശക്തിയുടെ വികാസമാണ് മരം. ആ വികാസം പരിപൂർണ്ണമാകുമ്പോൾ വളർച്ചയുടെ ഘട്ടം അവസാനിക്കുന്നു. പിന്നീട് അതു നശിക്കാൻ തുടങ്ങുന്നു. അങ്ങിനെ നാശത്തിന്നുള്ള പ്രവർത്തനശക്തിയും അതിൽ അടങ്ങിയിരിക്കുന്നു. അഥവാ ആ നാശം തന്നെയും ശക്തിയുടെ മറെറാരു വികാസമാണ്.

ഒരു വടവൃക്ഷത്തിൻെറ വിത്ത് ഏററവും ചെറുതാണ്. ചിലപ്പോൾ വഴതിനവിത്തിൻെറയോ മുളകുവിത്തിൻെറയോ വലുപ്പംതന്നെ അതിന്നുണ്ടാകയില്ല. എന്നാലും വടവൃക്ഷം ഭീമാകാരമായി പടർന്നു പന്തലിച്ചുവളരുന്നു. വഴതിനച്ചെടിയോ മുളകുചെടിയോ അങ്ങിനെ വളരുന്നില്ല. അവയുടെ ഉപാധിഭേദമാണ് കാരണം. എന്നാൽ രണ്ടിൻെറയും അടിസ്ഥാനം ഒന്നുതന്നെയാണ്. അതായത് സ്വയം വളർന്നു വികസിക്കുവാനുള്ള ശക്തി. ഉപാധി ഭേദത്തെപ്പററി പറയുമ്പോൾ ഒരു സംഗതികൂടി ഓർമ്മിക്കേണ്ടതുണ്ട്. ശക്തിയേറിയ ഒരു വെട്ടേററാൽ മനുഷ്യനോ മൃഗമോ മരിച്ചുപോയെന്നു

വരും. എന്നാൽ ഒരു വൃക്ഷത്തിനാണ് അങ്ങിനെ വെട്ടേല്ക്കുന്നതെങ്കിൽ മരം നശിച്ചെന്നുവരില്ല. ആ മുറിവിന്റെ പാട് ഏതാനുംകാലംകൊണ്ടു നികന്നുപോകും. ഇതിന്റെ കാരണവും ഉപാധിഭേദമാണ്. ചെടികൾ തമ്മിൽ ഒട്ടിച്ചുവളർത്തുന്ന സമ്പ്രദായം നമുക്ക് പരിചിതമാണല്ലൊ. അതുപോലെ ചില മരങ്ങൾ തല വെട്ടിക്കളഞ്ഞാലും പിന്നേയും പുതിയ മുളകൾ പൊട്ടിവന്നു വളരും. മററു ചിലതു വിത്തിനുപകരം കൊമ്പു മുറിച്ചു കുഴിച്ചിട്ടാൽ പുതിയ മരമായി വളരും. അതും ഉപാധിഭേദമാണ്. ചിലതു വേഗം വളൎന്നു നശിക്കുന്നു. ചിലതുദീൎഘകാലം നിലനിന്നു നശിക്കുന്നു. രണ്ടിനും വളരാനും വികസിക്കാനും ഒടുവിൽ നശിക്കാനുമുള്ള ശക്തി ഒന്നുതന്നെ. അതുപോലെ അനേകായിരംനാഴിക ദൂരത്തുള്ള മൃഗങ്ങളുടെ ബീജം കൊണ്ടുവന്നു ഇവിടെ നമ്മുടെ മൃഗങ്ങൾക്കു ഗൎഭോല്പാദനം നടത്തുന്നതു നാം അനുഭവത്തിൽ കാണുന്നു. പശുക്കൾക്ക് കുത്തിവെച്ചു ഗൎഭോല്പാദനം നടത്തുന്നതു ഇന്നു സൎവ്വസാധാരണമാണ്. സ്ത്രീപുരുഷബീജങ്ങൾ ട്യൂബുകളിൽ കൂട്ടിച്ചേൎത്തു മനുഷ്യസന്താനങ്ങളെ ഉല്പാദിപ്പിക്കാമെന്നു പറയുന്നു. ചില അനുഭവങ്ങളും റിപ്പോൎട്ട്ചെയ്യപ്പെട്ടിട്ടുണ്ടു്. ഇതിലെല്ലാം അന്തൎഭവിച്ചിട്ടുള്ളതു് സൃഷ്ടിസ്ഥിതിസംഹാരകൎത്താവായ ഈശ്വരന്റെ പ്രവൃത്തികൾ അല്ല; സൎവ്വാന്തൎയ്യാമിയായിട്ടുള്ള ഒരു സ്വയം പ്രവൎത്തനശക്തിയാണ്. ശ്രീ ശിവയോഗി തന്റെ സിദ്ധാനുഭൂതിയിൽ:—

> അണുവിലുമണുവേതെന്നോ—
> അഖിലംവ്യാപിച്ച വസ്തുവേതെന്നോ
> ഗുരുവിൽ ഗുരുവേതെന്നോ
> പരയെന്നോതുന്ന ശക്തിയതുതന്നെ.

എന്നു പ്രസ്താവിച്ചിട്ടുള്ളതു ഇവിടെ സ്മരണീയമാണ്. സംഘടിതമതക്കാരൊ ഈശ്വരഭക്തന്മാരൊ അതിന്നെന്തു പേരുപറ

ഞ്ഞാലും കൊള്ളാം.ആധുനികശാസ്ത്രജ്ഞന്മാർ എങ്ങിനെ വ്യാഖ്യാനിച്ചാലും കൊള്ളാം. ആ ശക്തിയെമാത്രമാണ് സർവ്വത്തിന്നും ആധാരമായി ശ്രീ ശിവയോഗി ഊന്നിപ്പറയുന്നതു്. ആ ശക്തി ഏതായാലും സംഘടിതമതക്കാർ പറയുന്ന സൃഷ്ടികർത്താവായ ഈശ്വരനല്ലെന്നു് അദ്ദേഹം അസന്നിഗ്ദ്ധമായി വ്യക്തമാക്കിയിരിക്കുന്നു. സംഘടിതമതക്കാരുടെ ഈശ്വരനെപ്പററിയുള്ള മൂഢവിശ്വാസങ്ങളിൽപ്പെട്ടു് സാധാരണക്കാർ വഴിപിഴക്കരുതെന്നു് കരുതിയാണ് അദ്ദേഹം 'ആനന്ദാദർശ'ത്തിൽ ഈശ്വരദർശനപ്രകരണത്തിൽ ഈശ്വരനെപ്പററി സവിസ്തരം ചർച്ചനടത്തിയിട്ടുള്ളതു്. ഈശ്വരനെപ്പററിയുള്ള വാദപ്രതിവാദകോലാഹലങ്ങൾകൊണ്ടു ആനന്ദേച്ഛുവായ മനുഷ്യന്നു് യാതൊരു ഗുണവുമില്ലെന്നു് അദ്ദേഹം ഉറപ്പിച്ചുപറയുകയാണ്:-'ഈശ്വരനിൽ ദോഷങ്ങൾ ഒന്നും ആരോപിക്കാതെയും ഈശ്വരനെ നിന്ദിക്കാതെയും നമുക്കു് ദുഃഖനിവൃത്തിക്കും സുഖത്തിന്നും സ്വതസ്സിദ്ധമായ ആനന്ദമാർഗ്ഗത്തിൽക്കൂടെ സഞ്ചരിക്കാവുന്നതാണ്.'

ഈശ്വരസങ്കല്പത്തിന്റെ പേരിലും, മതഭേദങ്ങളുടെ പേരിലും, പ്രചാരത്തിലുള്ള അന്ധവിശ്വാസങ്ങളിൽനിന്നും മനുഷ്യൻ മുക്തനാകണമെന്നു മനസ്സിലാക്കിയാൽമാത്രം പോര. ഗുണദോഷവിവേചനത്തോടുകൂടിയ മനുഷ്യർ ജീവിതലക്ഷ്യമായി സ്വീകരിക്കേണ്ട ആദർശം എന്താണെന്നു കണ്ടുപിടിക്കേണ്ടതും ഉണ്ടു്. ആ ജീവിതലക്ഷ്യം എന്താണെന്നുകൂടി സ്വാമികൾ സവിസ്തരം വിശദീകരിക്കുന്നുണ്ടു്.

മററു ജീവികളെല്ലാംതന്നെ ജന്തുസഹജമായ മൂന്നു ആവശ്യങ്ങൾകൊണ്ടു്, ആഹാരം, നിദ്ര, മൈഥുനം ഇവകൊണ്ടു്, തൃപ്തിപ്പെടുന്നു. വയർനിറച്ചു ഭക്ഷിക്കുക, ആവശ്യാനുസരണം വിശ്രമിക്കുക അഥവാ ഉറങ്ങുക, വികാരാവേശമുണ്ടാകുമ്പോൾ ഇണചേരുക. ജന്തുസഹജമായ ആവശ്യങ്ങളാണ് ഇവ.

അതുകൊണ്ടവ സന്തുഷ്ടി നേടുന്നു. മനുഷ്യർക്കും ഈ മൂന്നാവശ്യങ്ങൾ സുപ്രധാനംതന്നെയാണ്. പ്രാകൃത മനുഷ്യർ മൃഗങ്ങളെപ്പോലെതന്നെ ഈ മൂന്നാവശ്യങ്ങൾകൊണ്ട് തൃപ്തിപ്പെടുകയും ചെയ്തിരുന്നു. ഇന്നും അങ്ങിനെ തൃപ്തിപ്പെടുന്ന ചില കാട്ടുവർഗ്ഗക്കാരുണ്ട്. പരിഷ്കൃതജനവിഭാഗങ്ങളിൽതന്നെയും അത്രയുംകൊണ്ട് സംതൃപ്തിയടയുന്നവരുമുണ്ടാവാം.

എന്നാൽ മനുഷ്യൻ സംസ്കാരസമ്പന്നനായതോടെ പുതിയ അറിവുകൾ ഉൾക്കൊണ്ടതോടെ ചിന്താശക്തി വികസിച്ചതോടെ പ്രാകൃതമനുഷ്യരിൽനിന്നും മൃഗങ്ങളിൽനിന്നും എത്രയോ ദൂരം മുന്നോട്ടു കടന്നുനിൽക്കുകയാണ്. അതുകൊണ്ടു മനുഷ്യനെ സംബന്ധിച്ചേടത്തോളം— സംസ്കാരസമ്പന്നനായ മനുഷ്യനെ സംബന്ധിച്ചേടത്തോളം — ഒരു ജീവിതലക്ഷ്യം ഉണ്ടായിരിക്കണം. അതു എന്തായിരിക്കണം? അതിനെക്കുറിച്ച് ചിന്തിച്ചാണ് പലരും പല വിശ്വാസങ്ങളുടെയും, ആചാരങ്ങളുടെയും, അനുഷ്ഠാനങ്ങളുടെയും പിടിയിൽ പെടാൻ ഇടയായത്. അതിനെപ്പററി പല ചിന്താഗതിക്കാർക്കും പററിയ അബദ്ധങ്ങളെ ശിവയോഗികൾ ചൂണ്ടിക്കാണിക്കുകയും മനുഷ്യൻെറ ജീവിതലക്ഷ്യം എന്തായിരിക്കണമെന്നു് കാര്യകാരണസഹിതം ഉൽബോധിപ്പിക്കുകയും ചെയ്തിട്ടുണ്ട്.

ആ ലക്ഷ്യമെന്താണ്? സ്വാഭാവികമായി എല്ലാ ജീവരാശികൾക്കുമുള്ള ആനന്ദേച്ഛയുടെ പൂർത്തീകരണംതന്നെ. ആ പൂർത്തീകരണം എങ്ങിനെ ശാസ്ത്രീയമായ രീതിയിൽ പൂർണ്ണമായി നേടാം എന്ന്, ആനന്ദാദർശം വിശദീകരിക്കുന്നു.

'അഷ്ടാംഗഹൃദയ'ത്തിൽ വാഗ്ഭടാചാര്യൻെറ സുപ്രസിദ്ധമായ ഒരു പദ്യമുണ്ട്.

"സുഖാർത്ഥാ സർവ്വഭൂതാനാം
മതാസർവ്വാ പ്രവർത്തയ .
സുഖം ച ന വിനാ ധർമ്മം
തസ്മാൽ ധർമ്മ പരോ ഭവേൽ"

ജീവരാശികൾ മുഴുവൻ സുഖത്തിനുവേണ്ടിയാണ് കർമ്മം ചെയ്യുന്നതു്. എന്നാൽ യഥാർത്ഥമായ സുഖം ലഭിക്കേണമെങ്കിൽ ചെയ്യുന്ന കർമ്മങ്ങളെല്ലാം ധർമ്മപരതയോടുകൂടിയവയായിരിക്കണം. ഇതാണു് ഈ പദ്യത്തിൻെറ സാരം. ഇതിൽനിന്നു ആനന്ദമാണ്— അഥവാ സുഖമാണ്—സർവ്വരുടേയും ജീവിതലക്ഷ്യമെന്നു വ്യക്തമാകുന്നു. 'സർവ്വഭൂതാനാം' എന്ന പദംകൊണ്ടു മനുഷ്യരെ മാത്രമല്ല എല്ലാ ജീവജാലങ്ങളെയും ആചാര്യൻ നിർദ്ദേശിക്കുന്നുണ്ട്.

ശ്രീ ബ്രഹ്മാനന്ദ സ്വാമി ശിവയോഗികൾ തൻെറ അവസാന കൃതിയായ 'ആനന്ദാദർശ'ത്തിൽ ആനന്ദദർശനം എന്ന രണ്ടാം അദ്ധ്യായത്തിൽ ജീവിതത്തിൻെറ ലക്ഷ്യം ആനന്ദമാണെന്നു് തെളിയിച്ചിരിക്കുന്നു. അദ്ദേഹം പറയുകയാണ്:—

"ആനന്ദമതമാണ് എല്ലാററിലും മീതെ. കാരണം അതിന്നു് സർവ്വസമ്മതമുണ്ട്. ഈശ്വരനില്ലെന്നു വാദിക്കുന്ന നാസ്തികരും ആനന്ദത്തെതന്നെ ആഗ്രഹിക്കുന്നു. ഈശ്വരഭക്തന്മാരുടെ ആഗ്രഹവും ദുഃഖമല്ല ആനന്ദംതന്നെയാണ്. അങ്ങിനെ ഈശ്വരഭക്തനും നിരീശ്വരവാദിയും ഒരുപോലെ ആനന്ദത്തെ ആഗ്രഹിക്കുന്നതുകൊണ്ടു് സർവ്വരുടേയും സഹജമായും സത്യമായുമിരിക്കുന്നതു് ആനന്ദമാണെന്നു വ്യക്തമാകുന്നു. സർവ്വപ്രാണികളും ആനന്ദത്തെ അഥവാ സുഖത്തെ ഇച്ഛിക്കുന്നു. അവ ഈശ്വരനെ ഇച്ഛിക്കുന്നില്ല. അതുകൊണ്ടു് ഈശ്വരൻ സർവ്വസമ്മതനല്ല എന്നുവരുന്നു. ആനന്ദംതന്നെ സർവ്വസമ്മതമായ മഹിമയുള്ള വസ്തു എന്നു വ്യക്തം. പശു, പക്ഷി മുതലായ ജീവികളും ആനന്ദത്തെ—അഥവാ സുഖത്തെതന്നെ ഇച്ഛിക്കുന്നു. അവ ഈശ്വരനെപ്പററി അറിയുന്നില്ല. ഈശ്വരനെ ഇച്ഛിക്കുന്നില്ല. അതുകൊണ്ടു് ആവക ജീവികൾക്കും ഈശ്വരനല്ല ആനന്ദംതന്നെയാണ് സർവ്വസമ്മതം. സാംഖ്യമതക്കാരും ബുദ്ധമതക്കാരും ജൈനമതക്കാരും ഈശ്വരനെ പ

രിഗണിക്കുന്നതേ ഇല്ല. എന്നാൽ അവരും ആനന്ദത്തെതന്നെ ആഗ്രഹിക്കുന്നു. ദുഃഖത്തെ ഒരിക്കലും ആഗ്രഹിക്കുന്നില്ല. ഇപ്രകാരം ആബാലവൃദ്ധം സകല മതക്കാരും പശു, പക്ഷി മുതലായ സർവ്വജന്തുക്കളും എന്നും പ്രകൃത്യാതന്നെ സുഖേച്ഛയോടു കൂടിയവരാണ്. അതുകൊണ്ടു് ആനന്ദമാണ് ഈശ്വരനല്ല സർവ്വസമ്മതമെന്നു് വീണ്ടും വീണ്ടും പ്രഖ്യാപിക്കുവാൻ മടിക്കേണ്ടതില്ല.''

സാധാരണക്കാരായ എല്ലാവരും എല്ലാമതക്കാരും ഈശ്വരവിശ്വാസികളും നിരീശ്വരവാദികളും ഏകദൈവ വിശ്വാസികളും ബഹുദൈവ വിശ്വാസികളും എല്ലാം തന്നെ ആനന്ദത്തെയും സുഖത്തേയും സന്തോഷത്തെയും ആഗ്രഹിച്ചുകൊണ്ടാണ് എപ്പോഴും പ്രവർത്തിക്കുന്നതെന്നു നമുക്കു അനുഭവമുണ്ടല്ലൊ. ഒരു കൈയിൽ ദുഃഖവും മറെറ കൈയിൽ ആനന്ദവും ഉണ്ടെന്നു സങ്കല്പിച്ചുകൊണ്ടു നിങ്ങൾ ഏതെങ്കിലും ഒരു കുട്ടിയോടുചോദിക്കു ആനന്ദം വേണമോ ദുഃഖംവേണമോ എന്നു്. കുട്ടി ഒരിക്കലും ദുഃഖംവേണമെന്നു പറയുകയില്ല. ആനന്ദത്തിൻെറ വിശദാംശങ്ങൾ എന്തെല്ലാമാണെന്നോ ദുഃഖത്തിൻെറ സ്വഭാവം എന്താണെന്നോ അവൻ അറിഞ്ഞെന്നുവരില്ല. എന്നാലും ഒന്നു അവനറിയാം. ആനന്ദമാണ് നല്ലതു എന്നും, ദുഃഖം അതിന്നു എതിരായതും വിപരീതമായതും ആണെന്നും. ഇതറിയുന്നതിന്നു പാണ്ഡിത്യമോ വിദ്യാഭ്യാസമോ പുസ്തകപരിജ്ഞാനമോ ഒന്നും ആവശ്യമില്ല. കുട്ടിയുടെ ജീവിതാരംഭത്തിൽതന്നെ ആനന്ദത്തിന്നുള്ള ആഗ്രഹം അങ്കുരിക്കുന്നു എന്നുള്ളതാണനുഭവം. മററു അനുഭവങ്ങൾ പലതും പ്രായമാകുന്ന ക്രമത്തിൽ ഉണ്ടാകുന്നു. എന്നാൽ ആനന്ദേച്ഛയും സുഖം അറിയുവാനുള്ള കഴിവും ഏററവും ചെറുപ്രായത്തിൽ തന്നെ കുട്ടികളിൽ കാണാം. കാരണം ആനന്ദേച്ഛയുടെ പ്രകൃതിസ്വഭാവം തന്നെ. അതു് മററുള്ളവർ എഴുതിയുണ്ടാക്കിയതും പ്രമാണത്തി

ന്റെ രൂപത്തിൽ സങ്കല്പിച്ചുണ്ടാക്കിയതുമല്ല. നേരെമറിച്ചു ലോകത്തിലെങ്ങും സ്ഥായീഭൂതമായ ജീവജാലങ്ങളുടെ സ്വഭാവവിശേഷമാകുന്ന ആനന്ദകാംക്ഷ. ഈ സ്വഭാവത്തെ അതിന്റെ ഉദ്ദേശലക്ഷ്യങ്ങളിൽ പൂണ്ണമായും അനുഭവപ്പെടുത്തുകയാണ് ആനന്ദാദർശപ്രസ്ഥാനംകൊണ്ടു് ശ്രീ ശിവയോഗി ഉദ്ദേശിച്ചിട്ടുള്ളതു.

അദ്ദേഹം പറയുന്നു:—

"ചിലർ വ്യഭിചരിക്കുന്നു. ചിലർ കക്കുന്നു. ചിലർ കളവുപറയുന്നു. ചിലർ മദ്യപാനം ചെയ്തു ഉച്ചത്തിൽ അട്ടഹസിക്കുന്നു, കളിക്കുന്നു, പതിക്കുന്നു നഗ്നന്മാരായി നടക്കുന്നു. ഇതെല്ലാം തെററായ വഴികളാണെങ്കിലും അവർ ഇങ്ങിനെ ചെയ്യുന്നതു സ്വന്തം ആനന്ദം ഉദ്ദേശിച്ചോ അതല്ല ഈശ്വരനെ ഉദ്ദേശിച്ചോ? ഭത്താവു ഭായ്യയേയും ഭായ്യ ഭത്താവിനെയും പിതാവും പുത്രനും, ഗുരുവും ശിഷ്യനും അന്യോന്യവും വഞ്ചിക്കുന്നു. വഞ്ചിച്ചു തൽക്കാലസാദ്ധ്യതകൾ നേടുന്നു. ഇതു അവരവരുടെ ആനന്ദത്തിന്നുവേണ്ടിയോ ഈശ്വരന്നുവേണ്ടിയോ? ശിക്ഷാരക്ഷകളെ ചെയ്യുന്ന രാജാക്കന്മാർ പണ്ടുകാലത്തു അന്യോന്യം യുദ്ധംചെയ്യുകയും രാജ്യങ്ങൾ പിടിച്ചടക്കുകയും ചെയ്തിരുന്നു. ആ യുദ്ധങ്ങൾ സ്വന്തം അഭിമാനത്തിന്നും അതുവഴി ആനന്ദത്തിന്നും വേണ്ടിയോ അതല്ല ഈശ്വരനെ ഉദ്ദേശിച്ചോ? യഥാത്ഥത്തിൽ ഈവകയെല്ലാം തന്നെ അതാതിൽ നിന്നു തങ്ങൾക്കു സുഖമോ, ആനന്ദമോ, സന്തോഷമോ ലഭിക്കുന്നതിന്നുവേണ്ടിയും, ലഭിക്കുമെന്ന വിശ്വാസത്തിലും ചെയ്യുന്നതാണ്. അതല്ലാതെ അവയൊന്നും തന്നെ ഈശ്വരന്നു വേണ്ടി ചെയ്യുന്നതല്ല. അതുകൊണ്ടു് ആനന്ദംതന്നെയാണ് എല്ലാററിലും മീതെയെന്നു വീണ്ടും തെളിയുന്നു. ധനധാന്യാദികളുടെ സമൃദ്ധി തങ്ങളുടെ ലക്ഷ്യമായ ആനന്ദത്തെ സമ്പാദിക്കുവാൻ ഉതകുന്നതാണെന്നു കരുതുന്നതുകൊണ്ടാണ് മനുഷ്യർ കളവ് മുതലായ പാപകർമ്മങ്ങളെ ചെയ്യുന്നതു. ഈശ്വരവി

ശ്വാസമോ ഈശ്വരസേവയോ ധനധാന്യാദി സമ്പത്തുകളെപ്പോലെ ആനന്ദത്തിന്നു ഉപകരിക്കുമെങ്കിൽ സർവ്വരും ഈശ്വരനെ സേവിക്കും. ആചാര്യന്മാരും വേദശാസ്ത്രങ്ങളും ആരും അവരെ ഉപദേശിക്കേണ്ടിവരില്ല. ഈശ്വരമതത്തേയും ഈശ്വരവിശ്വാസങ്ങളെയും ഉപേക്ഷിച്ച് പാപകർമ്മങ്ങൾ ചെയ്യുവാൻ മനുഷ്യർ ഓടുന്നതു ആനന്ദത്തിലുള്ള ആശകൊണ്ടാണ്. അതുകൊണ്ടു ആനന്ദമാണ് സർവ്വത്തേക്കാളും–ഈശ്വരനെക്കാളും പ്രിയമായ വസ്തു എന്നു വ്യക്തമാകുന്നു. വളരെക്കാലം വിദ്യാഭ്യാസം നടത്തി ഉന്നതപരീക്ഷ പാസ്സായി ചിലർ ഗവർമ്മെണ്ടു ഉദ്യോഗങ്ങൾക്കു പോകുന്നു. അഗാധസമുദ്രങ്ങൾ കടന്നും അന്യരാജ്യങ്ങളിൽ ചെന്നും നാനാവ്യാപാരങ്ങൾ ചെയ്യുന്നു. ഇതെല്ലാം അവരവർക്ക് ആനന്ദത്തിന്നു വേണ്ടിയോ അതല്ല, ഈശ്വരന്നു വേണ്ടിയോ?''

ഇനി ഈശ്വരനെ പൂജിക്കുന്നതും ഭജിക്കുന്നതും വഴിപാട് കഴിക്കുന്നതുംതന്നെ എടുത്തുനോക്കുക. അതെല്ലാം എന്തിനുവേണ്ടിയാണ്? എന്തുഉദ്ദേശിച്ചുകൊണ്ടാണ്. ഗുരുവായൂർ, തിരുപ്പതി, പഴനി, രാമേശ്വരം മുതലായ മഹാക്ഷേത്രങ്ങളിൽ പൂജാദികൾ നടത്തുന്ന പുരോഹിതർതന്നെ അതെന്തിനുവേണ്ടിയാണ് ചെയ്യുന്നത്? ആ ക്ഷേത്രങ്ങളിലെ വിഗ്രഹങ്ങളിൽ ഈശ്വരൻ കുടികൊള്ളുന്നു എന്നും ആവക ഈശ്വരന്മാരെ അഥവാ വിഗ്രഹങ്ങളെ പരിചരിക്കുന്നതുകൊണ്ട് തങ്ങൾ ധന്യരായി–കൃതാർത്ഥരായി എന്നും അവർ കരുതുന്നുണ്ടോ? ഇല്ലെന്നുള്ളതു വ്യക്തം. കാരണം ശമ്പളം കയററികിട്ടുന്നതിന്നുവേണ്ടി ഈവക ക്ഷേത്രങ്ങളിൽ പൂജാരികൾ പ്രക്ഷോഭംകൂട്ടുകയും പണിമുടക്കുകയും സത്യാഗ്രഹമനുഷ്ഠിക്കുകയും ചെയ്യുന്നതായി നാം കാണുന്നുണ്ട്. കാരണമെന്ത്? ആയിരക്കണക്കിൽ ഭക്തന്മാർ വളരെ വളരെ ദൂരസ്ഥലങ്ങളിൽ നിന്നുപോലും വന്നാരാധിക്കുന്ന ആ ദേവനിലുള്ള ഭക്തിവി

ശ്വാസമാണോ അതല്ല കിട്ടുന്ന പ്രതിഫലമാണോ അവരെ ആനന്ദിപ്പിക്കുന്നതു്? ആദ്യത്തെതാണെങ്കിൽ അവരെന്തിനു കൂടുതൽ ശമ്പളത്തിന്നു വഴക്കുകൂടണം? അപ്പോൾ അവർ ഒരു തൊഴിൽ എന്ന നിലയിൽ പൂജാദികർമ്മങ്ങൾ നടത്തുകയാണെന്നു വ്യക്തം. അതിൽനിന്നു കിട്ടുന്ന പ്രതിഫലംകൊണ്ടു് സുഖവും ആനന്ദവും നേടാമെന്നു അവർ കരുതുകയാണ്. ശ്രീ ശിവയോഗി ഇപ്രകാരം ചോദിക്കുന്നു:—"ഈശ്വരനെ പൂജിക്കുന്നു, പ്രാർത്ഥിക്കുന്നു, ഈശ്വരനാമമന്ത്രങ്ങളെ ജപിക്കുന്നു. ഇതെല്ലാം തനിക്കു ആനന്ദത്തിന്നോ അതല്ല ഈശ്വരന്നുവേണ്ടിയോ? അതുപോലെതന്നെ യാഗവ്രതാദികഠിനകർമ്മങ്ങൾ കൊണ്ടുള്ള ദുഃഖത്തെ സഹിക്കുന്നതും തന്റെ ആനന്ദത്തിന്നു വേണ്ടിയോ ഈശ്വരന്നുവേണ്ടിയോ?"

ഇങ്ങിനെ സാധാരണ യുക്തികൊണ്ടും അനുഭവംകൊണ്ടും ചിന്തിക്കുമ്പോൾതന്നെ മനുഷ്യരുടേമാത്രമല്ല, മററു ജീവികളുടേയും ലക്ഷ്യം സ്വന്തം ആനന്ദവും സുഖവുംതന്നെയാണെന്നു വ്യക്തമാകുന്നു. പക്ഷെ ഈ അടിസ്ഥാനത്തിൽ അധികമാരും ചിന്തിക്കാറില്ല. എന്നാൽ ചുഴിഞ്ഞു് ആലോചിക്കുമ്പോൾ നമ്മുടെ ഓരോ പ്രവൃത്തിയും സ്വന്തം ആനന്ദത്തെ ഇച്ഛിച്ചുകൊണ്ടാണെന്നു വ്യക്തമാകും. "കൈലാസം നന്നാവാൻവേണ്ടി ആരും പ്രദോഷം നോല്ക്കാറില്ല" എന്നൊരു പഴമൊഴിയുള്ളതു വളരെ അർത്ഥവത്താണ്. പ്രദോഷം നോല്ക്കുന്നതും ശിവനെ ഭജിക്കുന്നതും എല്ലാംതന്നെ അതിൽനിന്നു് തനിക്കു ഗുണകരമായ എന്തെങ്കിലും നേട്ടംകിട്ടുമെന്നുള്ള വിശ്വാസംകൊണ്ടാണ്. നാനാതരത്തിലുള്ള ഈശ്വരസ്തുതികളും ആ അടിസ്ഥാനത്തിലുള്ളവതന്നെ. അങ്ങിനെ സുഖേച്ഛയും ആനന്ദാനുഭവത്തിന്നുള്ള ആഗ്രഹവുംതന്നെയാണ് സകല ജീവരാശികളേയും നയിക്കുന്നത്. ശ്രീ ശിവയോഗി പറയുന്നു:—"ശ്വാക്കളും മററു വളർത്തുമൃഗങ്ങളും തരംകിട്ടുമ്പോൾ തങ്ങ

ളെ വളത്തുന്ന യജമാനന്മാരുടെ കസാലകളിലും കിടക്കകളിലും മേശപ്പുറത്തുമൊക്കെ കയറിക്കിടക്കുന്നു. ആനന്ദേച്ഛതന്നെയാണ് ഇങ്ങിനെ ചെയ്യാൻ അവയെ പ്രേരിപ്പിക്കുന്നതു്. അഥവാ അതിൽ സുഖംകാണുന്നതുകൊണ്ടാണ്. അങ്ങിനെ ചെയ്യുമ്പോൾ യജമാനൻെറ വെറുപ്പിനേയും കോപത്തേയും അവ ശ്രദ്ധിക്കുന്നില്ല വിലവെക്കുന്നില്ല. നേരേമറിച്ച് തങ്ങളുടെ സ്വന്തം സുഖത്തെയാണ് അവ വിലവെക്കുന്നതു്. മഴ പെയ്യുമ്പോൾ പക്ഷികൾ അവയുടെ കൂടുകളിലും പശു മുതലായ ജന്തുക്കൾ അവയുടെ രക്ഷാകേന്ദ്രങ്ങളിലും സ്വയം ചെന്നു ചേരുന്നു. ഇതു അവയുടെ സ്വന്തം സുഖത്തിന്നുവേണ്ടിയോ അതല്ല ഈശ്വരന്നുവേണ്ടിയോ? സ്വപ്നത്തിൽപോലും ഈശ്വരനെപ്പററി യാതൊന്നും അറിയാത്ത ശിശുക്കൾ അവരുടെ ആഹാരമായ മുലപ്പാലിനെ ഇച്ഛിക്കുന്നു. അതു കിട്ടുമ്പോൾ സന്തോഷിക്കുന്നു. ഇതു ശിശുക്കളുടെ ആനന്ദത്തിന്നുവേണ്ടിയോ? അതല്ല ഈശ്വരന്നുവേണ്ടിയോ?"

ഇവിടെ മറെറാരുചോദ്യം ഉന്നയിക്കപ്പെട്ടേക്കാം. എല്ലാസുഖങ്ങളും ഉണ്ടായിട്ടുപോലും അവയെല്ലാം ത്യജിച്ച് പലരും കഷ്ടപ്പെട്ടുകൊണ്ടു് ഈശ്വരനെ ഭജിക്കുന്നുണ്ടല്ലൊ. അതെന്തുകൊണ്ടാണ്? അതിന്നുള്ള പ്രചോദനം എന്താണ്? ഈ ചോദ്യത്തിന്നു ശ്രീ ബ്രഹ്മാനന്ദസ്വാമിശിവയോഗികൾ നൽകുന്ന ഉത്തരം നോക്കുക. അദ്ദേഹം പറയുന്നു:—"വിവിധ മതാചാര്യന്മാരുടെ പ്രമാണങ്ങൾ നിമിത്തം ഈശ്വരനെ പൂജിച്ചാൽ സർവ്വദുഃഖങ്ങളേയും നീക്കാം. ഈശ്വരൻ സർവ്വാഭീഷ്ടങ്ങളേയും നൽകും. ചക്രവർത്ത്യാദി പദവികളോടുകൂടി ഇഹലോകത്തിൽ സുഖിക്കാം. മരണശേഷം സ്വർഗ്ഗത്തേയും ലഭിക്കും എന്നും മററും മതാചാര്യന്മാർ വേദാദിമതപ്രമാണങ്ങളിൽ ഉൽഘോഷിച്ചിട്ടുണ്ടു്. അതുകൊണ്ടു ഇഹപരലോകങ്ങളിൽ പരമാനന്ദം കിട്ടുമല്ലൊ എന്നു മോഹിച്ച് അങ്ങിനെയു

ള്ള ജനങ്ങൾ ഈശ്വരനെ ഭജിക്കുന്നതാകുന്നു. ധനികൻ മററു ഗുണങ്ങളൊന്നും ഇല്ലാത്തവനാണെങ്കിലും ധനത്തിലുള്ള ആഗ്രഹംകൊണ്ടും ആയാളിൽനിന്നു ധനംകിട്ടുമല്ലൊ എന്നമോഹംകൊണ്ടു ജനങ്ങൾ ആ ധനികനെ ആദരിക്കുന്നു, ബഹുമാനിക്കുന്നു, പൂജിക്കുന്നു. അപ്രകാരം ആനന്ദത്തിലുള്ള ആശകൊണ്ടു ജനങ്ങൾ ഈശ്വരനേയും പൂജിക്കുന്നു. രണ്ടു പൂജകളുടേയും ഉദ്ദേശം ഒന്നാണ്. ആനന്ദവും സുഖവും നേടുക എന്നുള്ളതു്."

"തന്റെ ആനന്ദത്തിന്നു ഹാനിയെ ചെയ്യുന്നവർ അമ്മയോ, അച്ഛനോ, അനുജനോ, പുത്രനോ, ഭാര്യയോ ആരുതന്നെയായാലും ശരി അവരെ അയാൾ കഠിനമായി വെറുക്കുന്നു. ചിലപ്പോൾ അവരെ ത്യജിക്കുന്നു. മററു ചിലപ്പോൾ അവരെ ദ്വേഷിക്കുന്നു. എല്ലാററിനെയും ത്യജിച്ചു സ്വന്തം ജീവനെ രക്ഷിക്കാനുള്ളതാണ് മനുഷ്യന്റെ ശ്രമം. എന്നാൽ സർവ്വത്ര തനിക്കു ദുഃഖമാണ് അനുഭവപ്പെടുന്നതെങ്കിൽ അയാൾ തന്റെ ഏററവും പ്രിയപ്പെട്ട ജീവനെതന്നെയും ഉപേക്ഷിക്കുന്നു. അയാൾ ജീവിക്കുന്നതിൽ ദുഃഖവും മരിക്കുന്നതിൽ ആനന്ദവും കാണുന്നു. ഇതിൽനിന്നു സ്വന്തം ജീവനെക്കാൾ മനഃസ്വസ്ഥതയും തന്മൂലമുള്ള ആനന്ദവുമാണ് പ്രധാനമെന്നു വ്യക്തമാകുന്നില്ലേ?"

എന്നാൽ സാധാരണക്കാർ ആനന്ദമെന്നും സുഖമെന്നും കരുതുന്നതു മിക്കവാറും ധനംകൊണ്ടും മററുപായങ്ങൾകൊണ്ടും നേടുന്ന തൽക്കാലസംതൃപ്തിയെയാണ്. ആ അടിസ്ഥാനത്തിലാണ് അവർ ധനാർജ്ജനത്തിന്നൊരുമ്പെടുന്നതു. അതിന്നു സഹായകമാകാൻ ക്ഷേത്രങ്ങളിൽ പ്രാർത്ഥിക്കുന്നു. വഴിപാടുകൾ നൽകുന്നു. നാട്ടുപ്രമാണിമാരായ ധനികന്മാരെ സേവിക്കുന്നതിന്റെ കാരണവുംമററൊന്നല്ല. അവർ സങ്കല്പിക്കുന്ന ആനന്ദവും ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗികൾ അനുഭവ

പ്പെടുത്തുന്ന ആനന്ദവും തമ്മിൽ വലിയ അന്തരമുണ്ട്. സാധാരണക്കാരൻ തന്നിൽനിന്നു ബാഹ്യമായതും അസ്ഥിരമായതും ചിലപ്പോൾ ദുഃഖപര്യവസായിയായിത്തീരുന്നതുമായ സുഖത്തിൻെറ പിന്നാലെയാണ് പോകുന്നത്. ആ സുഖം ക്ഷണികമാണ്. അതു നേടുന്നതിന്നുവേണ്ടിതന്നെ എന്തും ചെയ്യാൻ മടിയില്ലാത്ത ആളുകൾ ശാശ്വതമായ ആനന്ദത്തെപ്പററി അറിയുമ്പോൾ എന്തുമാത്രം ആഹ്ലാദിക്കും? എത്രമാത്രം പ്രവർത്തിക്കും?

വിചാരശീലനായ മനുഷ്യൻെറ ആനന്ദപ്രാപ്തി ബാഹ്യമായി ലഭിക്കുന്ന ഭക്ഷണപാനീയങ്ങൾകൊണ്ടും മററു സുഖസൌകര്യങ്ങൾകൊണ്ടും പൂർത്തിയാകുന്നില്ല. ഭക്ഷണപാനീയങ്ങളായ പ്രാഥമിക ആവശ്യങ്ങളിൽനിന്നു് അവൻ വളരെദൂരം ആനന്ദവും തേടി മുന്നോട്ടു പോകേണ്ടതുണ്ട്. അവസാനം അവനതു കണ്ടെത്താൻ കഴിയുകയും വേണം. അങ്ങിനെയഥാർത്ഥവും സ്ഥിരവുമായ ആനന്ദത്തെ ദർശിക്കുവാനുള്ള മാർഗ്ഗനിർദ്ദേശങ്ങളാണ് 'ആനന്ദാദർശ'ത്തിലെ ആനന്ദദർശനമെന്ന അദ്ധ്യായത്തിൽ ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗികൾ സവിസ്തരം നൽകുന്നത്.

# 'ആനന്ദ മതമേവ സഹജം'

"മതം" എന്നു പറഞ്ഞാൽ "അഭിപ്രായം" എന്നേ അർത്ഥമുള്ളൂ. എങ്കിലും ദീർഘകാലത്തെ പരിചയം നിമിത്തം "മതം" ഇന്ന് ഒരു പ്രത്യേക മാമൂലാചാരങ്ങളോടുകൂടിയ കൃത്രിമമായ ഒരു ചട്ടക്കൂടായി മാറിയിരിക്കുന്നു. സംഘടിതമതങ്ങളുടെ സകല സങ്കുചിതത്വവും പരസ്പരവിദ്വേഷവും "ദിവ്യത്വ"വെളിപാടുകളും കെട്ടുകഥകളും "മതം" എന്ന വാക്കു കേൾക്കുമ്പോൾ നമ്മുടെ മനസ്സിൽ പതിഞ്ഞുപോകും. ശ്രീ ശിവയോഗികളുടെ, "ആനന്ദമതമേവ സഹജം, സർവ്വേഷാമന്യൽ സർവ്വം കല്പിതം" എന്ന മുദ്രാവാക്യത്തെപ്പറ്റി മുമ്പു സൂചിപ്പിച്ചിട്ടുണ്ടല്ലൊ. സ്വാമികൾ അങ്ങിനെ ഉച്ചൈസ്തരം ഉൽഘോഷിക്കുമ്പോൾ സംഘടിതമതങ്ങളുടെ യാതൊരു സങ്കുചിതത്വവും ആ 'മതത്തെ' ബാധിക്കുന്നില്ല. അതു സർവ്വജീവി സമ്മതമാണ്. വിശ്വത്തോളം വിശാലവുമാണ്. പ്രകൃതിസിദ്ധവുമത്രെ. അങ്ങിനെ സഹജമായ–സ്വാഭാവികവും പ്രകൃത്യാലുള്ളതുമായ–ഉൽകൃഷ്ടതത്വം അഥവാ ഏകമതം, ആനന്ദമതമാണെന്നും അതിന്നുമാത്രമെ സർവ്വസമ്മതിയുള്ളു എന്നും സ്വാമികൾ സുവ്യക്തമായി തെളിയിച്ചു നമ്മെ ബോദ്ധ്യപ്പെടുത്തുന്നു. ആനന്ദമതവും സാധാരണ അർത്ഥത്തിലുള്ള സംഘടിതമതവും തമ്മിൽ കടലും കടലാടിയുമെന്ന ബന്ധംപോലുമില്ല. ആനന്ദത്തെ ആഗ്രഹിക്കുകയും അംഗീകരിക്കുകയും ചെയ്യുന്ന കാര്യത്തിൽ പരസ്പരഭിന്നങ്ങളായ ഹിന്ദു, മുസ്ലിം, ക്രിസ്ത്യൻ മതക്കാർ ഏകാഭിപ്രായക്കാരാണെന്നുള്ളതുതന്നെയാണ് ഒരു ഉദാഹരണം. അദ്ദേഹം പറയുന്നു:—

"മനുഷ്യൻ മററെല്ലാററിനെയും– സ്വന്തം ജീവനെപ്പോലും ഉപേക്ഷിച്ച് ആനന്ദത്തെ ആഗ്രഹിക്കുവാൻ കാരണം എന്താകുന്നുവെങ്കിൽ നാം ആനന്ദത്തിങ്കൽനിന്നു ജനിച്ചവരും ആനന്ദജാതികളുമാകുന്നു എന്നുള്ളതുകൊണ്ടുതന്നെ. എല്ലാ ജീവന്മാരും അല്ലെങ്കിൽ ജീവികളും ആനന്ദത്തിങ്കൽനിന്നു ജനിച്ചവരാകുന്നു. ആനന്ദവൈഭവംകൊണ്ടാണവർ ജീവിക്കുന്നതു്. അവർ അന്വേഷിക്കുന്നതും ആനന്ദത്തിലേക്കുതന്നെ. അവസാനത്തിൽ മുക്തിയെ കാംക്ഷിക്കുന്നതും ആനന്ദപ്രാപ്തിക്കാണല്ലോ. ഇങ്ങിനെ ആലോചിക്കുമ്പോൾ ശാശ്വതാനന്ദത്തെ ആഗ്രഹിച്ച് വളരെ കഷ്ടപ്പെട്ടും, അതിനെ പ്രാപിക്കുവാൻ ശ്രമിക്കുന്നു. ഈ സ്ഥിതിക്ക് ഭിന്നമതക്കാരെന്നു വാദിക്കുന്ന സകല മതക്കാരും ഒരേ ആനന്ദജാതി മതക്കാരാകുന്നുവെന്നതും സിദ്ധമായി. ഈ സർവ്വജനാനുഭവത്തിന്നു് വിപരീതമായിരിക്കുന്ന മതഭേദപ്രമാണങ്ങളേയും ആചാര്യവചനങ്ങളേയും വിശ്വസിച്ച് കലഹിക്കുന്നതു് ഒട്ടും ശരിയല്ല. സത്യസ്ഥിതി ഈ തരത്തിലിരിക്കുമ്പോൾ മതാചാര്യന്മാരാലും പ്രമാണിമാരാലും ഈ യാഥാർത്ഥ്യം അറിയാതെ കല്പിക്കപ്പെട്ട ആചാരങ്ങളെ അംഗീകരിച്ചതുകൊണ്ടാണ് ജനങ്ങളുടെ ഇടയിൽ മതഭേദമുണ്ടായതു്. മാതാവിൻെറയും പിതാവിൻെറയും ജാതിമതഭേദങ്ങളെ അനുസരിക്കുന്നതുനിമിത്തം അവരുടെ സന്താനങ്ങൾക്കും അതാതു ജാതിമതഭേദങ്ങളിലുള്ള മമത്വം വർദ്ധിക്കുന്നു. ഉദാഹരണത്തിന്നു ഒരു വള്ളി സമീപത്തിലുള്ള ഒരു വൃക്ഷത്തെ ചുററി പടന്നു വളരുന്നതുപോലെ ബാലന്മാരുടെ സ്വഭാവഗുണങ്ങൾ സഹവാസികളെ അനുവർത്തിക്കുന്നു അതായതു് ശിശുക്കൾ ആരോടുകൂടി വളരുന്നുവോ അവരുടെ ഭാഷയും ആചാരവും സമ്പ്രദായങ്ങളും അവരും പഠിക്കുന്നുവെന്നർത്ഥം. അപ്രകാരംതന്നെ ശിശുക്കൾക്ക് അവർ വളരുന്ന കുടുംബങ്ങളിലെ ജാതിമതാചാരങ്ങളിൽ മമത്വം സംഭവിക്കു

ന്നു. അങ്ങിനെ വരുന്നതു സാധാരണമാണല്ലൊ. അതുപോലെതന്നെ ഈ പരിചയംനിമിത്തം ഞാൻ ഹിന്ദു, ഞാൻ ക്രിസ്ത്യൻ' ഞാൻ മുസ്ലിം, ഞാൻ ശൈവൻ, ഞാൻ വൈഷ്ണവൻ, ഞാൻ ബൗദ്ധൻ എന്നും മററും നാനാമത ജാതിഭേദവും എന്റെ മതം ഉൽകൃഷ്ടം, നിന്റെ മതം നികൃഷ്ടം എന്നും മററുമുള്ള വാദവും ദുരഭിമാനവും കലഹവും മററും ഉണ്ടായിത്തീരുന്നു. ശിശുവായിരിക്കുമ്പോൾ മാതൃഭാഷയല്ലാതെ ഒരു ശിശുവും മററൊരുഭാഷ സംസാരിക്കുന്നില്ല. അതു അന്യപരിചയമില്ലാത്തതുകൊണ്ടാണ്. സവ്വവും പരിചയംവഴിക്കാണു വന്നുചേരുന്നതു്. കുഷ്ഠം, വസൂരി, പ്ലേഗ് മുതലായ രോഗങ്ങൾ പോലെ ജാതിരോഗങ്ങളും മതരോഗങ്ങളും മാതാവ്, പിതാവു് മുതലായവരിൽനിന്നും ഗുരുജനങ്ങളിൽനിന്നും സംക്രമിക്കുന്നു. ഇങ്ങിനെയാണു് ലോകത്തിൽ വിവിധ ജാതികളും മതങ്ങളും വളരെ ഉണ്ടായതു്. ഇതെല്ലാം ഇടയിൽ വന്നുചേന്നതാണു്. ജനിക്കുമ്പോൾ ഉള്ളതല്ല. ജനിക്കുമ്പോൾ കൂടെ ജനിച്ച മതം ഒന്നുമാത്രം. അതു ആനന്ദമതമാകുന്നു.

ഹിന്ദുക്കൾക്കു വിവിധജാതികളെന്ന ഭേദബുദ്ധി എങ്ങിനെയുണ്ടായോ, അതുപോലെ ലോകത്തിൽ നാനാമതങ്ങളെന്ന ഭേദബുദ്ധിയും ഉണ്ടായി. രക്ഷിതാക്കന്മാർ ശിശുവിന്നു ഒരു പേർ വിളിക്കുന്നു ആ പേർ കൂടെജനിച്ചിട്ടുള്ളതല്ല. അപ്രകാരം മതാചാര്യന്മാരും ഓരോ മതം കല്പിച്ചതാകുന്നു. ആ മതവും ജനിക്കുമ്പോൾ കൂടെയുള്ളതല്ല. എന്നാൽ പരിചയംകൊണ്ടു് ആ പേരിലും ആ മതത്തിലും ഒരാൾക്കു് ക്രമേണ പ്രിയമുണ്ടായിത്തീരുന്നു. അങ്ങിനെയാണ് എന്റെ പേർ, എന്റെ മതം, എന്റെ ജാതി, എന്റെ ഈശ്വരൻ എന്നിങ്ങിനെയുള്ള ധാരണകൾ ജനങ്ങൾ അതുപോലെതന്നെ സഹജമായ ജീവതലക്ഷ്യത്തേയും ആനന്ദമതത്തേയും മറന്നുപോകുകയും നാനാമതഭേദബുദ്ധികൾ ലോകത്തിൽ ഉറയ്ക്കുകയും ചെയ്തു.''

അങ്ങിനെ സ്വാഭാവികമായ മനുഷ്യന്റെ ജീവിതലക്ഷ്യം ആനന്ദപ്രാപ്തിയാണെന്ന യാഥാർത്ഥ്യം ജനങ്ങൾക്ക് മനസ്സിലാക്കികൊടുക്കുവാൻവേണ്ടിയാണ് ശ്രീ ബ്രഹ്മാനന്ദസ്വാമിശിവയോഗികൾ മററു സങ്കല്പജാതിമതഭേദങ്ങളെ കഠിനമായി എതിർത്തതു്. ആ ജാതിമതഭേദങ്ങളും ആചാരങ്ങളും വ്യക്തിദൈവവും മനുഷ്യരെ യഥാർത്ഥ ജീവിതലക്ഷ്യത്തിൽനിന്നു വളരെയധികം അകററിക്കൊണ്ടുപോകുന്നു. അക്കാരണത്താലാണ് ശ്രീ ശിവയോഗിക്ക് കൃത്രിമമായ ജാതിമതവർഗ്ഗദൈവങ്ങളെ എതിർക്കേണ്ടിവന്നതു്. ജാതിമതഭേദങ്ങളെ എതിർക്കുക എന്നതിനേക്കാൾശ്രീ ശിവയോഗിയുടെ ലക്ഷ്യം മനുഷ്യനെ സ്വാഭാവിക ജീവിതലക്ഷ്യമായ ആനന്ദത്തിലേക്ക് അടുപ്പിക്കുകയായിരുന്നു. ആ ലക്ഷ്യപ്രാപ്തിക്ക് ആദ്യമായിവഴി വെട്ടിത്തെളിയിക്കേണ്ടതായിട്ടുണ്ടു്. അതിന്നു മാർഗ്ഗത്തിലുള്ള കാടുപടലുകളായ ജാതിമതാദ്യനാചാരങ്ങളെ അദ്ദേഹം എതിർത്തു. ആദർശവും യുക്തിചിന്തയുമാകുന്ന ആയുധങ്ങൾ ഉപയോഗിച്ച് അവ അദ്ദേഹം വെട്ടിമാററി. അപ്പോൾ അതുവരെ അവയിൽ ഒളിഞ്ഞിരുന്ന് സ്വന്തം തടി രക്ഷിച്ചിരുന്ന പുരോഹിതവർഗ്ഗവും മാമൂൽ അനാചാരാദികൾകൊണ്ടു ജനങ്ങളെ ചൂഷണംചെയ്തിരുന്ന മതമേധാവികളും അദ്ദേഹത്തെ എതിർത്തു. അതു പിന്നീട് ആനന്ദാദർശപ്രസ്ഥാനത്തിന്നുനേരെ വെല്ലുവിളികളായി ഉയൎന്നു. പക്ഷെ ഇന്നവ മിക്കവാറും ദുർബ്ബലങ്ങളായി തീൎന്നിരിക്കുന്നു. ശ്രീ ശിവയോഗികൾ "ആനന്ദാദർശ" ത്തിലെ രണ്ടാം അദ്ധ്യായത്തിൽ പറയുന്നതു കേൾക്കുക:—

"അസത്യങ്ങളായ മതങ്ങളെയും ജാതികളെയും ആചാരങ്ങളെയും ഖണ്ഡിപ്പാനായി എന്നെ പ്രേരിപ്പിച്ചതു സർവ്വജീവികളുടെയും സത്യവും ജീവിതലക്ഷ്യവുമായ ആനന്ദപ്രാപ്തിയാകുന്നു. ചിലർ ഗ്രന്ഥങ്ങൾ എഴുതുമ്പോൾ തങ്ങളെ ഈ ഗ്രന്ഥം എഴുതുവാൻ പ്രോത്സാഹിപ്പിച്ചതു സ്നേഹിതന്മാരാ

ണെന്നും ചിലർ ബിരുദധാരികളായ ഇന്നിന്നവരാണെന്നും മററും ഗ്രന്ഥങ്ങളുടെ പ്രാരംഭത്തിൽ പ്രസ്താവിച്ചു കാണാറുണ്ടു. എന്നാൽ എന്നെ ഈ ഗ്രന്ഥം എഴുതുവാൻ പ്രേരിപ്പിച്ചതു മനുഷ്യരുടെ പരസ്പരമാത്സര്യബുദ്ധിയും മനുഷ്യർ ആനന്ദം തേടി ഈശ്വരപ്രീതിക്കുവേണ്ടി ആടു, കോഴി മുതലായ പ്രാണികളെ അറുത്ത് ബലി അർപ്പിക്കുന്നതും ആ ജീവികളുടെ തദവസരത്തിലുള്ള സങ്കടങ്ങളും നാനാമതങ്ങൾനിമിത്തം മർത്ത്യന്മാർ തമ്മിൽ കലഹിക്കുന്നതും അവർ പലതരം ദുഃഖങ്ങളിൽ പതിക്കുന്നതും കണ്ടുസഹിക്കാൻ കഴിയാത്തതുകൊണ്ടുമാണ്. അതിനാൽ നാനാമതഭേദ-മാമൂലാചാരങ്ങളെ ഖണ്ഡിച്ച് ആനന്ദമതത്തെ പ്രകാശിപ്പിക്കുവാൻ ഞാൻ പുറപ്പെട്ടതാകുന്നു. ഞാൻ ഒന്നുകൂടി ഈ മതവാദികളോടു ചോദിക്കുന്നു. എല്ലാ ജീവരാശികൾക്കുമുള്ള സ്വാഭാവികമായ ആനന്ദേച്ഛയല്ലാതെ ആനകൾക്ക് തുമ്പിക്കൈപോലെയും പക്ഷികൾക്ക് ചിറകുപോലെയും ഏതെങ്കിലും മതചിഹ്നം സ്വതസിദ്ധമായിട്ടുണ്ടെങ്കിൽ ആ മതചിഹ്നം നിങ്ങൾ കാട്ടുവിൻ. അങ്ങിനെ കാണിച്ചാൽ ഞാൻ സന്തോഷത്തോടുകൂടി ആ മതത്തെ സ്വീകരിക്കാം. എന്നാൽ ആനന്ദമതത്തിന്നു അങ്ങിനെ വല്ല ചിഹ്നവുമുണ്ടോ? ഇല്ല. നേരെമറിച്ച് സർവ്വന്മാക്കും സഹജമായിട്ടുള്ള ആനന്ദേച്ഛ അവക്ക് എല്ലാവക്കും ഒരുപോലെ ഉണ്ടു. അതുകൊണ്ടാണ് ആരും പ്രേരിപ്പിക്കാതെയും ഉപദേശിക്കാതെയുംതന്നെ ജനങ്ങൾ ജന്മനാ ആനന്ദത്തെ ഇച്ഛിക്കുന്നതു്. കരയിൽ പിടിച്ചിട്ട മത്സ്യം ജലത്തിലേക്ക്തന്നെ പോകുവാൻ ആഗ്രഹിക്കുന്നു. അതിന്നുവേണ്ടി കഠിന പരിശ്രമം ചെയ്യുന്നു. അപ്രകാരം സർവ്വജീവികളും ആനന്ദത്തെ പ്രാപിക്കുവാൻ ഇച്ഛിക്കുന്നു. കാരണം നാം ആനന്ദത്തിങ്കൽനിന്നു വന്നവരാകുന്നു. സർപ്പം മുതലായവ പൊത്തിൽനിന്നും പുറത്തേക്ക് സഞ്ചരിക്കുന്നു. പിന്നെ അവ പൊത്തിലേക്ക്തന്നെ

പോകുവാൻ ഇച്ഛിക്കുന്നു. അപ്രകാരം സർവ്വജീവികളും ആനന്ദത്തെ പ്രാപിക്കുവാൻ ഇച്ഛിക്കുന്നു. അതുകൊണ്ടു നാം ആനന്ദത്തിൽനിന്നു വന്നവരാകുന്നു. പക്ഷികൾ കൂട്ടിൽനിന്നു ഭൂമിയിലേക്ക് വരുന്നു. വീണ്ടും കൂട്ടിലേക്കുതന്നെ ഗമിക്കുവാൻ ഇച്ഛിക്കുന്നു അപ്രകാരം സർവ്വജീവികളും ആനന്ദത്തെ ഇച്ഛിക്കുന്നതു നാം ആനന്ദത്തിൽനിന്നു വന്നവരാണെന്നു തെളിയിക്കുന്നുണ്ട്."

എന്താണ് ആനന്ദം? ഒരു കുട്ടിക്ക് ഒരു കളിപ്പാട്ടം കിട്ടിയാൽ ആനന്ദമായി. കുറെ കഴിയുമ്പോൾ ആ കളിപ്പാട്ടം കൊണ്ടു കുട്ടിക്ക് ആനന്ദിക്കാൻ കഴിയാതെവരുന്നു. അതു വലിച്ചെറിയുന്നു. എന്നാൽ നല്ല മറെറാരു കളിക്കോപ്പ് കൊടുത്താൽ അവൻ ആ പുതിയ കളിക്കോപ്പുകൊണ്ടു ആനന്ദിക്കുകയായി. പക്ഷെ കുട്ടിയെ ആനന്ദിപ്പിക്കുന്ന കളിപ്പാട്ടങ്ങൾ മുതിന്ന് ഒരാളെ ആനന്ദിപ്പിക്കുന്നില്ല. മുതിന്ന ആളുകളിൽതന്നെ പുകവലി, മദ്യപാനം, ചൂതുകളി, സിനിമ, കുതിരസ്സവാരി മുതലായ പലതിലും ആനന്ദം അനുഭവിക്കുന്നവരുണ്ടു്. പക്ഷെ അവക്കും അതിൽ സ്ഥായിയായ ആനന്ദം ജനിക്കുന്നില്ല. കുട്ടികളുടെ കളിപ്പാട്ടംപോലെതന്നെ കുറെ കഴിയുമ്പോൾ അവ ഓരോന്നും ഉപേക്ഷിക്കപ്പെടുന്നു. അതിനാൽ തന്നിൽനിന്നു ഭിന്നമായ വസ്തുക്കളിൽ ഒന്നിലുംതന്നെ സ്ഥിരമായ ആനന്ദം ദശിക്കുക സാദ്ധ്യമല്ല എന്നു വ്യക്തമാകുന്നു. ഇതേമാതിരിയുള്ള ആനന്ദം പക്ഷിമൃഗാദികൾക്കും ഉണ്ടാകുന്നുണ്ടു്. നല്ല പുല്ലും വെള്ളവുമുള്ള സ്ഥലത്തു ഒരു പശുവിനെ മേയാൻ വിട്ടുനോക്കു. അതു വളരെ ഉത്സാഹത്തോടുകൂടി മററു ചിന്തകൂടാതെ പുല്ലുതിന്നു വയറുനിറക്കുന്നു. വെള്ളം കുടിച്ചു വിശ്രമിക്കുന്നു. അതു തീച്ചയായും ആനന്ദിക്കുകയാണ്. പക്ഷെ ആ ആനന്ദത്തിന്നും താൽക്കാലികത്വമേയുള്ളു. പുല്ലും വെള്ളവും വേണ്ടതുപോലെ കിട്ടാതാകുമ്പോൾ ആ ജീവി അ

സ്വസ്ഥമാകുന്നു. അതിനു ചിന്താശീലമോ കാര്യകാരണബ ന്ധത്തിന്റെ ബോധമോ ഒന്നും ഇല്ല. അതു പക്ഷിമൃഗാദികളു ടെ ആനന്ദത്തിന്റെ സ്വഭാവമാണ്. വയറുനിറഞ്ഞാൽ അ വയ്ക്കു ആനന്ദമായി. പക്ഷെ ബുദ്ധിജീവിയായ മനുഷ്യൻ സു ഖഭക്ഷണത്തിൽ ആനന്ദിക്കുമെങ്കിലും അതിൽ മുഴുകിനില്ക്കാ തെ അവന്റെ ചിന്ത അതിനപ്പുറത്തേക്കു നീണ്ടുപോകുന്നു. അങ്ങിനെ ആനന്ദം ബാഹ്യം, ആന്തരം എന്നു രണ്ടുവിധത്തിൽ ഉണ്ട്. ആന്തരമായ ആനന്ദംമാത്രം സുസ്ഥിരമാണ്. ബാഹ്യ മായ ആനന്ദം ക്ഷണികമാണ്. പക്ഷിമൃഗാദികൾക്ക് ആന്തര മായ മാനസികാവസ്ഥ ഇല്ലാത്തതിനാൽ അവയുടെ ആനന്ദം ക്ഷണികമത്രെ. ശ്രീ ബ്രഹ്മാനന്ദസ്വാമികൾ ആനന്ദത്തിന്റെ സവിശേഷതകളെ വിശകലനം ചെയ്തുകൊണ്ട് വീണ്ടും ഇപ്ര കാരം പറയുന്നു: —

"ആനന്ദം രണ്ടുവിധത്തിലുണ്ട്. മറ്റൊരുവസ്തുവിന്റെ യും ആശ്രയംകൂടാതെ തങ്കലിരിക്കുന്ന ആനന്ദമാണ് മഹത്താ യിട്ടുള്ളതു്. മറേറതു വിഷയാനന്ദമാണ്. ആ വിഷയാനന്ദം അസ്ഥിരവുമാണ്. ആ അസ്ഥിരമായ വിഷയാനന്ദത്തിനു വേണ്ടിട്ടുകൂടിയും ജനങ്ങൾ അവരുടെ ഈശ്വരനെ മറക്കുന്നു. സാധാരണ വിഷയസുഖങ്ങളെ അനുഭവിക്കുന്ന സംസാരി കൾ ഈശ്വരനെ അവഗണിക്കുന്നതുപോലെ നിജാനന്ദത്തെ അനുഭവിക്കുന്നവക്കും ഈശ്വരനേക്കാൾ പ്രിയം ആനന്ദമാ ണെന്നു വ്യക്തമത്രെ. അല്പമായ ആനന്ദത്തിനുവേണ്ടിട്ടുപോ ലും ഈശ്വരനെ മറക്കുന്നവക്ക് കൂടുതൽ പ്രിയം ഈശ്വരനേ ക്കാൾആനന്ദത്തെയാണെന്നു വ്യക്തമല്ലെ?."

എന്നാൽ യഥാർത്ഥമായ ആനന്ദം ബാഹ്യവസ്തുക്കളിൽ നിന്നോ ബാഹ്യമായ ഏതെങ്കിലും കർമ്മങ്ങളിൽനിന്നോ ലഭി ക്കുന്ന, സുഖമല്ലതന്നെ.ശ്രീ ശിവയോഗിപറയുന്നത്, 'സ്വന്തം മനസ്സിന്റെ നിരന്തരാഭ്യാസത്താലുള്ള നിയന്ത്രണംതന്നെയാ

ണ് യഥാൎത്ഥമായ ആനന്ദം'' എന്നാകുന്നു. ഇടവിടാതെയുള്ള അഭ്യാസത്താലും വിഷയവിരക്തികൊണ്ടും മനോബലം കൊണ്ടും (അഥവാ തീവ്രമായ നിഷ്ഠകൊണ്ടും) മനസ്സിനെ തന്നിൽ നിറുത്തണം. മനസ്സിന്റെ സ്വാസ്ഥ്യതകൊണ്ടുമാത്രമെ നിജാനന്ദം കരസ്ഥമാവുകയുള്ളൂ. ഈശ്വരനെ പൂജിക്കുന്നതുകൊണ്ട് യഥാൎത്ഥമായ ആനന്ദം—ആത്മാനന്ദം സിദ്ധിക്കുന്നില്ല. കാരണം തന്നിലുള്ള ആനന്ദം പുറമെയുള്ള ഈശ്വരപൂജകൊണ്ടു ലഭിക്കുമോ? ഇല്ലെന്നൎത്ഥം. ഈശ്വരഭജനംകൊണ്ടു തന്റെ വിശപ്പുമാറി സുഖം ഒരുവനും കിട്ടിക്കാണുന്നില്ല. താൻ ഭക്ഷിച്ചാൽമാത്രമെ ആ സുഖം സിദ്ധിക്കുന്നുള്ളു''

മതവും മതാചാൎയ്യന്മാരും മതഗ്രന്ഥങ്ങളും ഈശ്വരനെ തേടി തന്നിൽനിന്നു ബാഹ്യമായ ഏതോ ലക്ഷ്യത്തെ കരഗതമാക്കാൻ മനുഷ്യനെ പ്രേരിപ്പിക്കുകയാണ. എന്നാൽ യഥാൎത്ഥകമായ ആനന്ദസിദ്ധിക്കാകട്ടെ അഥവാ ദുഃഖനിവൃത്തിക്കാകട്ടെ മനുഷ്യൻ തന്നിൽതന്നെയാണ് അന്വേഷിക്കേണ്ടതു്. ശ്രീ ശിവയോഗി വീണ്ടും തുടരുന്നു:—

''ദുഃഖകൎമ്മമായിരുന്നാലും ചില കൎമ്മങ്ങൾ ജനങ്ങൾ ചെയ്യേണ്ടതായിട്ടുണ്ടു്. അവ സ്വന്തം ദേഹരക്ഷക്കുവേണ്ടിയുള്ള കൎമ്മങ്ങളാകുന്നു. ശരീരത്തെ രക്ഷിക്കേണ്ടതാണ്, അതു ഇഹലോകസുഖാനുഭവത്തിന്നും മഹാനന്ദത്തിന്നും കാരണമാകുന്നു. എന്തെന്നാൽ ശരീരത്തെ രക്ഷിച്ചില്ലെങ്കിൽ ബാഹ്യമായും ആന്തരമായും രണ്ടു സുഖത്തെയും അനുഭവിക്കുവാൻ സാദ്ധ്യമാകുകയില്ല. അതുകൊണ്ടു് ശരീരത്തെ രക്ഷിക്കുവാനുള്ള കൎമ്മങ്ങൾ ചെയ്തേ പററു. ആ കർമ്മങ്ങൾ ആവശ്യമാണ്. ആ കർമ്മങ്ങൾ തന്റെ കൎത്തവ്യകർമ്മങ്ങളാണ്, സന്മാൎഗ്ഗനിഷ്ഠവും സദുദ്ദേശ പൂൎണ്ണവുമായ നിത്യജീവിതചൎയ്യകളാണ് അല്ലാതെ പൂജപ്രാൎത്ഥനാദി കർമ്മങ്ങളുമല്ല. പൂജാദികർമ്മങ്ങൾ യഥാൎത്ഥമായ ആനന്ദത്തിന്നു വിരോധമാണ്. മോ

ക്ഷം എന്നാൽ ദുഃഖമില്ലാത്ത ആനന്ദപദവിയാണ്. ഈ പദവി ലഭിക്കുന്നതു് മനസ്സിന്റെ നിശ്ചലത്വം കൊണ്ടാണ്. നോക്കുക, മനസ്സ് അനങ്ങാതെ ഇരിക്കുന്ന സുഖസുഷുപ്തിയിൽ ഒരുവനും ദുഃഖമില്ല. സർവ്വസംഗപരിത്യാഗമെന്നു പറയുന്നതും മനസ്സിനെ അടക്കി നിർത്തുന്നതാണ്. പുത്രഭാര്യാദികൾ അരികിലുണ്ടെങ്കിലും മനസ്സടങ്ങിയ ഉറക്കത്തിൽ അവരോടു സംഗമുണ്ടാകുന്നില്ല. ഈ സൂക്ഷ്മധർമ്മത്തെ അറിയാതെ സർവ്വത്തെയും ഉപേക്ഷിച്ചു ആളുകൾ കാടുകയറുകയാണ്. വിശപ്പും, ദാഹവും സഹിച്ചു വ്രതാനുഷ്ഠാനങ്ങൾ ചെയ്തുകൊണ്ടു് കഷ്ടപ്പെടുകയാണ്. ഇങ്ങനെയുള്ള ദുർഗ്ഗതിയെയാണ് മനുഷ്യർ തെററായ മതവിശ്വാസത്താൽ സൽഗതിയായി വിചാരിച്ചിരിക്കുന്നതു്. അതിനാൽ അനേകം കർമ്മങ്ങളാൽ ബദ്ധന്മാരായി അവർ ആത്മാനന്ദത്തെ അറിയാതെ പോകുന്നു.''

ആനന്ദം എന്ന വാക്ക് ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗികളോ ആനന്ദാദർശപ്രസ്ഥാനക്കാരോ ഉണ്ടാക്കിയതല്ല. അനേകം യോഗിവര്യന്മാർ അറിയപ്പെടുന്നതു് ആനന്ദസംജ്ഞ കൊണ്ടാണ്. ഉദാഹരണമായി സ്വാമി ശ്രദ്ധാനന്ദ, സ്വാമി ദയാനന്ദ, സ്വാമി വിവേകാനന്ദ സ്വാമി നിത്യാനന്ദ, ശിവാനന്ദ മുതലായ പ്രസിദ്ധ മഹാത്മാക്കളുടെ ''ആനന്ദ''നാമങ്ങൾ നമ്മുടെ മുമ്പിലുണ്ടു്. ഇവരെല്ലാംതന്നെ ആനന്ദാദർശപ്രസ്ഥാനവുമായോ ശിവയോഗിയുമായോ യാതൊരു ബന്ധവുമില്ലാത്തവരായിരുന്നു. എന്നിട്ടും അവരെയും അതുപോലെ മററു പലരേയും ''ആനന്ദവുമായി'' ബന്ധപ്പെടുത്തി സംബോധന ചെയ്യുന്നു. ഇതിൽനിന്നു മനുഷ്യജീവിതത്തിന്റെ പരമലക്ഷ്യത്തിലെത്തുന്നവർ ആനന്ദദർശികളായി അംഗീകരിക്കപ്പെടുന്നുവെന്നു വ്യക്തമാണ്. മറെറാരു തരത്തിൽ പറഞ്ഞാൽ ശ്രീ ശിവയോഗിയുടെ ആനന്ദാദർശപ്രസ്ഥാനത്തിന്നു മുമ്പ് തന്നെയും ആനന്ദപ്രാപ്തിയാണ് മനുഷ്യന്റെ ജീവിതോദ്ദേശ്യമെന്നു

അംഗീകരിക്കപ്പെട്ടിരുന്നു എന്നു സ്പഷ്ടം. മുമ്പ് പ്രസ്താവിച്ചതു പോലെ അനിത്യങ്ങളും താല്ക്കാലികങ്ങളുമായ് ആനന്ദാനുഭവങ്ങൾക്ക് ഇതുമായി യാതൊരു ബന്ധവുമില്ല. ഒന്നു ഉപാധികളോടുകൂടിയതാണ്. മററൊന്നു നിരുപാധികവും ആദ്യന്തരഹിതവുമാണ്. താല്ക്കാലികമായ ആനന്ദം കൈവിളക്കാണെങ്കിൽ മററേതു് സൂര്യപ്രകാശമാണ്. പലരും സൂര്യപ്രകാശത്തിൻെറ വിലയറിയാതെ വിളക്കിൻെറ പ്രകാശത്തിന്നു വിലകല്പിക്കുന്നു എന്നനുഭവമാണല്ലൊ. സൂര്യപ്രകാശത്തെപ്പററി അവർ ചിന്തിക്കാറുമില്ല. സ്വാഭാവികമായ ആനന്ദത്തിൻെറ സ്വഭാവം എന്താണെന്നുകൂടി ഇവിടെ വിശദീകരിക്കേണ്ടതുണ്ട്. ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗികൾ ഇപ്രകാരം പറയുന്നു:—

"തേൻ കുടിക്കുമ്പോൾ മധുരിക്കരുതു എന്നു് ഈശ്വരനോട് പ്രാൎത്ഥിച്ചാലും തേൻ മധുരിക്കും. അതുപ്രകാരം മനസ്സിനെ തന്നിൽതന്നെ ലയിപ്പിക്കുമ്പോൾ ആനന്ദം വേണ്ട എന്നു പ്രാൎത്ഥിച്ചാൽപോലും മഹത്തായ ആനന്ദം ഉണ്ടാവുക തന്നെ ചെയ്യും. പ്രാകൃതവിഷയങ്ങളിൽനിന്നു മനസ്സിനെ പിൻവലിച്ച് മനസ്സിനെ തന്നിൽതന്നെ ലയിപ്പിച്ചാൽ യഥാൎത്ഥമായ ആനന്ദം സ്വാഭാവികമായിട്ടുണ്ടാകുന്നു."

ഇങ്ങിനെ മനസ്സിനെ സ്വയം ലയിപ്പിക്കുന്നതെങ്ങിനെയെന്നു തുടൎന്നു വിശദീകരിക്കപ്പെടുന്നു. "പുരികങ്ങളുടെ മദ്ധ്യത്തിൽനിന്നു ഊൎദ്ധ്വഭാഗത്തിൽ ഫാലാന്തത്തിൽ മനസ്സിനെ നിൎത്തി പ്രാണായാമാദികളായ കൎമ്മങ്ങൾ കൂടാതെതന്നെ നിശ്ചലമായി ഇരിക്കുക. മനസ്സ് ചലിക്കാതെയാകുമ്പോൾ അവിടെ ആ ബിന്ദുവിൽ സൂര്യൻ, ചന്ദ്രൻ, വഹ്നി, നക്ഷത്രം, മിന്നൽ മുതലായ ജ്യോതിസ്സുകളെ കാണാം. വേദത്തെ കേൾക്കാം. അനന്തവിസ്മയങ്ങൾ ദൎശിക്കാം. മണി, ശംഖം, വീണ, വേണു മുതലായവയുടെ മനോഹരമായ നാദത്തെ കേട്ടു

കൊണ്ടു മണിവിളക്ക്, സൂര്യൻ മുതലായ അത്ഭുതമായ ജ്യോതിർലിംഗങ്ങളെ കണ്ടുകൊണ്ടു ധൂപം, പുഷ്പം മുതലായവയുടെ സുഖത്തെ ആഘ്രാണംചെയ്തുകൊണ്ടു അപ്രകാരം സ്പർശസുഖത്തേയും അനുഭവിക്കാം. ബ്രഹ്മരന്ധ്രത്തിൽനിന്നു കീഴ്പ്പോട്ടു് ദ്രവിക്കുന്ന രസത്തെ അനുഭവിച്ചുകൊണ്ടു സന്തോഷലഹരിയാൽ മനസ്സുനങ്ങാതെ അവാച്യമായ നിജാനന്ദത്തിൽ ലയിക്കാം.''

രാജയോഗത്തെപ്പററി പല പണ്ഡിതന്മാരും ഇത്തരം ധാരാളം വർണ്ണനകൾ നടത്തീട്ടുണ്ടു്. പക്ഷെ അവരിൽ അധികംപേരും രാജയോഗവും അഷ്ടാംഗയോഗവും കൂട്ടിക്കലർത്തിക്കൊണ്ടാണ് അങ്ങിനെ എഴുതിക്കൂട്ടീട്ടുള്ളതു്. അവരിൽ പലരും ഹഠയോഗത്തെയാണ് യഥാർത്ഥമായ രാജയോഗത്തെയല്ല യോഗമായി അംഗീകരിച്ചിട്ടുള്ളതു്. വെറും കായികമായ യോഗാസനങ്ങളെപ്പോലും മഹത്തായ യോഗമായി കരുതുന്ന ആളുകളും ഇല്ലായ്കയില്ല. എന്നാൽ ശ്രീ ശിവയോഗികൾ മേൽപ്രകാരമുള്ള സിദ്ധികളേയും അനാവശ്യമായ ചടങ്ങുകളേയും മാററിനിർത്തി മനോനിയന്ത്രണപ്രധാനവും ആനന്ദാനുഭൂതിയുടെ ഉറവിടവും ആയ രാജയോഗത്തെമാത്രം ജനങ്ങൾക്കു ഉപദേശിച്ചിരിക്കുന്നു. അദ്ദേഹം വീണ്ടും പറയുന്നതു നോക്കുക:—

''രസം അനുഭവിക്കാതെ മനസ്സ് സംസാരവിഷയത്തിൽനിന്നു പിൻവലിക്കയില്ല. മനസ്സിൻെറ സംസാരത്തിലേക്കുള്ള—പ്രാപഞ്ചികവിഷയങ്ങളിലേക്കുള്ള—ഓട്ടം വിഷയങ്ങളിൽ രസം കണ്ടിട്ടാകുന്നു. ആ പ്രാപഞ്ചിക വിഷയരസാനുഭവങ്ങളാകട്ടെ ഏററക്കുറെ തുച്ഛവുമാണ്. അതിനാൽ മനസ്സിനെ അവയിൽനിന്നു പിൻവലിക്കണമെങ്കിൽ കൂടുതൽ വലിയ ആനന്ദാനുഭവം മനസ്സിനു ലക്ഷ്യപ്പെടുത്തി കാണിച്ചുകൊടുക്കണം. അപ്പോൾ മനസ്സ് നിസ്സാരവിഷയങ്ങളിലുള്ള സു

ഖാസക്തി വിട്ട് സ്വയം ആനന്ദാനുഭവത്തിലേക്ക് തിരിയും. ഇങ്ങിനെ ആനന്ദത്തോടു ചേരാതെ മനസ്സ് സ്വാധീനപ്പെടുകയില്ല. അഥവാ നിയന്ത്രണാധീനമാകുകയില്ല. ഹഠയോഗ കർമ്മാനുഷ്ഠാനങ്ങൾ ത്യജിക്കണം. ആനന്ദയോഗമെന്നും ദുഃഖയോഗമെന്നും ലോകത്തിൽ രണ്ടുവിധയോഗങ്ങൾ ഉണ്ട്. ആനന്ദയോഗം സുഖത്തെ പ്രദാനംചെയ്യുന്നു. ദുഃഖയോഗമാകട്ടെ ദുഃഖങ്ങളെ ഉണ്ടാക്കിത്തീർക്കുന്നു. അഥവാ ആനന്ദാനുഭവത്തിനുവേണ്ടിയുള്ള വിവിധ ബാഹ്യകർമ്മങ്ങളാണ് അവ. ആനന്ദയോഗത്തെതന്നെ രാജയോഗമെന്നു പറയുന്നതും ശരിയാണ്. രാജയോഗം അർത്ഥവത്താണ്. രാജിക്കുന്ന-അതായത് ശോഭിക്കുന്ന, യോഗം-എന്നർത്ഥം ഈ രാജയോഗത്തെ പഴയ ആചാര്യന്മാർ ദുഃഖയോഗംകൊണ്ടു മറച്ചുവെച്ചു. അഥവാ കർമ്മകാണ്ഡത്തെ പ്രധാനമാക്കി പൂജാദികർമ്മങ്ങളെ ആദിപടവായി വർണ്ണിച്ചു രാജയോഗത്തിൽ കർമ്മകാണ്ഡത്തെ കൂട്ടിക്കലർത്തി അങ്ങിനെ ജനങ്ങൾ കർമ്മകാണ്ഡത്തിൽ ഭ്രമിച്ച് ദുഃഖിക്കാൻ ഇടവരികയും ആനന്ദത്തെ പ്രാപിക്കാൻ കഴിവില്ലാത്തവരായിത്തീരുകയും ചെയ്തിരിക്കുന്നു.''

എന്നാൽ ഈ യഥാർത്ഥതത്വം എന്തുകൊണ്ട് ഇതുവരെയും ആരും വ്യക്തമാക്കീട്ടില്ല എന്ന ചോദ്യം അവശേഷിക്കുന്നുണ്ട്. ഭാരതത്തിലുണ്ടായ പണ്ഡിതന്മാരത്രയും ഈ യാഥാർത്ഥ്യം കണ്ടറിവാൻ കഴിയാത്തവരായിരുന്നുവോ എന്നു മറ്റൊരുചോദ്യവുമുണ്ടാവാം. ചോദ്യങ്ങൾ ശരിയാണെങ്കിലും ഒററവാക്കിൽ അതിന്നു മറുപടി പറയുക സാദ്ധ്യമല്ല. അനാദികാലം മുതൽ പല പരിവർത്തനങ്ങളും നമ്മുടെ തത്വസംഹിതകൾ അംഗീകരിച്ചിട്ടുണ്ട്. അതുകൊണ്ടാണ് മുപ്പത്തിമുക്കോടിദേവന്മാർ മുതൽ അഹംബ്രഹ്മാസ്മി എന്ന സിദ്ധാന്തംവരെ പ്രചരിച്ചുവന്നതു്. ഇതിൻെറ ഫലമായി യഥാർത്ഥ തത്വസിദ്ധാന്തങ്ങൾ എന്താണെന്നു ആർക്കും അറിഞ്ഞുകൂടാതായി. അച്ചടി നടപ്പാകു

നതിന്നുമുമ്പ് ഓരോകാലത്തെ ആചാര്യന്മാർ അവരവക്കതോന്നുന്നരീതിയിൽ പുരാണങ്ങളിലും പ്രമാണങ്ങളിലും മററും കലപ്പുകൂട്ടി. വ്യക്തമായ ഒരടിസ്ഥാനതത്വം ഇല്ലാത്തതുകൊണ്ടു സംസ്കൃതത്തിൽ ആരെന്തു് എഴുതിച്ചേർത്താലും അതൊക്കെ സാധാരണക്കാർ പ്രമാണങ്ങളായി വിശ്വസിച്ചു. പൂർവ്വാപര വൈരുദ്ധ്യങ്ങൾ ചൂണ്ടിക്കാണിക്കുമ്പോൾ എല്ലാവഴികളും ഒന്നാണ്—ഒന്നിലേക്കാണ് എന്നു വേറെപ്രമാണങ്ങൾ ഉദ്ധരിക്കുകയായി. ഹിന്ദുമതഗ്രന്ഥങ്ങളിൽമാത്രമല്ല ബൈബിളിലും ഖുറാനിലുംകൂടി ഈ വിഭിന്നതകൾ കാണാം. ഇസ്ലാമിൻെറ അടിസ്ഥാനം ഖുറാൻ ആണെങ്കിലും രണ്ടോ മൂന്നോ വിഭാഗക്കാർ അവരുടെ ഇടയിൽ ഉണ്ടു്. അതുപോലെതന്നെ ക്രിസ്ത്യൻ മതഗ്രന്ഥമായ ബൈബിൾ മൂന്നുനാലുതരത്തിൽ എഴുതപ്പെട്ടിട്ടുണ്ടു്. പഴയ സുവിശേഷവും പുതിയ സുവിശേഷവും അതിൻെറ ഫലങ്ങളാണ്. എന്നാൽ ഹിന്ദുക്കളുടെ ഇടയിലുള്ളത്ര ലോകത്തിലെ മറെറാരു ജനവിഭാഗത്തിലും വൈരുദ്ധ്യങ്ങളും വൈവിദ്ധ്യങ്ങളും കാണുകയില്ല. അതിന്നുള്ള പ്രധാനകാരണം അടിസ്ഥാനതത്വങ്ങളെ ക്രോഡീകരിച്ച് എഴുതപ്പെട്ട ഗ്രന്ഥങ്ങൾ വേണ്ടത്ര പ്രചരിക്കാത്തതാണ്. മറെറാരു കാരണം ബൈബിളും ഖുറാനും യഥാക്രമം ക്രിസ്ത്യാനിക്കും മുസ്ലിമിനും മതഗ്രന്ഥങ്ങളായതുപോലെ ഹിന്ദുക്കൾക്കു് ഒരു പ്രത്യേക മതഗ്രന്ഥം ഇല്ലെന്നുള്ളതത്രെ. ഒരുകണക്കിൽ അതു ഹിന്ദുക്കളുടെ ഇടയിൽ കനത്ത ചട്ടക്കൂടില്ലാത്ത സ്വതന്ത്രചിന്താഗതികൾക്കു വഴിവെച്ചിട്ടുമുണ്ടു് ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗികൾ പറയുന്നതു നോക്കുക:—

"ഭൂരിപക്ഷത്തെ സ്വീകരിച്ചു മതഗ്രന്ഥത്തെ അംഗീകരിക്കുന്നതുകൊണ്ടു ജനങ്ങൾ സാരപക്ഷത്തിൽനിന്നു വഴിതെററിപ്പോകുന്നു. ലോകത്തിലെ വിദ്വാന്മാർ ഭൂരിപക്ഷവും അനേകം അഭിപ്രായങ്ങൾ വെച്ചുപുലത്തുന്നവരാണ്. ആ അഭി

പ്രായങ്ങൾ വിശ്വസിച്ചും അവരുടെ പ്രമാണങ്ങൾ സ്വീകരിച്ചും അവയെല്ലാം വിശേഷപ്പെട്ടതാണെന്നു തീരുമാനിച്ചും ജനങ്ങൾ പ്രവൎത്തിക്കുന്നതുകൊണ്ടു അവർ മതദുഃഖത്തിൽപ്പെട്ടു പോകുന്നു. ഏതൊരു ഗ്രന്ഥമായാലും തനിക്കു ആത്മാനന്ദത്തെ കൊടുക്കാൻ ഉതകീട്ടുണ്ടോ, ഉതകുന്നുണ്ടോ എന്ന ഒററസംഗതി വെച്ചുകൊണ്ടാണ് ആ ഗ്രന്ഥത്തിൻെറ യോഗ്യത തീരുമാനിക്കേണ്ടതു്. ഉദാഹരണത്തിന്നു കോടിക്കണക്കായ ഹിന്തുക്കൾ അനേകം ജാതികളോടുകൂടിയവരായിരിക്കുന്നു. നേരെമറിച്ചു ഈ ജാതികൾക്കെല്ലാം എന്തൎത്ഥം—എന്തടിസ്ഥാനം അവ എങ്ങിനെ വന്നു എന്നെല്ലാം സ്വതന്ത്രമായി ചിന്തിക്കുവാൻ കഴിഞ്ഞിരുന്നാൽ—അതിന്നു തക്ക ഉത്തമഗ്രന്ഥങ്ങൾ പ്രചരിച്ചിരുന്നാൽ—അവർ ഇങ്ങിനെ ഭിന്നിച്ചു അധഃപതിക്കുമായിരുന്നില്ല. ജാതിഭേദം വേണ്ടതാണെന്ന സംഗതിയിൽ ഹിന്തുക്കളുടെ പഴയ ഭൂരിപക്ഷാചാരങ്ങൾ സ്വീകരിക്കുന്നതുകൊണ്ടു് നേരിടുന്ന അബദ്ധമാണിതു്. അതിനാൽ ശരിയായ വിധം ചിന്തചെയ്തു സാരപക്ഷത്തെ മാത്രം സ്വീകരിക്കുന്നതാണ് ബുദ്ധിപൂൎവ്വമായിരിക്കുക.''

ഭരണപരമായും സാമൂഹ്യക്ഷേമപരമായും മററും ആധുനികകാലത്തു ഭൂരിപക്ഷാഭിപ്രായത്തിന്നു വലിയ പ്രാധാന്യമുണ്ടു. എന്നാൽ ഇവിടെ ശ്രീ ശിവയോഗി പറയുന്നതു ആ ഭൂരിപക്ഷത്തെ അവഗണിക്കണമെന്നല്ല അവയെ; അനുസരിച്ചുകൊണ്ടു തന്നെ ഓരോരുത്തരും സ്വന്തം ആനന്ദാനുഭവത്തിൻെറ അഥവാ ജീവിതലക്ഷ്യത്തിൻെറ പ്രശ്നംവരുമ്പോൾ യുക്തിയുക്തമായി ചിന്തിച്ചു് മനഃശാന്തിയും സമാധാനവും അതുവഴി ആനന്ദവും നേടാനുള്ള വ്യക്തിപരമായ സ്വന്തം മനോനിയന്ത്രണമാൎഗ്ഗത്തെ അവലംബിക്കണം എന്നാണ്.

# നമ്മുടെ–മനസ്സും, മുക്തിയും

"മുക്തി" അഥവാ "മോക്ഷം" വളരെ വിലയേറിയതാണെന്നു എല്ലാവർക്കുമറിയാം. "എന്താ അതുകൊണ്ടൊരു മോക്ഷം?" "അതുകൊണ്ടെന്തു മോക്ഷംകിട്ടാനാണ്?" "ഓ! അതു കിട്ടിയാൽ മോക്ഷമായോ"? എന്നൊക്കെ സംഭാഷണശൈലിയിൽ പലരും ചോദിക്കാറുണ്ട്. അപ്പോൾ "മോക്ഷം"കിട്ടുമെങ്കിൽ എത്ര അദ്ധ്വാനിച്ചാലും കഷ്ടപ്പെട്ടാലും നഷ്ടം സഹിച്ചാലും വേണ്ടില്ല എന്നൊരു ധാരണ പരമ്പരയാ തന്നെ സാധാരണക്കാരുടെ ചിന്താമണ്ഡലത്തിൽ സ്ഥലംപിടിച്ചിട്ടുണ്ട്. പക്ഷെ ഈ വിലയേറിയ "മോക്ഷ"മെന്താണെന്നു അവരാരും ആലോചിക്കാറില്ല. മോക്ഷവും സ്വർഗ്ഗവുമൊക്കെ മരണാനന്തരമെന്നു പണ്ടേതന്നെ മതക്കാർ ഉറപ്പിച്ചുവെച്ചതല്ലെ? ഈ ജീവിതത്തിൽ ഇവിടെ അതു കിട്ടാൻ പോകുന്നില്ല. എന്നാണ് സാമാന്യമായ ധാരണ. അതു കിട്ടുമെങ്കിൽ മരണം അവർക്കു നിസ്സാരവുമാണ്. ജീവിതംതന്നെ മോക്ഷം നേടാനാണല്ലൊ.

പക്ഷെ ശ്രീ ശിവയോഗിയുടെ "മോക്ഷം"പരലോകത്തല്ല. മരണാനന്തരവുമല്ല. ഈ ലോകത്തു ഈ ജീവിതത്തിൽതന്നെയാണ്. ആ മോക്ഷമാകട്ടെ ദൈവം തരുന്നതുമല്ല. സ്വയം സാധിക്കേണ്ട മാനസികാവസ്ഥയാണ്. അഥവാ മനോനിയന്ത്രണവും മനോലയവുമാണ്. അതു സമുദായത്തിന്നല്ല അതാതു വ്യക്തികൾക്കാണ്. സമുദായത്തിൽ വരുന്ന പരിവർത്തനങ്ങൾകൊണ്ട് മോക്ഷം എളുപ്പമാവുകയോ ദുഷ്കരമാവുകയോ ചെയ്യുന്നില്ല. മറെറാരുതരത്തിൽ പറഞ്ഞാൽ ഇവിടെ ജാതിമതകക്ഷികളില്ല, വ്യക്തികളാണുള്ളത്. ന്യൂനപക്ഷ

ഭൂരിപക്ഷപ്രശ്നമില്ല. ഓരോവ്യക്തിക്കും സ്വയം പരിശ്രമിച്ചു സാധിക്കാവുന്നതാണ്, സ്വന്തം മോക്ഷം അഥവാ മുക്തി അല്ലെങ്കിൽ ദുഃഖനിവൃത്തി. ഇതിന്നുമുമ്പ് പല സന്ദർഭങ്ങളിലുമായി ഇതു പരാമർശിക്കപ്പെട്ടിട്ടുമുണ്ട്.

ഉദാഹരണത്തിന്നു മദ്യപാനം നിരോധിച്ചിട്ടില്ലാത്ത ഒരു രാജ്യത്ത് നല്ലൊരു വിഭാഗം ആളുകൾ മദ്യപാനികളായിരിക്കും. അതു നിയമവിരുദ്ധമാവുകയുമില്ല. പക്ഷെ സ്വന്തം മനഃസ്സമാധാനവും ശാന്തിയും കുടുംബക്ഷേമവും ലക്ഷ്യമാക്കീട്ടുള്ള ഒരാൾക്ക് ഭൂരിപക്ഷത്തിന്റെ കൂടെചേൎന്നു മദ്യപാനിയാകുവാൻ സാദ്ധ്യമാണോ? സാദ്ധ്യമാണെങ്കിൽ അയാളുടെ മേൽ പറഞ്ഞ ജീവിതലക്ഷ്യം പരാജയപ്പെടും തീൎച്ച. ഈ യാഥാൎത്ഥ്യം അറിയുന്ന ഒരാൾ അക്കാൎയ്യത്തിൽ ഭൂരിപക്ഷാഭിപ്രായം നോക്കുന്നതു ന്യായീകരിക്കപ്പെടുകയില്ല. അയാൾ തിരഞ്ഞെടുപ്പിൽ വോട്ടുചെയ്യുന്നതും സ്ഥാനാൎത്ഥിയായി നില്ക്കുന്നതും ഫാക്ടറിയിൽ ജോലിചെയ്യുന്നതും തീവണ്ടിയിൽ യാത്രചെയ്യുന്നതുമൊക്കെ ഭൂരിപക്ഷം പേരുടെയും നടവടിയെ അനുകരിച്ചുകൊണ്ടുതന്നെയായിരിക്കണം. എന്നാൽ ഭൂരിപക്ഷക്കാരുടെ സുഖ ദുഃഖങ്ങളല്ല സൂക്ഷ്മത്തോളം ചിന്തിച്ചാൽ അയാളെ നയിക്കുന്നതു്. അതിന്നുപകരം അയാളുടെ സ്വന്തം മനസ്സും അതിന്റെ നിയന്ത്രണാവസ്ഥയും ആനന്ദപ്രാപ്തിക്കുള്ള അതിന്റെ ചലനവും ആണു അയാൾക്കു പ്രാധാനം. അയാൾ ഭൂരിപക്ഷക്കാരുടെ ദുഃഖത്തിന്നു ഇടവരുത്താതെയും അവരുടെ ദുഃഖത്തിൽ സഹതപിച്ചും ഭൂരിപക്ഷത്തോടു അനുസരിച്ചും മുന്നോട്ടു നീങ്ങണം. എന്നാൽ അതൊരു അതിൎത്തിവരെ മാത്രമേ സാദ്ധ്യമാകൂ. അതിന്നുശേഷം പ്രധാനമായും അയാളെ സുഖിയോ, ദുഃഖിയോ, ശാന്തനോ, സംതൃപ്തനോ, അതൃപ്തനോ ആക്കുന്നതു അയാളുടെ സ്വന്തം മനസ്സാണു്. അപ്പോൾ ആ മനസ്സിന്റെ നിശ്ചലാവസ്ഥയേയും സുസ്ഥിതിയേ

യും മുൻനിർത്തിമാത്രം അയാൾ പ്രവർത്തിക്കണം. ആ പ്രവൃത്തിയാകട്ടെ സാമൂഹ്യമായി ഒരിക്കലും ഭൂരിപക്ഷത്തിന്നു എതിരാവുകയില്ല. അതുകൊണ്ടാണ് സ്വന്തം ആനന്ദാനുഭവത്തിന്നു ഭൂരിപക്ഷത്തെയല്ല സാരപക്ഷത്തെയാണ് അംഗീകരിക്കേണ്ടതെന്നു ശ്രീ ശിവയോഗികൾ ഊന്നി പറയുന്നതു്. മനുഷ്യന്റെ സാമൂഹ്യനിലപാട് എന്തായിരുന്നാലും സ്വന്തം മനസ്സിനെ, ചുററുപാടുകൾക്കെതിരായി സുസ്ഥിതിയിൽ നിർത്തുവാൻ കഴിയും. ലോകത്തിലെ പല മഹാന്മാരും ഏററവും മികച്ച ഗ്രന്ഥങ്ങൾ എഴുതിയിട്ടുള്ളതു ജയിലിൽവെച്ചാണ്. ജയിലിലെ വിഷമകരമായ ചുററുപാടുകൾ അവരുടെ മനസ്സംയമനത്തേയും മനസ്ഥിരതയേയും തകക്കുവാൻ പര്യാപ്തമായില്ല. അതുകൊണ്ടുതന്നെയാണ് അവക്ക് ഉത്തമഗ്രന്ഥങ്ങൾ തടവിൽ കിടന്നുകൊണ്ടു എഴുതുവാൻ കഴിഞ്ഞതു്. ഭൂരിപക്ഷം ജയിൽ പുള്ളികളുടെ മാതിരിയായിരുന്നു അവരെങ്കിൽ കണ്ണീരും കൈയ്യുമായി ജയിലിൽ കഴിച്ചുകൂട്ടുമായിരുന്നില്ലേ? അപ്പോൾ ഇവിടെ ഭൂരിപക്ഷത്തിന്റെ നിലയെക്കാൾ സാരപക്ഷത്തിന്നു വ്യക്തിത്വം ലഭിക്കുന്നുവെന്നു തീച്ചയാണല്ലൊ. നമ്മളിൽ ഓരോരുത്തക്കും മാനസികമായ നിരന്തരാഭ്യാസംകൊണ്ടു ലോകത്തിലെ വിവിധ കുഴപ്പങ്ങളുടെ ഇടയിൽകൂടിതന്നെ സ്വന്തം ആനന്ദാനുഭവം നേടുന്നതിന്നു പ്രയാസം തോന്നുകയില്ല. പക്ഷെ നിരന്തരമായ പരിശ്രമംവേണം.

എന്താണ് ആനന്ദാനുഭവമെന്നു മുമ്പ് പലപ്പോഴും സൂചിപ്പിച്ചിട്ടുണ്ടല്ലൊ. അതു് മനോനിയന്ത്രണമാണെന്നു ഒററവാക്കിൽ പറയാം. പക്ഷെ അതു വളരെ എളുപ്പത്തിൽ ഒരുദിവസം കൊണ്ടു് സാധിക്കാവുന്നതല്ല. ഒരിക്കൽ സാധിച്ചതുകൊണ്ടുമാത്രം അതു എല്ലാകാലത്തും നിലനില്ക്കുകയുമില്ല. ജീവിതത്തിന്റെ ഒരു ഭാഗമെന്ന നിലയിൽ അതിനെ നിരന്തരം ശീലിച്ചുകൊണ്ടുവന്നാലെ ഫലമുള്ളൂ. അതിനെയാണ്

'രാജയോഗാഭ്യാസ'മെന്നു പറയുന്നതു്. പല അത്ഭുതവിദ്യകളും കാണിക്കുന്ന ഹഠയോഗവും ശാരീരിക കസർത്തുകളായ യോഗാസനങ്ങളും യഥാർത്ഥമായ രാജയോഗമല്ല എന്നു ശ്രീ ശിവയോഗി പ്രത്യേകം ഊന്നിപ്പറഞ്ഞിട്ടുണ്ട്:—

"കർമ്മയോഗമെന്നു പറയുന്നതു് യാഗപ്രാർത്ഥനാദികർമ്മങ്ങളല്ല. ഹഠയോഗമാണ് കർമ്മയോഗമെന്നു പറയപ്പെട്ടിട്ടുള്ളതു്. എന്നാൽ ഹഠയോഗമെന്നതു് പ്രാണായാമമെന്ന കർമ്മമാകുന്നു. ഹഠയോഗംകൊണ്ടു് പ്രാണൻ സുഷുമ്നനാഡിയിൽ പ്രവേശിക്കുമ്പോൾ പ്രകാശിക്കുന്ന നാദജ്യോതി, സ്പർശസുഖങ്ങളുടെ സങ്കരവിശേഷം അത്ഭുതകരമാണ്. ആന്തരമായിരിക്കുന്ന ആ സുഖത്തെ ബാഹ്യങ്ങളായ യാഗവിഗ്രഹാരാധനാദികർമ്മങ്ങളാൽ അറിയുകയില്ല. തീർച്ചതന്നെ. ആ സുഖവും ഹഠയോഗത്താൽ ഞാൻ അറിഞ്ഞിട്ടുണ്ട്. ഹഠയോഗം അതിപ്രയാസംകൊണ്ട് സാധിക്കേണ്ടതാകയാൽ സാധാരണക്കാരായ എല്ലാവർക്കും സുഖകരമോ പ്രായോഗികമോ അല്ല. അതുകൊണ്ടാണ് അധികം പ്രയാസമില്ലാത്തതും സാധാരണക്കാർക്കു പ്രായോഗികവുമായ യഥാർത്ഥരാജയോഗത്തിന്നു ഞാൻ പ്രാധാന്യം നൽകീട്ടുള്ളതു്. മാത്രമല്ല അജ്ഞാനജന്യമായ സംഘടിതമതകർമ്മങ്ങളെ അടിച്ചുടക്കുവാനുള്ള യുക്തിജ്ഞാനങ്ങൾ ഹഠയോഗംകൊണ്ടു് സിദ്ധിക്കുകയില്ല. അക്കാരണത്താലും ഹഠയോഗത്തെ ഞാൻ പരിഗണിച്ചിട്ടില്ല. ആലോചനാശക്തിയും യുക്തിചിന്തയും രാജയോഗപരിചയവും ഏവന്നുണ്ടോ അവൻ അയുക്തമതമാമൂലുകളെ ഹനിക്കും. കേവലം രാജയോഗിമാത്രമായിരുന്നാൽ അയാൾക്ക് അയുക്തമായ മതമാമൂലുകളെ ഖണ്ഡിക്കുവാൻ പ്രയാസമായിരിക്കും. എന്നാൽ രാജയോഗത്താൽ മനോജയവും ആത്മാനന്ദസിദ്ധിയും ഉണ്ടായിരിക്കുകയും ചെയ്യും. എങ്കിലും ആലോചനാശക്തിയും യുക്തിചിന്തയും ഇല്ലാത്ത രാജയോഗിക്ക് അയുക്തമതങ്ങളെ ഖണ്ഡി

ക്കുവാനും യുക്തമതത്തെ സ്ഥാപിക്കുവാനും കഴികയില്ല. അതു കൊണ്ടാണ് പണ്ടു് ദുർല്ലഭമായുണ്ടായിരുന്ന ആനന്ദാനുഭവനിഷ്ഠന്മാരായിരുന്ന രാജയോഗികൾക്ക് ലോകം മുഴുവനും ഒരേ ആനന്ദമതമെന്നു തെളിയിക്കാൻ കഴിയാഞ്ഞതു്. അതുപോലെതന്നെ രാജയോഗത്തിലും വേദശാസ്ത്രാദികളിലും കലന്നുകിടക്കുന്ന കപടപ്രമാണങ്ങളെ എടുത്തുകാട്ടി അവയെ നീക്കംചെയ്യുവാനും അവക്കു കഴിഞ്ഞില്ല.

"മനസ്സിനെ മാത്രം നിയന്ത്രിച്ചു നിലക്കു നിത്തുന്നതാണു ആനന്ദരാജയോഗം. സുഷുമ്നയിൽ പ്രാണവായുവിനെ ബന്ധിക്കുന്നതാണു ഹഠയോഗം. എന്നാൽ കായികാഭ്യാസം കൊണ്ടു ചിലർ ഞാണിന്മേൽ കളിക്കുക, മുമ്പും പിമ്പും മറിയുക മുതലായ ആശ്ചര്യകർമ്മങ്ങളെ പ്രദർശിപ്പിക്കുന്നുണ്ടു്. ആ അഭ്യാസികൾക്ക് സംഘടിതമതങ്ങളിലെ അന്ധവിശ്വാസാദ്യനാചാരമാമൂലുകളെ ഖണ്ഡിപ്പാനുള്ള യുക്തിജ്ഞാനങ്ങൾ എങ്ങിനെയില്ലയോ, അപ്രകാരം പ്രാണായാമക്കാരനെന്ന ഹഠയോഗിക്ക് നാദം, ജ്യോതിസ്സ് മുതലായവയുടെ അനുഭവം ഉണ്ടെങ്കിലും അജ്ഞാനദുഃഖമതങ്ങളെ ഖണ്ഡിച്ച് ആനന്ദസിദ്ധാന്തങ്ങളെ സ്ഥാപിക്കാനുള്ള യുക്തിജ്ഞാനസിദ്ധികൾ ലഭിച്ചു കാണുന്നില്ല. അക്കാരണത്താലും കൂടിയാണു് ഹഠയോഗം ഞാൻ പരിഗണിക്കാതിരുന്നിട്ടുള്ളതു്."

ശ്രീ ശിവയോഗികൾ മനുഷ്യരുടെയും മററു സകല പ്രാണികളുടെയും ജീവിതലക്ഷ്യം ആനന്ദമാണെന്നു സുദൃഢമായി സ്ഥാപിച്ചു. സൂക്ഷ്മവസ്തുവായ ആനന്ദം സ്ഥൂലവസ്തുവായ ശരീരത്തെക്കൊണ്ടു അനുഭവിക്കുവാൻ സാദ്ധ്യമല്ല. സൂക്ഷ്മവസ്തുവിനെ സൂക്ഷ്മവസ്തുകൊണ്ടുതന്നെ അനുഭവപ്പെടുത്തണം. അതുകൊണ്ടാണു സൂക്ഷ്മവസ്തുവായ മനസ്സിനെ നിയന്ത്രിച്ചു കൊണ്ടേ ആനന്ദം അനുഭവിപ്പാൻ സാദ്ധ്യമാകു എന്നു സിദ്ധാന്തിച്ചിട്ടുള്ളതു്. ഭയം, പരിഭ്രമം, വിദ്വേഷം, ശത്രുതാബോ

ധം, പ്രതികാരബുദ്ധി ഇവയെല്ലാംതന്നെ മനസ്സിൻെറ വിവിധ പ്രതിഭാസങ്ങളാണ്. മനസ്സിൻെറ ആ പ്രതിഭാസങ്ങൾ നമ്മുടെ ശരീരത്തേയും തുല്യനിലയിൽതന്നെ ബാധിക്കുന്നു. ആ വികാരങ്ങൾ നമ്മെ ആപത്തിലേക്കു നയിക്കുകയും പലപ്പോഴും നാശത്തിലേക്ക് എത്തിക്കുകയും ചെയ്യുന്നു. അവയെയെല്ലാം അടക്കിനിർത്താൻ കഴിഞ്ഞാൽ മനഃസ്വാസ്ഥ്യതയും ശാന്തിയും ആനന്ദവും സ്വയം സിദ്ധിക്കുന്നു. അതുകൊണ്ട രാജയോഗത്തിൽ മനോനിയന്ത്രണമെന്നും മനോലയമെന്നുമൊക്കെ പറയുന്നതു, നമ്മെ തരംതാഴ്ത്തുന്നതിന്നും മൃഗപ്രായരാക്കുന്നതിന്നും ഇടവരുത്തുന്ന മേൽപറഞ്ഞ ദുർവികാരങ്ങളെ നിയന്ത്രിക്കുക അല്ലെങ്കിൽ നിരോധിക്കുക എന്ന അർത്ഥത്തിലാണ്. കാരണം ആവക വികാരങ്ങളും ചിന്താഗതികളുമെല്ലാം തന്നെ നമ്മെ വഴിതെററിക്കുകയും ജീവിതലക്ഷ്യമായ ആനന്ദാനുഭവത്തിന്ന പ്രതിബന്ധമുണ്ടാക്കുകയും ചെയ്യുന്നു. അതുകൊണ്ടാണു അവയിൽനിന്നെല്ലാം മനസ്സിനെ നിയന്ത്രിച്ച് ശാന്തിയും സ്വാസ്ഥ്യതയും മനഃസമാധാനവും നേടുന്ന മാർഗ്ഗത്തിൽകൂടെ നയിക്കണമെന്ന് സ്വാമികൾ പറയുന്നതു്.

ഇവിടെ ഒരു സംഗതി വ്യക്തമാക്കേണ്ടതുണ്ട്. മനസ്സ് എന്നു പറയുന്നതു, ബുദ്ധിയേയും ചിന്താമണ്ഡലത്തേയും പ്രതിഫലിപ്പിക്കുന്ന അതിപ്രധാനമായ മനുഷ്യൻെറ കഴിവിനെയാണ്. ഒരു കണ്ണാടി ചളികെട്ടിക്കിടന്നാൽ എപ്രകാരം പ്രതിഫലനശക്തി ഇല്ലാത്തതാകുന്നുവോ അപ്രകാരം തന്നെ ശരിയായ മാർഗ്ഗത്തിൽകൂടി ഉപയോഗപ്പെടുത്താത്ത മനസ്സ് സ്വയം ദുർമ്മാർഗ്ഗത്തിലേക്കും അബദ്ധത്തിലേക്കും നമ്മെ എത്തിക്കും. മനസ്സിനെ എങ്ങിനെ നിയന്ത്രിക്കാം എന്നാണെങ്കിൽ അതു മനസ്സുകൊണ്ടുതന്നെ സാധിക്കേണ്ട കാര്യമാണ്. ബുദ്ധിശക്തിയും ആലോചനയും അതിന്നു നമ്മെ സഹായിക്കുന്നു. പരിചയവും പരിശീലനവും നല്ലവഴിക്കായിരുന്നാൽ

മനസ്സിനെ നന്നാക്കാൻ പ്രയാസം കുറയും. മററു വിധത്തിലാണെങ്കിൽ മനസ്സിനെ നന്നാക്കുന്നതും നേർവഴിക്കു നയിക്കുന്നതും വളരെ ദുഷ്കരമായിരിക്കും. ഭഗവൽഗീതയിൽ ''ഉദ്ധരേദാത്മനാത്മാനം'' എന്നാണ് പറഞ്ഞിട്ടുള്ളതു്. ആത്മാവിനെക്കൊണ്ടുതന്നെ ആത്മാവിനെ ഉദ്ധരിക്കണം നേർവഴിക്ക് നയിക്കണം എന്നാണിതിന്റെ അർത്ഥം. ഇവിടെ ആത്മാവ് എന്നു പറയുന്നതു് മനസ്സല്ലാതെ മറെറാന്നുമല്ല. മനസ്സ് സമ്പൂർണ്ണമായി ഇരുൾമൂടിയതല്ല. അതിൽ പ്രകാശമുള്ള ഭാഗവും ഇരുൾമൂടിയ ഭാഗവും ഉണ്ടായിരിക്കും. മററുവിധത്തിൽ പറഞ്ഞാൽ നമ്മുടെ മനസ്സിന്നു നമ്മെ മൃഗമായി അധഃപതിപ്പിക്കുവാനും ദേവനായിട്ടു ഉയർത്തുവാനും കഴിയുന്നു. ദേവൻ എന്നു പറയുമ്പോൾ ആരാധിക്കുന്ന ദേവനാണെന്നു ധരിക്കരുതു്. സാധാരണ മനുഷ്യരായി ജനിച്ചു ലോകാരാദ്ധ്യരായിതീർന്ന അനേകം മഹദ്‌വ്യക്തികൾ ഉണ്ടല്ലൊ. ആ നിലയിലേക്ക് മനുഷ്യനെ ഉയർത്താൻ മനസ്സിന്നു കഴിയും എന്നാണ് ഇവിടെ പറഞ്ഞതിന്റെ ചുരുക്കം. ആലോചനാ ജ്ഞാനപൌരുഷങ്ങൾ അതിന്നു ഉപോൽബലകമായിനില്ക്കുന്നു. മലയാളത്തിൽ ഒരു സാധാരണ ചൊല്ലുണ്ടു്,

''ആനക്കുഴിയിൽനിന്നാനയെ കേററുവാൻ
ആനയല്ലാതെ മറേറകനുണ്ടാകുമോ?''

എന്നു. ഇതു നമ്മുടെ ജീവിതത്തിന്നും ബാധകമാണ്. നമ്മെ നന്നാക്കുവാനും ചീത്തയാക്കുവാനും കഴിവുള്ളതു നമ്മുടെ മനസ്സുതന്നെ.

''ഇത്രധന്യതതികഞ്ഞുകാണ്മതി-
ല്ലത്ര നൂനമൊരുസാർവ്വ ഭൌമനിൽ
ചിത്തമാം വലിയ വൈരികീഴമ-
ർന്നത്തൽ തീർന്നയമിതന്നെ ഭാഗ്യവാൻ''

എന്നു 'നളിനി'യിൽ മഹാകവി കുമാരനാശാനും,

"മർത്ത്യനേ കീഴ്പ്പോട്ടുതള്ളുന്നതായാൽ താൻ
മററാരുമല്ല കരേററുന്നതും"

എന്ന മംഗലനമറിയത്തിൽ മഹാകവി വള്ളത്തോളും, ഉൽഘോഷിച്ചിട്ടുള്ളതു മേൽ പറഞ്ഞ മനസ്സിന്റെ പ്രവണതകളെ വ്യക്തമാക്കുന്നു. ഇതുതന്നെയാണ് ശ്രീ ബ്രഹ്മാനന്ദസ്വാമിശിവയോഗികൾ കുറേക്കൂടി ശാസ്ത്രീയമായരീതിയിൽ മനുഷ്യന്റെ ജീവിതലക്ഷ്യത്തെ മുൻനിർത്തി പ്രതിപാദിച്ചിട്ടുള്ളതു്. ഈ ആനന്ദമാർഗ്ഗം പണ്ടുള്ള ആചാര്യന്മാരും ഏറെക്കുറെ അംഗീകരിച്ചിരുന്നതാണ്. പക്ഷെ ഒരു പ്രധാന വ്യത്യാസം മരണാനന്തരം ഈശ്വരസന്നിധിയിലും സ്വർഗ്ഗലോകത്തിലും മോക്ഷവെച്ച്—മനുഷ്യൻ സംഘടിത മതാചാരപ്രകാരമുള്ള ജീവിതത്തിന്നുശേഷം—ആനന്ദമനുഭവിക്കുന്നു എന്നാണു അവർ പറഞ്ഞിരുന്നതു്. പക്ഷെ ശ്രീ ശിവയോഗിയാകട്ടെ ഈ ലോകത്തിൽ ഈ ജീവിതത്തിൽ ഇവിടെവെച്ചുതന്നെയാണ് ആനന്ദാനുഭവമെന്നും അതിന്നു മനസ്സിനെ നിയന്ത്രണത്തോടുകൂടി നേർവഴിക്കു നയിക്കുകയാണു മാർഗ്ഗമെന്നും അങ്ങിനെ ജീവിതലക്ഷ്യമായ ആനന്ദം ഇവിടെവെച്ചുതന്നെ അനുഭവപ്പെടുന്നുവെന്നും ഉൽഘോഷിച്ചു. ശ്രീ ശിവയോഗിയെ മതസാമൂഹ്യവിപ്ലവകാരിയും സ്വതന്ത്രചിന്തകനും മനുഷ്യലോകത്തിന്റെ മാർഗ്ഗദർശിയും ലോകാചാര്യനുമായി പണ്ഡിതന്മാർ കൊണ്ടാടുന്നതിന്റെ കാരണവും ഇതാണ്. അദ്ദേഹം പറയുന്നു:—

"സംസാരവിഷയങ്ങളിലും മതങ്ങളിലും മുഴുകിക്കൊണ്ടിരിക്കുന്ന മനുഷ്യപ്രകൃതിയാകുന്ന നദിയെ അറിവും വിവേകവുംകൊണ്ടു ആനന്ദസമുദ്രത്തിലേക്ക് തിരിച്ചുവിടണം. ദുഃഖമില്ലാത്ത പദവിയും ആനന്ദപ്രാപ്തിയും ജീവിച്ചിരിക്കുമ്പോൾ തന്നെയാണ്. മരിച്ചശേഷം കിട്ടേണ്ടതല്ല എന്നാണു ജ്ഞാനികളുടെ പക്ഷം. ഇതു രാജാക്കന്മാരാലും മററുള്ളവരാലും ആലോചിക്കപ്പെടേണ്ടതാണ്. പുരുഷാർത്ഥങ്ങളെ ഈ ലോ

കത്തിൽതന്നെയാണ് അനുഭവിക്കേണ്ടതു. മരിച്ചതിന്നു ശേഷമല്ല. പണം സമ്പാദിക്കുന്നതും ഇഷ്ടങ്ങൾ അനുഭവിക്കുന്നതും മരിച്ചതിന്നുശേഷമാണൊ? അല്ല. അപ്രകാരം പരമാനന്ദവും അഥവാ മുക്തിയും ഇവിടെതന്നെയാണ് അനുഭവിക്കേണ്ടതു്. മരിച്ചശേഷമാണ് മുക്തിയെങ്കിൽ അതിനെ വിദ്വാന്മാർ എങ്ങിനെ അറിഞ്ഞു? മരിച്ചവർ മടങ്ങിവരികയോ തങ്ങൾ മുക്തന്മാരായ വിവരം ഇവിടെ അറിയിക്കുകയോ ചെയ്യുന്നില്ല. ഈ മുക്തി-മരണാനന്തരമുള്ള മുക്തി-വേദപ്രമാണങ്ങളാൽ അറിയപ്പെട്ടു എന്നാണെങ്കിൽ ആ അറിവിനെ അ[illegible]ക്തമായ മൂഢവചനം എന്നുതന്നെ വിചാരിക്കണം."

ശ്രീ ബ്രഹ്മാനന്ദസ്വാമിശിവയോഗിയുടെ തത്വസിദ്ധാന്തങ്ങളെപ്പററിയുള്ള ഒരു സാമാന്യജ്ഞാനം വായനക്കാർക്കു ഇതിനകം ഈ പുസ്തകത്തിൽനിന്നു ലഭ്യമായിരിക്കുമെന്നു കരുതുന്നു. ഈ ഭാഗം ഇതിലധികം ഇവിടെ വിശദീകരിക്കാൻ സ്ഥലപരിമിതി അനുവദിക്കുന്നില്ല. അദ്ദേഹത്തിൻെറ സുപ്രസിദ്ധ ഗ്രന്ഥങ്ങൾ ധാരാളം പ്രചാരത്തിലുള്ള സ്ഥിതിക്ക് [illegible]ജ്ഞാസുക്കൾക്ക് അവ വാങ്ങി വായിക്കാവുന്നതുമാണല്ലൊ.

"ജനങ്ങളെ പരസ്പരം അകററിനിർത്തുന്ന വർഗ്ഗത്തിൻെറയും മതത്തിൻെറയും വിശ്വാസത്തിൻെറയും മതിൽകെട്ടുകൾ തട്ടിനീക്കുക ഒരു വലിയ ജോലിയാണ്. കഴിഞ്ഞ 30-40 വർഷക്കാലത്തിനിടക്ക് ഈ വിഷയത്തിൽ നമുക്കു കുറച്ചു പുരോഗതി ഉണ്ടായിട്ടുണ്ട്. പക്ഷെ അതു പോര. വർഗ്ഗീയശിഥിലീകരണശക്തികൾ ഇടക്കിടെ തലയുയർത്തുന്നതായി നാം കാണുന്നു. നാം എത്ര പിന്നണിയിലാണെന്നു അതു പ്രകടമാക്കുന്നു. ഐക്യത്തിൻെറയും ദേശീയബോധത്തിൻെറയും അഭാവത്തിൽ ഇന്ത്യ പരസ്പരം പൊരുതുന്ന കുറെ ചെറു ഖണ്ഡങ്ങളാകയും ഒരു രാഷ്ട്രമല്ലാതായിത്തീരുകയും ഇന്ത്യയുടെ സ്വാതന്ത്ര്യം തുരങ്കംവെയ്ക്കപ്പെടുകയും ചെയ്യുമെന്നു് ഞാൻ ഭയപ്പെടുന്നു."

1961ൽ ജബൽപൂരിലുണ്ടായ വർഗ്ഗീയകലാപങ്ങളെ പ്പററി പ്രധാനമന്ത്രി ശ്രീ നെഹറു പിന്നീട് മദിരാശിയിൽ ഭാരത് സേവക് സമാജത്തിൽവെച്ചു ചെയ്ത ഒരു പ്രസംഗത്തി ലെ ഒരു ഖണ്ഡികയാണ് മേലെ ഉദ്ധരിച്ചത്. നെഹറുജിയു ടെ ആ ഭയാശങ്കകൾ ഇന്നു കൂടുതലായിരിക്കുകയല്ലാതെ ഒട്ടും കു റഞ്ഞിട്ടില്ല. അവ പരിഹരിക്കപ്പെടണമെങ്കിൽ ജാതിമതഭേ ദങ്ങളുടെ കൃത്രിമചട്ടക്കൂടുകളും അവയെ ചുററിപ്പററി നിൽക്കു ന്ന മുരടിച്ച മാമൂൽമതവിശ്വാസങ്ങളും മാററിയേ മതിയാവൂ.

നെഹറുജി ഒരിക്കൽ പറഞ്ഞതു 'മതം വെറും കഴമ്പില്ലാത്ത തൊണ്ടായി നിഷ്പ്രയോജനമായി' എന്നും, 'എന്നാൽ യുക്തി[illegible] ദത്തിന്നു മനുഷ്യമനസ്സിൻെറ അടിയിലോട്ടുചെന്നു സം[illegible] ബോധമുണ്ടാക്കാൻ കഴിയുന്നില്ലെന്നു'മാണ്. ഇവിടെയാണ് മതത്തിൻെറയും കേവലയുക്തിവാദത്തിൻെറയും മദ്ധ്യത്തിൽ ശ്രീ ബ്രഹ്മാനന്ദസ്വാമിശിവയോഗികളുടെ മഹത്തായ "ആ നന്ദാദർശം" ഏററവും ശോഭായമാനമായി നിലകൊള്ളുന്നത്.

ആനന്ദാദർശം, സംഘടിത മതത്തിൻെറ കട്ടപിടിച്ചു മുരടിച്ച ചിന്താശൂന്യതയെ നിഷേധിക്കുന്നു. അതേ സമ[illegible]ം അതു വെറും ഭൌതികയുക്തിവാദവുമല്ല. നെഹറുജി പറയുന്നമാ തിരിയുള്ള ആദ്ധ്യാത്മികതയോടു ഏറക്കുറെ ഒത്തുനില്ക്കുന്നതും എന്നാൽ കേവലയുക്തിവാദത്തേക്കാൾ കുറേക്കൂടി കീഴോട്ടിറ ങ്ങിച്ചെന്ന്, മനുഷ്യൻെറ മാനസിക-ആദ്ധ്യാത്മിക-നിലയെ സ്പർശിക്കുന്നതും അതിന്നു അടിസ്ഥാനപരമായ പ്രാധാന്യം നൽ കുന്നതുമാണ് ആനന്ദാദർശം.

ഇന്നത്തെ പരിത:സ്ഥിതിയിൽ, "ജനങ്ങളെ അന്യോന്യം അകററിനിർത്തുന്ന മതത്തിൻെറയും വിശ്വാസത്തിൻെറയും മ തിൽകെട്ടുകൾ തട്ടിനീക്കണമെങ്കിൽ" ആരെന്തുപറഞ്ഞാലും ആനന്ദാദർശം അംഗീകരിക്കുന്ന, ശ്രീ ശിവയോഗികൾ ചൂണ്ടി ക്കാണിച്ചുതരുന്ന—ഒരേഒരു മാർഗ്ഗമല്ലാതെ മനുഷ്യരുടെ ഉൽകൃ

ഷ്ടമായ ജീവിതലക്ഷ്യബോധമല്ലാതെ—മറെറാരു മാർഗ്ഗവുമില്ല. അതു എല്ലാ മതാചാര്യന്മാരുടേയും നല്ല തത്വങ്ങൾ ഉൾക്കൊള്ളുന്നു. പക്ഷെ മനുഷ്യന്റെ ജീവിതലക്ഷ്യം പൊതുവിൽ ഒന്നാണെന്നും അതു മനോനിയന്ത്രണത്താൽ ലഭ്യമാകുന്ന ശാന്തിയാണെന്നും തീർത്തുപ്രഖ്യാപിക്കുകയും ചെയ്യുന്നു.

ഒരു സ്വതന്ത്രചിന്തകൻ മതവിപ്ലവകാരി, രാജയോഗി, അനാചാരദ്ധ്വംസകൻ അസാധാരണ പണ്ഡിതൻ എന്നീ വിവിധനിലകളിൽ വിഖ്യാതനായിരുന്ന ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗികൾ സാമൂഹ്യപരിഷ്ക്കരണവിഷയങ്ങളിലും വ... ശ്രദ്ധാലുവായിരുന്നു എന്ന യാഥാർത്ഥ്യം വേണ്ടത്ര അറി...ാനിടവന്നിട്ടില്ല.

ഇന്നത്തെ സാമൂഹ്യനിലയെ വെച്ചുകൊണ്ടു് അന്നത്തെ ജാതീയമായ ഉച്ചനീചത്വം, അയിത്തം മുതലായവയെക്കുറിച്ചു ഊഹിക്കാൻപോലും സാദ്ധ്യമല്ല. താണജാതികളെന്നു കരുതുന്ന സമുദായത്തിൽ ജനിക്കാനിടയായ ഗവമ്മെണ്ടുദ്യോഗസ്ഥന്മാർക്കുപോലും അന്നു പൊതുനിരത്തുകളിൽകൂടി വഴി നടക്കാൻ പ്രയാസമായിരുന്നു. ആ കാലത്താണ് അയിത്തവും ജാതിയും തീരെ അലക്ഷ്യമാക്കിയും അവയെ പരസ്യമായി എതിർത്തുകൊണ്ടും സ്വാമികൾ ജീവിതം നയിച്ചിരുന്നത്. അതിനെക്കുറിച്ചു അക്കാലത്തു ആലത്തൂരിൽ ഗവമ്മെണ്ടാസ്പത്രിയിൽ ഒരു ഡോക്ടരായിരുന്ന ശ്രീ അയ്യത്താൻ ഗോപാലൻ തന്നെ എഴുതിയിരുന്നതിപ്രകാരമാണ്:

"സ്വാമികളുടെ ആദർശങ്ങൾക്കും എനിക്കുമായി അഭേദ്യമായ ഒരു ബന്ധം ഉണ്ടു്. വളരെമുമ്പുതന്നെ ആലത്തൂരിൽ ഒരു ഡോക്ടരായി പ്രവേശിക്കുവാൻ സംഗതിയായ എനിക്കുണ്ടായിട്ടുള്ള ചില അനുഭവങ്ങൾ കേൾക്കുന്നത് നിങ്ങൾക്കും രസകരമായിരിക്കാനിടയുണ്ടു്. ആലത്തൂരിൽ അവർണ്ണജാതിയിൽ പെട്ട ഒരു ഡോക്ടർ ആദ്യമായി ഞാനാണ് ചെന്നത്. ആ

പൽഘട്ടങ്ങളിൽ പലക്കും ഒരു ഡോക്ടരായ എന്റെ സേവനം അത്യാവശ്യമായിരുന്നു എങ്കിലും അവർണ്ണ (തീയ്യ) ജാതിയിൽപെട്ട ഒരാളായിരുന്നു എന്ന കാരണത്താൽ എന്നോടു പലക്കും വല്ലാത്ത ഈഷ്യയുണ്ടായിരുന്നു. മോക്ഷപ്രദീപാദിഗ്രന്ഥങ്ങൾവായിച്ച അക്കാലത്തു സവർണ്ണമേധാവികൾ കലിതുള്ളുകയായിരുന്നു. അധഃകൃതക്ക് എങ്ങും പ്രവേശനമോ യാത്രാസ്വാതന്ത്ര്യമോ ഇല്ലാതിരുന്ന അക്കാലത്തു മുക്കുവനായ കുട്ടപ്പനാശാനേയും ഈഴവനായ കൃഷ്ണനേയും സവർണ്ണരായ ശ്രീധരൻ നമ്പൂതിരിയേയും സൂര്യനാരായണശർമ്മയേയും, ശിവരാമകൃഷ്ണയ്യരേയും, രാമപ്പണിക്കരേയും, പരമേശ്വരൻപിള്ളയേ[illegible] ചുററും ഇരുത്തി സമദൃഷ്ടിവിശിഷ്ടനായ സ്വാമികൾ സാ[illegible]ദേശങ്ങൾ ചെയ്യുന്നത് കാണാൻ രസകരമായിരുന്നു. അ[illegible]ലത്തു ഈവിധം പ്രവർത്തിക്കുവാൻ ധൈര്യമുള്ളവർ സ്വാമികളെപ്പോലെ കേരളത്തിൽ അധികമാരും ഉണ്ടായിട്ടില്ല.''

ഇതുപോലെ നായന്മാരുടെ ഇടയിലുണ്ടായിരുന്ന താല[illegible] കെട്ടുകല്യാണം, തിരണ്ടുകല്യാണം, ക്ഷേത്രങ്ങളിലെ [illegible]ബലി മുതലായവയേയും സ്വാമികൾ കഠിനമായെതൃത്തു[illegible] സ്ഥലങ്ങളിലുള്ള സ്വാമിശിഷ്യന്മാർ ഇത്തരം സംഗതി[illegible]ളിൽ മുൻകൂട്ടി സ്വാമികളുടെ സന്ദേശം എഴുതിവരുത്തുകയും അതു തങ്ങളുടെ എതിർപ്രചാരവേലക്കുള്ള പ്രമാണമായി ഉപയോഗപ്പെടുത്തുകയും ചെയ്തിരുന്നു. അവയെ എതൃത്തുകൊണ്ടുള്ള സ്വാമികളുടെ സയുക്തികമായ കത്തുകൾതന്നെ പലരേയും മാനസാന്തരപ്പെടുത്തുകയുണ്ടായിട്ടുണ്ടെന്നു ശ്രീ വാഗ്ഭടാനന്ദൻഗുരുക്കൾ പ്രസ്താവിക്കയുണ്ടായിട്ടുണ്ടു. കേരളത്തിൽ നാനാഭാഗങ്ങളിലും ഇത്തരം സംഗതികളിൽ സ്വാമികളുടെ ആരാധകന്മാരുണ്ടായിരുന്നു. പക്ഷെ താൻ ഇവയിലൊന്നും നേരിട്ടിറങ്ങി നേതൃത്വം നൽകിയിരുന്നില്ല. കാരണം ഗ്രന്ഥരചനയിലാണദ്ദേഹം മുഴുകിയിരുന്നതു്.

# സ്വാമികളുടെ മഹാസമാധി

ശ്രീ ശിവയോഗിയുടെ തത്വസിദ്ധാന്തങ്ങളെപ്പററിയും ഗ്രന്ഥരചനയെപ്പററിയും ജീവിതത്തിൽ അദ്ദേഹം പല പടികളേയും പിന്നിട്ട് മഹോന്നതമായ രാജയോഗപദവിയിൽ എത്തിയതിനെക്കുറിച്ചും, ഏതാണ്ട് ഒരു പൂർണ്ണചരിത്രം നാം മനസ്സിലാക്കിക്കഴിഞ്ഞു. പ്രായാധിക്യസഹജമായ ശാരീരിക ക്ഷീണമുണ്ടായിരുന്നാലും അദ്ദേഹം ആദ്യന്തം ഉത്തേജിതവികാരാഭാവത്തോടും ശാന്തിയോടും തന്റെ അന്ത്യകാലത്തെ സമീപിച്ചുകൊണ്ടിരുന്നു. ഇതിനിടയിൽതന്നെ ആനന്ദമഹാസഭയുടേയും സിദ്ധാശ്രമത്തിന്റെയും ഭാവിവ്യവസ്ഥകൾക്കു വേണ്ട രൂപരേഖകളും അദ്ദേഹം തയ്യാറാക്കി. നിയമജ്ഞന്മാരുമായും ഏററവും അടുത്ത പ്രധാനശിഷ്യന്മാരുമായും യഥാവണ്ണം കൂടിയാലോചിച്ച് സിദ്ധാശ്രമം സ്വത്തുക്കൾ ആനന്ദമഹാസഭയുടെ അഭിമുഖ്യത്തിൽ ട്രസ്റ്റായി രൂപീകരിച്ചു. തന്റെ പിൻഗാമിയായി ശ്രീ യോഗിനീമാതാവിനെതന്നെ നിശ്ചയിക്കുകയും ചെയ്തു. തുടർന്നുള്ള പിൻഗാമികളെ എങ്ങിനെ നിശ്ചയിക്കണമെന്നും വ്യവസ്ഥപ്പെടുത്തി.

കേരളത്തിന്റെ നാനാഭാഗങ്ങളിലുമുള്ള യോഗശാലകളുടെ നടത്തിപ്പിൽ ആനന്ദമഹാസഭക്കും സിദ്ധാശ്രമത്തിന്നും ഉണ്ടായിരിക്കേണ്ട ചുമതലകളേയും അവകാശങ്ങളേയും തന്റെ പുസ്തകങ്ങൾ തുടച്ചയായി അച്ചടിച്ച് പ്രസിദ്ധീകരിക്കേണ്ടുന്ന വ്യവസ്ഥകളേയും അദ്ദേഹം നിർണ്ണയിച്ചു. ആവക വ്യവസ്ഥകൾ ഇപ്പോഴും നിയമാനുസരണം അംഗീകരിക്കപ്പെട്ടു നിലനിന്നുവരുന്നു.

ഇങ്ങിനെ ബാഹ്യമായ ചുമതലകളെല്ലാം വ്യവസ്ഥപ്പെ

ട്ടത്തിയശേഷം സ്വാമികൾ അധികവും ഒരുവക മൌനവ്രത ത്തോടുകൂടി തന്റെ അന്ത്യമഹാസമാധിക്കുള്ള തയ്യാറെടുപ്പിൽ ഏർപ്പെട്ടു.

എങ്കിലും നാനാഭാഗങ്ങളിൽനിന്നും വരുന്ന ശിഷ്യന്മാ ക്കും സന്ദർശകന്മാക്കും ജിജ്ഞാസുക്കൾക്കും അദ്ദേഹത്തെ കാ ണുന്നതിന്നും സംസാരിക്കുന്നതിന്നും സംശയനിവൃത്തിവരുത്തു ന്നതിന്നും ഒട്ടുംതന്നെ പ്രയാസമില്ലായിരുന്നു. അഡ്വക്കേററു മാർ, ഡാക്ടർമാർ, കോളേജ് അദ്ധ്യാപകന്മാർ, സാഹിത്യ കാരന്മാർ തുടങ്ങി പലരും അക്കാലത്തു സിദ്ധാശ്രമം സന്ദർ ശിക്കുകയും സ്വാമികളുടെ ആതിഥ്യം സ്വീകരിക്കുകയും അ ദ്ദേഹവുമായി സംഭാഷണങ്ങൾ നടത്തുകയും ചെയ്യാറുണ്ടായി രുന്നു. ഓരോ പ്രശ്നത്തിന്നും ശിവയോഗികളുടെ ഉപദേശനിർ ദ്ദേശങ്ങൾ വിവിധപ്രദേശങ്ങളിലുമുള്ള ശിഷ്യന്മാർ ആരാഞ്ഞു വന്നിരുന്നു. അതുസംബന്ധിച്ച കത്തുകൾക്കെല്ലാംതന്നെ അ ദ്ദേഹം സ്വന്തം കൈപ്പടയിൽ മറുപടി അയക്കുകയും ചെയ്തു പോന്നു. അങ്ങിനെയുള്ള കത്തിടപാടുകൾ പല ശിഷ്യന്മാ രും ഇന്നും സൂക്ഷിച്ചിട്ടുണ്ട്. സിദ്ധാശ്രമത്തിലും അത്തരം പ ഴയ കത്തുകൾ കാണാം.

കൊല്ലംതോറും ശ്രീ ശിവയോഗിയുടെ ജന്മദിനം പ്രമാ ണിച്ച് ശിഷ്യന്മാരുടേയും മററു ആരാധകന്മാരുടേയും ആന ന്ദാദർശാനുഭാവികളുടേയും സമ്മേളനങ്ങൾ നടത്തുക പതിവാ യിരുന്നു. തന്റെ ജന്മനക്ഷത്രം ആഘോഷിക്കുന്നതിൽ അ ദ്ദേഹം വിമുഖനായിരുന്നുവെങ്കിലും ഇങ്ങനെ എല്ലാവക്കുംകൂടി ഒത്തുചേരുന്നതിന്നുള്ള ഒരു സന്ദർഭമെന്നനിലയിൽ അദ്ദേ ഹം അതിനെ നിരുത്സാഹപ്പെടുത്തിയിരുന്നില്ല. ഇത്തരം സ മ്മേളനങ്ങളാകട്ടെ ഗുരുശിഷ്യബന്ധത്തേയും സൌഹൃദത്തെ യും മുൻനിർത്തിയുള്ള ഒരു കുടുംബയോഗമെന്നു പറയുന്നതാണു് കൂടുതൽ ശരി. ആ പതിവ ഏറെക്കുറെ ഇന്നും സിദ്ധാശ്രമ

ത്തിൽ തുടൎന്നുപോരുന്നുണ്ട്. അന്നത്തെ സമ്മേളനങ്ങളിൽ പതിവായി പങ്കുകൊണ്ടിരുന്ന ശ്രീ ശിവയോഗിയുടെ പ്രധാനശിഷ്യന്മാരിൽ ഒരാളായ ശ്രീ ശേഖരത്തു കുഞ്ഞുണ്ണി എഴുത്തച്ഛൻ പ്രസ്താവിക്കുകയാണ്:—

"ആ കാലത്തു ആലത്തൂരിൽ സാധാരണനിലയിലുള്ള ഹോട്ടലുകൾ വളരെ കുറവായിരുന്നു. ഹോട്ടലുകളിൽ ഉണ്ണുന്ന സമ്പ്രദായംതന്നെ അല്പം ഗൌരവക്കുറവായിട്ടാണ് അന്നു കരുതിയിരുന്നത്. അതുപോലെ ഹോട്ടൽ നടത്തുന്നതും മാന്യതക്കു കുറവാണെന്ന ധാരണ ഉണ്ടായിരുന്നു. എങ്കിലും സിദ്ധാശ്രമത്തിൽ ശ്രീ ശിവയോഗികളെ സന്ദൎശിക്കുവാൻ വരുന്നവരുടെ സംഖ്യ വൎദ്ധിച്ചപ്പോൾ അവിടെ ഒരു ബ്രാഹ്മണമഠത്തിൽ സ്വകാൎയ്യമായി അങ്ങിനെയുള്ളവൎക്ക് ഭക്ഷണത്തിന്നുള്ള ഏൎപ്പാട് സ്വാമികൾ ചെയ്തു. ആശ്രമത്തിൽ വരുന്ന സന്ദൎശകന്മാർ പല തരക്കാരുമായിരുന്നു. അവൎക്കെല്ലാം സൗകൎയ്യമായി ആശ്രമത്തിൽ ഭക്ഷണത്തിന്നു ഏൎപ്പാടുചെയ്യുക പ്രയാസമാണല്ലോ. എങ്കിലും വളരെ അടുത്തു ബന്ധപ്പെട്ടിരുന്നവൎക്ക് ആശ്രമത്തിൽതന്നെ ഭക്ഷണത്തിന്നു സൗകൎയ്യം നൽകിയിരുന്നു. അങ്ങിനെ സൗകൎയ്യം ലഭിക്കുവാൻ ഭാഗ്യമുണ്ടായിട്ടുള്ള ഒരാളായിരുന്നു ഞാനും. എന്റെ അനാരോഗ്യവുംകൂടി കരുതിയിട്ടായിരിക്കണം സ്വാമികൾ ആ പ്രത്യേകത കാണിച്ചിരുന്നത്."

"എന്നാൽ സ്വാമികളുടെ ജന്മനക്ഷത്രം സംബന്ധിച്ച പരിപാടികളിൽ എല്ലാവരും ആശ്രമത്തിൽ തന്റെ ഒന്നിച്ച് ഭക്ഷണംകഴിക്കുകയും താമസിക്കുകയും വേണമെന്നതു സ്വാമികൾക്കു നിൎബ്ബന്ധമായിരുന്നു. അന്നത്തെ സമ്മേളനങ്ങൾ ചടങ്ങുകൾപ്രകാരമുള്ള അദ്ധ്യക്ഷനും ഉൽഘാടകനും പ്രാസംഗികന്മാരുമെല്ലാം അടങ്ങിയ പരിപാടികളായിരുന്നില്ല. സമ്മേളനത്തിന്നു സമയനിൎണ്ണയവുമുണ്ടായിരുന്നില്ല. രാവിലെ

ത്തെ ലഘുഭക്ഷണം കഴിഞ്ഞാൽ സ്വാമികൾ പുറത്തുവന്നു ആസനസ്ഥനാകും. ശിഷ്യന്മാരും സന്ദർശകന്മാരും മററു പല വ്യക്തികളും ചുററുപാടും വന്നിരിക്കും. അതോടുകൂടി സമ്മേളനം തുടങ്ങിയതായി കരുതണം. ശിഷ്യന്മാരുടെ യോഗക്ഷേമങ്ങൾ അദ്ദേഹം അന്വേഷിക്കുന്നതു മുതൽ ആദർശപരമായ സംശയങ്ങൾ ഉന്നയിക്കുന്നതും അവയ്ക്കു മറുപടിപറയുന്നതുമുൾപ്പെടെ പലതും സമ്മേളനപരിപാടികളാണ്. അക്കൂട്ടത്തിൽ ചില സ്ഥലങ്ങളിൽ ജന്തുബലി നിരോധത്തിന്നു അവിടങ്ങളിലെ ആനന്ദസമാജക്കാർ ചെയ്ത പരിശ്രമങ്ങളും ജന്തുബലിക്കാരിൽനിന്നു അവൎക്കുണ്ടാകുന്ന എതിർപ്പുകളും വി[illegible]ദീകരിക്കപ്പെടും. ജന്തുബലി നടത്തുന്നവരോടു എന്തെല്ലാം ന്യായങ്ങൾ ആദർശപരമായും യുക്തിയുക്തമായും ചോദിക്കണമെന്നു നിർദ്ദേശിക്കുവാൻ സ്വാമികൾതന്നെ മററു ശിഷ്യന്മാരോടു ആവശ്യപ്പെടും. അവസാനം അതൊരു യുക്തിയുക്തമായ ചർച്ചയിൽ അവസാനിക്കും. ആ ചർച്ചയിൽനിന്ന[illegible]കട്ടെ പുതിയ പുതിയ യുക്തിചിന്തകൾ തെളിഞ്ഞുവരും. ഒ[illegible]ക്കൽ ഇത്തരം ഒരു കാര്യത്തിൽ എന്തുചെയ്യണമെന്നു ചോദിച്ചപ്പോൾ ക്ഷേത്രത്തിൽ തെറിപ്പാട്ടു പതിവുള്ള, ചേർത്തലക്കാരനായ ഒരു ശിഷ്യൻ, അവരോടു വാദപ്രതിവാദം നടത്തീട്ടു ഫലമില്ലെന്നും നല്ല ഉശിരുള്ള ചെറുപ്പക്കാർകൂടി അടികൊടുത്തു വിടുകയാണ് വേണ്ടതെന്നും പറയുകയുണ്ടായി. അല്പനേരത്തെ മൌനത്തിന്നുശേഷം സ്വാമികൾ അയാളോടു പ്രത്യേകിച്ചും ഞങ്ങളോടു പൊതുവേയും പറഞ്ഞതു ഇപ്രകാരമാണ്:-

"നമ്മുടെ ആനന്ദമതം, ആശയവും ആദർശവും യുക്തിചിന്തയും ഒത്തിണങ്ങിയതാണ്. അവിടെ കയ്യൂക്കിന്നു യാതൊരു സ്ഥാനവുമില്ല. മനുഷ്യരോടു മനുഷ്യരുടെ ഭാഷയിൽ സൗമ്യമായും യുക്തിയുക്തമായും കാര്യംപറഞ്ഞു മനസ്സിലാക്കി നമ്മുടെ ആദർശം നടത്തിക്കാൻ നമുക്കു കഴിവില്ലെങ്കിൽ നമ്മുടെ

ആനന്ദമതം പരാജയപ്പെട്ടു എന്നാണ് അർത്ഥം. അതു നിങ്ങൾ സമ്മതിക്കാൻ തയ്യാറുണ്ടോ? ഉണ്ടാവില്ലെന്നാണ് ഞാൻ കരുതുന്നതു്. നമ്മുടെ മുദ്രാവാക്യംതന്നെ 'അഹിംസ' യാണ്. ഒരാളെ തല്ലുന്നതോ ഭീഷണിപ്പെടുത്തുന്നതോ എങ്ങിനെ അഹിംസയാകും? നാം വിഗ്രഹാരാധനയെ കഠിനമായി എതിർത്തു ഖണ്ഡിച്ചിട്ടുണ്ടു. എന്നാൽ ടിപ്പുസുൽത്താൻെറ വിഗ്രഹഭഞ്ജനത്തിനോടു നാം ഒരിക്കലും യോജിക്കുകയുമില്ല. നിങ്ങൾക്കു ജന്തുബലിയോ തെറിപ്പാട്ടോ നിർത്തുന്നതിന്നു യുക്തിയുക്തവും ആദർശപൂർവ്വവുമായ ഉപദേശങ്ങൾകൊണ്ടു സാധിക്കുന്നില്ലെങ്കിൽ നിങ്ങൾ ആനന്ദമതസിദ്ധാന്തങ്ങൾ കൂടുതൽ ദൃഢമായി പഠിച്ചു ആത്മവിശ്വാസം നേടുകയാണ് വേണ്ടത്, കയ്യാങ്കളിക്ക് മുതിരുകയല്ലതന്നെ. കയ്യേററവും ബലപ്രയോഗവും ആനന്ദമതത്തിന്നു കടകവിരുദ്ധമാണ്."

അതേവരെ കാണാതിരുന്ന ഘനഗംഭീരമായ സ്വരത്തിൽ സ്വാമികൾ ഇതു പറഞ്ഞുതീർന്നപ്പോൾ അവിടെ കൂടിയിരുന്നവരാകെ നിശ്ശബ്ദരായി. മുൻപറഞ്ഞ ശിഷ്യനാകട്ടെ സ്വാമികളുടെ കാൽക്കൽ സാഷ്ടാംഗം നമസ്കരിച്ച് മാപ്പപേക്ഷിച്ചു. സ്വാമികൾ ആ ശിഷ്യനെ എഴുന്നേല്പിച്ചുനിർത്തി. രണ്ടുപേരുടെ കണ്ണിലും വെള്ളംനിറഞ്ഞിരുന്നു. അതു കണ്ടപ്പോൾ അവിടെ കൂടിയിരുന്ന ഞങ്ങൾക്കെല്ലാവക്കും അതേ അനുഭവം ഉണ്ടായി. ഇങ്ങിനെയുള്ള ഗുരുശിഷ്യസമാഗമങ്ങൾ തന്നെയാണ്, അന്നത്തെ ആനന്ദമതമഹാസമ്മേളനങ്ങൾ എന്നു പറയാം. എങ്കിലും ചടങ്ങനുസരിച്ച് കാര്യങ്ങളും പരിപാടികളുമൊക്കെ തീരുമാനിക്കാറുമുണ്ട്. എന്നാൽ പ്രത്യേകമായ പ്രസംഗങ്ങളൊന്നും പതിവില്ല."

ശ്രീ. ശേഖരത്തു കുഞ്ഞുണ്ണിഎഴുത്തച്ഛൻെറ മേല്പറഞ്ഞ വിവരണത്തിൽനിന്നു ആനന്ദമഹാസഭയുടേയും ശ്രീശിവയോഗിയുടെ ജന്മനക്ഷത്രാഘോഷത്തിൻെറയും അന്നത്തെ സ്വഭാ

വം നമുക്ക് ഏതാണ്ട് മനസ്സിലാക്കാം. അതുപോലെതന്നെ സ്വന്തം ആദർശസിദ്ധാന്തങ്ങളിൽ അദ്ദേഹം എത്രമാത്രം അടിയുറച്ചുനിന്നിരുന്നുവെന്നും അതു വ്യക്തമാക്കുന്നുണ്ട്. മുൻപറഞ്ഞ തെറിപ്പാട്ട നടന്നിരുന്നതു ചേർത്തല കാർത്ത്യായനിക്ഷേത്രത്തിലായിരുന്നുവെന്നും പിന്നീടതു ഗവർമ്മേണ്ട നിരോധിച്ചുവെന്നും പ്രസ്താവ്യമാണ്.

എല്ലാ കൊല്ലവും ശ്രീ ശിവയോഗിയുടെ ജന്മനക്ഷത്രത്തിന്നു ആനന്ദമഹാസഭയുടെ വകയായി ഓരോ അച്ചടിച്ച മംഗളപത്രം ശ്രീ ശിവയോഗിക്കു സമർപ്പിക്കുന്ന പതിവുണ്ട്. അതോടൊപ്പം മററു പല യോഗശാലക്കാരും സിദ്ധാശ്രമത്തിൽ വന്നു മംഗളപത്രങ്ങൾ സമർപ്പിക്കാറുണ്ടായിരുന്നു. ഒരിക്കൽ ഒരു മംഗളപത്രസമർപ്പണം അഴീക്കോട്ട യോഗശാലയുടെപേരിൽ ഞാൻ തയ്യാറാക്കിക്കൊണ്ടുപോയിരുന്നതു സമർപ്പിക്കുവാൻ അനുവാദം ചോദിക്കുകയുണ്ടായി. സ്വാമികൾ ചിരിച്ചുകൊണ്ട ഇങ്ങിനെ പറഞ്ഞു;-

"ശിവനും വിഷ്ണുവിനും ബ്രഹ്മാവിനുമൊക്കെ പച്ചയില്ലുള്ള മുഖസ്തുതി വളരെ ഇഷ്ടമാണ്. പക്ഷെ ഞാൻ ശിവനും വിഷ്ണുവും ദേവനുമൊന്നുമല്ല. അതുകൊണ്ട മുഖസ്തുതി കഴിയുന്നതും കൂടാതെ കഴിച്ചാൽ കൊള്ളാം. ഏതായാലും കണ്ണൂരിൽ നിന്നുകൊണ്ട വന്നതല്ലേ. തന്നേക്കു".

ഞാൻ ആ മംഗളപത്രം അല്പം സങ്കോചത്തോടുകൂടിയാണെങ്കിലും വായിച്ചുസമർപ്പിക്കുകയും ഇതു ഞങ്ങളുടെ ഒരാഗ്രഹമാണെന്നു ഉണർത്തിക്കുകയും ചെയ്തു. എൻെറ ഒന്നിച്ചുണ്ടായിരുന്ന ശ്രീ. പാമ്പൻ അമ്പുമേസ്തിയും പിന്നീട സാരഗ്രാഹി പത്രാധിപരായിരുന്ന ശ്രീ. സി. അച്ചുതനും എൻെറ അഭിപ്രായത്തോട യോജിച്ചു. അക്കൊല്ലം ജന്മനക്ഷത്രത്തിന്നു പോകാൻ കഴിയാതിരിക്കുകയും അതിൻെറ അടുത്തദിവസം ഞങ്ങൾ പ്രത്യേകം ചെന്നു സ്വാമികളെ കണ്ട മംഗളപത്രം സമർപ്പിക്കുകയുമാണുണ്ടായതു്.

അങ്ങിനെ കൊല്ലംതോറും ജന്മനക്ഷത്രാചരണവും മംഗളപത്രസമപ്പ്ണവും നടന്നുവന്നു. എന്നാൽ 1929ൽ അക്കുറി ജന്മനക്ഷത്രത്തിന്നുമുമ്പ് താൻ സമാധിയാകുമെന്നുള്ള ധാരണ സ്വാമികൾക്കുണ്ടായിരുന്നു. ഈ ധാരണക്ക് അടിസ്ഥാനമായി പല സംഗതികളും ഉണ്ടായിരിക്കാമെങ്കിലും പരക്കെ അറിയപ്പെട്ടന്ന ഒരു സംഭവം ഇപ്രകാരണമാണ്.

സ്വാമികൾ ഒരു ദിവസം കുളിക്കുമ്പോൾ പരിചാരകൻ മുതുകിൽ ചൂടുവെള്ളം ഒഴിച്ചുകൊടുക്കുകയായിരുന്നു. അപ്പോൾ താളിലയിൽ പകന്ന വെള്ളംപോലെ മുതുകിൽ വെള്ളമേല്ക്കാതെ വെള്ളം ഉരുണ്ടുപോകുന്നതായി അത്ഭുതപരതന്ത്രനായ പരിചാരകൻ സ്വാമികളെ അറിയിച്ചു.

സ്വാമികൾ ചോദിച്ചു:- ''ഇങ്ങിനെ സംഭവിക്കുന്നതു ഇപ്പോൾമാത്രമാണോ? മുമ്പും ഇങ്ങിനെ കണ്ടിട്ടുണ്ടോ'' എന്നു.

മുമ്പ് ഒരു തവണയും തനിക്ക് ഇങ്ങിനെ തോന്നിയിരുന്നതായും എന്നാൽ താൻ അതത്ര ശ്രദ്ധിച്ചിരുന്നില്ലെന്നും പരിചാരകൻ മറുപടിനൽകി.

വീണ്ടും വെള്ളമൊഴിച്ചുനോക്കാൻ സ്വാമികൾ ആവശ്യപ്പെട്ടു. അപ്പോഴും വെള്ളം അവിടെനില്ക്കാതെ ഉരുണ്ടുരുണ്ടുപോകുകയാണുണ്ടായതു്. ആ വിവരവും പരിചാരകൻ സ്വാമികളെ അറിയിച്ചു, സ്വാമികൾക്കു് കാര്യം മനസ്സിലായി. ആയുർവ്വേദശാസ്ത്രവിധിപ്രകാരമുള്ള ഒരു മരണലക്ഷണമാണിതെന്നും ഇങ്ങനെ കണ്ടാൽ ഏതാനും മാസങ്ങൾക്കകം ആയാൾ മരിച്ചുപോകുമെന്നും സ്വാമികൾ മനസ്സിൽ കരുതി. അതിന്നനുസരിച്ച ഒരു സംസ്കൃതപദ്യം വൈദ്യശാസ്ത്രത്തിൽനിന്നു താൻ ആത്മഗതംപോലെ സ്വയം ചൊല്ലുകയും ചെയ്തു. യോഗിനീമാതാവിനോടുമാത്രം ഈ വിവരം അദ്ദേഹം പറഞ്ഞു. തയ്യാറായിരിക്കണമെന്ന മുന്നറിയിപ്പും നൽകി. താൻ അടുത്തുതന്നെ സമാധിയാകുന്ന വിവരം സ്വാമികൾ തന്റെ നോട്ടുബു

ക്കിൽ കുറിച്ചുവെച്ചിരുന്നതായി ശ്രീ യോഗിനീമാതാവ് പിന്നീട് പ്രസ്താവിക്കുകയുണ്ടായിട്ടുണ്ട്.

ഇതിനെ അടിസ്ഥാനപ്പെടുത്തിയുംകൂടിയായിരിക്കണം ഏതാനുംമാസങ്ങൾക്കകംവരുന്ന തന്റെ ജന്മനക്ഷത്രത്തിന്നു പതിവുപോലെ മംഗളപത്രം ആരും തയ്യാറാക്കേണ്ടതില്ലെന്നും എന്നാൽ തന്നെ സന്ദർശിക്കുവാൻ ആഗ്രഹിക്കുന്നവർ അതിന്നുമുമ്പ് ആശ്രമത്തിൽ വന്നുചേരണമെന്നും അന്നു ആനന്ദമഹാസഭാസിക്രട്ടരിയായിരുന്ന ചേർത്തലയിലെ വക്കീൽ ശ്രീ ജി. രാമപ്പണിക്കരെ പ്രത്യേകം കത്തുമൂഖേന അറിയിക്കുകയുണ്ടായി. എല്ലാ ആനന്ദസമാജങ്ങളിലേക്കും ഈ വിവരം അറിയിക്കണമെന്നും സ്വാമികൾ കത്തിൽ താല്പര്യപ്പെട്ടിരുന്നു. അങ്ങിനെ ഒരു കത്തു അഴീക്കോട്ട് ആനന്ദസമാജത്തിന്നും കിട്ടിയപ്പോൾ ഞങ്ങൾ അത്ഭുതപ്പെട്ടു. സ്വാമികൾക്കു വല്ല യാത്രാപരിപാടിയും ഉണ്ടോ എന്നായിരുന്നു ഞങ്ങൾക്കു സംശയം. അന്നു ഞാനും എന്റെ സുഹൃത്തുക്കളും ആനന്ദാദർശവിശ്വാസികളുമായിരുന്ന നെല്ല്യോട്ടു കുഞ്ഞമ്പുമാസ്റ്റർ, മാക്കനി അനന്തൻവൈദ്യർ, പാമ്പൻ അമ്പുമേസ്തി, സി. അച്യുതൻ തുടങ്ങിയവർ ഈ കത്തിനെപ്പററിയും ചർച്ചചെയ്യുകയുണ്ടായി. ഏതായാലും കത്തിലെ താല്പര്യപ്രകാരം ആലത്തൂർ സിദ്ധാശ്രമത്തിലേക്ക് പോകുവാൻ ഞങ്ങൾ തീരുമാനിച്ചു. പക്ഷെ ഇത്ര ഗൌരവതരമായ ഒരു മഹാസംഭവം—സ്വാമികളുടെ മഹാസമാധി—ആണ് നടക്കാൻ പോകുന്നതെന്നു് ഞങ്ങൾ കരുതിയിരുന്നില്ല. അതിനാൽ സമാധിസമയത്തേക്ക് അവിടെ എത്തിച്ചേരാൻ ഞങ്ങളിൽ പലർക്കും കഴിഞ്ഞതുമില്ല.

1929 സപ്തെമ്പർ 10-ാംതീയതി

1105 ചിങ്ങം 25-ാംതീയതി.

പ്രഭാതത്തിലും തലേന്നു് വൈകുന്നേരവുമായി ഏതാനും ശിഷ്യന്മാർ ആശ്രമത്തിൽ എത്തി. ജന്മനക്ഷത്രത്തിന്നു മംഗ

ഉപത്രം അച്ചടിക്കേണ്ടതില്ലെന്നും തന്നെക്കാണേണ്ടുന്നവർ അടുത്തുതന്നെ വരുന്നതു നന്നായിരിക്കുമെന്നും സ്വാമികളുടെ നിർദ്ദേശപ്രകാരം ആനന്ദമഹാസഭാ സിക്രട്ടറി ശ്രീ ജി. രാമപ്പണിക്കർ അറിയിച്ചിരുന്നതുകൊണ്ടും സ്വാമികളുടെ ജന്മനക്ഷത്രം അടുത്തു എത്തിയല്ലോ എന്നു കരുതിയും ആണ് പലരും ആശ്രമത്തിൽ ചെന്നത്. ആശ്രമത്തിൽ ചെന്നപ്പോൾ തന്നെ അസാധാരണമായിട്ടൊന്നും തോന്നിയതും ഇല്ല. എങ്കിലും ശ്രീ ശിവയോഗി എല്ലാ പരിപാടികളും തയ്യാറാക്കിയിരിക്കയായിരുന്നു. യോഗിനീമാതാവിന്നും സ്വാമികൾക്കും വേണ്ടി ശിഷ്യന്മാരുടെ പ്രേരണപ്രകാരം ഒരു സമാധിമന്ദിരം മുൻകൂട്ടി തയ്യാറാക്കിയതിൽ രണ്ടു ശരീരങ്ങൾ അടക്കംചെയ്യുന്നതിന്നുള്ള സിമൻറിട്ടു് കെട്ടിപ്പടുത്ത രണ്ടു അറകൾ ഉണ്ടാക്കിയിരുന്നു. രണ്ടും മണൽനിറച്ചു പലകകൊണ്ടു് മൂടുകയും ചെയ്തിരുന്നു. സപ്തെമ്പർ 9-ാംനു രാവിലെ സ്വാമികൾ ആശ്രമത്തിലെ തോട്ടം മുഴവൻ ചില ശിഷ്യന്മാരോടുകൂടി ചുററി നടന്നു കാണുകയും അവിടെയുള്ള ഫലവൃക്ഷങ്ങളെപ്പററിയും മററും തൻെറ ചില പ്രത്യേക അഭിപ്രായങ്ങൾ അവരോടു പറയുകയുംചെയ്തു. അങ്ങിനെ നടന്നു അദ്ദേഹം മുൻപറഞ്ഞ സമാധിമന്ദിരത്തിന്നടുത്തെത്തി. അല്പം ആലോചിച്ചുനിന്നതിന്നുശേഷം അതിൽ വലത്തുഭാഗത്തുള്ള കുഴി തുറന്നു മണൽ മുഴവൻ പുറത്തേക്കു കോരിയെടുക്കുവാൻ നിർദ്ദേശിച്ചു. ശിഷ്യന്മാരിൽ ചിലർ ഇതു കണ്ടു് സംശയാലുക്കളായി. കാരണം അന്വേഷിച്ചു. സ്വാമികൾ ചിരിച്ചുകൊണ്ടു പറഞ്ഞു.

"ഈ മണലെല്ലാം പഴകി ചീത്തയായിരിക്കുന്നു. ഇതൊന്നു മാററി മറച്ചിട്ടു വൃത്തിയാക്കുകയാണ്" ആ മറുപടി ശിഷ്യന്മാരെ തൃപ്തിപ്പെടുത്തിയോ എന്നറിഞ്ഞുകൂടാ. അവർ മൌനമവലംബിച്ചു. എന്നാൽ ഇതെല്ലാം കാണുകയും ചിന്തിക്കുകയും ചെയ്യുന്ന ഒരു വലിയ ഹൃദയം അവിടെ അസ്വസ്ഥമായി

രുന്നു. ശ്രീ യോഗിനീമാതാവ്. അവർ അന്നു മിക്കവാറും അദ്ദേഹത്തെ പിന്തുടൎന്നുകൊണ്ടും മററു സമയങ്ങളിൽ ധ്യാനനിരതയായും കാണപ്പെട്ടിരുന്നു എന്നാണ് ആശ്രമത്തിലെ അന്തേവാസിയായ ശ്രീ ജഡഭരതൻ ഇപ്പോൾ ജഡഭരതസ്വാമികൾ—പിന്നീട് പ്രസ്താവിച്ചത്. യോഗിനീമാതാവിന്നു സംഗതികളുടെ ഗൌരവം ഗ്രഹിക്കാൻ കഴിഞ്ഞിരുന്നുവെങ്കിലും അതൊന്നും പുറത്തു കാണിക്കരുതെന്നും ഭാവിക്കരുതെന്നും സ്വാമികൾ നിഷ്കൎഷിച്ചിരുന്നുവത്രെ.

10-ാം തീയ്യതി ശിഷ്യന്മാരും സന്ദൎശകന്മാരും സിദ്ധഗ്രന്ഥപാരായണത്തിലും സ്വാമികളുമായി സംസാരിച്ചു സംശയനിവൃത്തി വരുത്തുന്നതിലും സാധാരണപോലെ ഏൎപ്പെട്ടു. ഉച്ചഭക്ഷണത്തിന്നുശേഷം സ്വാമികൾ അല്പമൊന്നു വിശ്രമിക്കുവാൻ കിടന്നു. ശിഷ്യന്മാരും അവിടവിടെ വിശ്രമിച്ചും സംസാരിച്ചും സമയം കഴിച്ചു. ശ്രീ യോഗിനീമാതാവ് അവരെ സന്ദൎശിക്കുന്നതിന്നു എത്തിയിരുന്ന ശിഷ്യകളുമായി സംസാരിച്ചു അവരെ യാത്രയാക്കിയശേഷം സ്വാമികളുടെ സന്നിധിയിലേക്ക് ചെന്നു. സ്വാമികൾ ഉറക്കംകഴിഞ്ഞു ചാരുകസേലയിൽ ഉപവിഷ്ടനായിരുന്നു. ആശ്രമകാൎയ്യങ്ങൾ ശരിക്കു നോക്കിക്കൊള്ളണം എന്നു സ്വാമികൾ യോഗിനീമാതാവോടു് നിൎദ്ദേശിച്ചു. അതു പറയുമ്പോൾ സ്വാമികൾ നിൎവ്വികാരനായിരുന്നു. എങ്കിലും താൻ നിരുദ്ധകണ്ഠയായി എന്നു ശ്രീ യോഗിനീമാതാവ് പിന്നീട് പ്രസ്താവിച്ചു. ഇതിനെല്ലാം ഏററക്കുറെ മൂകസാക്ഷിയായിരുന്ന ജഡഭരതസ്വാമികൾ എന്തോ ചിലതു സംഭവിക്കുവാൻ പോകുന്നു എന്ന തോന്നലോടുകൂടെ വിഷണ്ണനായിരുന്നു.

ആശ്രമകാൎയ്യങ്ങൾ ചിട്ടപ്പെടുത്തുന്നതിന്നു ആവശ്യമായ ഉപദേശനിൎദ്ദേശങ്ങൾ അന്നത്തെ ആനന്ദമഹാസഭാ സിക്രട്ടരി ശ്രീ ജി രാമപ്പണിക്കൎക്കും (ചേൎത്തല) ശ്രീ യോഗിനീമാ

താവിന്നും സ്വാമികൾ നൽകിയിരുന്നു. അതിന്നു ഒരാഴ്ചമുമ്പ് തന്നെ ചേർത്തലയിൽനിന്നു സിക്രട്ടരി ശ്രീ ജി രാമപ്പണിക്കരെ കമ്പിയടിച്ചു വരുത്തിയിരുന്നുവെന്നതു പ്രസ്താവ്യമാണ്.

വൈകുന്നേരം 5 മണി. ആശ്രമത്തിന്റെ മുന്നിലുള്ള വിശാലമായ വയലിൽ പഴുത്തു കൊയ്യാറായ നെൽക്കതിരുകൾ തലതാഴ്ത്തിനിൽക്കുന്നു. പ്രശാന്തമായ മന്ദമാരുതൻ ആ പ്രദേശമാകെ തലോടി. സ്വച്ഛാകാശത്തിൽ പശ്ചിമാംബരത്തിൽ അരുണവർണ്ണം അവിടവിടെ തങ്ങിനിന്നു. സ്വാമികൾ പൂമുഖത്തേക്കു വന്നു. അപ്പോൾ തികച്ചും പ്രസന്നവദനനും ഉല്ലാസഭരിതനുമായിരുന്നു അദ്ദേഹം. ശിഷ്യന്മാർ ഗുരുവിനെ യഥോചിതം വന്ദിച്ചു. അന്നു യാത്രപറഞ്ഞു പോകേണ്ടിയിരുന്ന ചിലർ യാത്രാനുമതിക്കപേക്ഷിച്ചപ്പോൾ സ്വാമികൾ പറഞ്ഞു:–"നമുക്കെല്ലാം യാത്രപോകേണ്ടതുണ്ട്. പക്ഷെ അതു രാത്രിയിൽ വേണോ? നിങ്ങൾക്കു രാവിലെ പോയാൽ പോരെ" എന്നു. അങ്ങിനെ പോകാൻ പുറപ്പെട്ടവർ യാത്ര നിർത്തിവെച്ചു. സ്വാമികൾ അവരുമായി വീണ്ടും ഓരോ വിഷയങ്ങളെപ്പററി അല്പനേരം സംഭാഷണം തുടൎന്നു.

സമയം 6 മണി. സ്വാമികൾ ശിഷ്യന്മാരോടു പറഞ്ഞു: 'നിങ്ങൾ എല്ലാവരും നേരത്തെതന്നെ ഭക്ഷണംകഴിച്ചു വരണം. രാത്രി മഴയുടെ ശല്യം ഉണ്ടാകുമെന്നു തോന്നുന്നു. ഞാനും ദേഹശുദ്ധിവരുത്തി നിത്യകൎമ്മങ്ങൾക്ക് ഒരുങ്ങട്ടെ.' അങ്ങിനെ എല്ലാവരും ഓരോവഴിക്ക് തിരിഞ്ഞു. ചിലർ ആശ്രമത്തിന്നു പടിഞ്ഞാറുഭാഗത്തുള്ള പുഴയിൽ കുളിക്കാൻപോയി. മററു ചിലർ ആശ്രമപ്രാന്തത്തിന്റെ പ്രകൃതിഭംഗി ആസ്വദിച്ചു. വേറെചിലർ ഭക്ഷണംകഴിക്കുന്നതിന്നുപുറത്തേക്ക് പോയി. ആശ്രമത്തിൽ നിശ്ശബ്ദതയും ശാന്തിയും കളിയാടി.

സമയം 7 മണി. ആശ്രമത്തിൽ ഗുരുവന്ദനത്തിന്നും നിശ്ചിന്തനത്തിന്നും സിദ്ധഗ്രന്ഥപാരായണത്തിന്നുമുള്ള ഘണ്ട

നാദം മുഴങ്ങി. ഭക്ഷണംകഴിഞ്ഞു അവിടവിടെ കൂടിനിന്നിരുന്ന ശിഷ്യന്മാർ പൂമുഖത്തേക്കു ബദ്ധപ്പെട്ടു എത്തിച്ചേർന്നു. ശ്രീ ജഡഭരതസ്വാമികൾ ശിഷ്യന്മാർക്കെല്ലാം ഇരിക്കുന്നതിന്നു പുൽപ്പായ പൂമുഖത്തു നിരത്തി വിരിച്ചു. യോഗിനീമാതാവിനോടു മുൻകൂട്ടി ഭക്ഷണംകഴിച്ചുകൊള്ളുവാൻ ശ്രീ ശിവയോഗികൾ നിർദ്ദേശിച്ചിരുന്നുവെങ്കിലും അവർ ഭക്ഷണംകഴിക്കാതെ ഉൽക്കണ്ഠാകുലയായി രംഗനിരീക്ഷണംചെയ്തു നില്പായി.

ശിഷ്യന്മാർ ഗുരുവന്ദനം, സിദ്ധഗ്രന്ഥപാരായണം മുതലായ കൃത്യങ്ങൾ പതിവുപോലെ നിർവ്വഹിച്ചു. സ്വാമികളും അതിൽ പങ്കുകൊണ്ടു. സിദ്ധഗ്രന്ഥപാരായണാവസരത്തിൽ ചില വിശദീകരണങ്ങളും ഉപദേശങ്ങളും സന്ദർഭോചിതമായി നൽകുകയുംചെയ്തു. ആദർശപരവും ആനന്ദസാന്ദ്രായകവുമായ ഗുരുശിഷ്യസമാഗമം ആ അന്തരീക്ഷം ധന്യമാക്കി.

ശിഷ്യന്മാർ നിശ്ചിന്തനത്തിന്നാരംഭിച്ചു. "നിങ്ങൾ നിശ്ചിന്തനത്തിൽ ഇരിക്കുവിൻ. ഞാൻ അല്പം വിശ്രമിക്കാം. അതും നിശ്ചിന്തനംതന്നെ." സ്വാമികൾ എല്ലാവരോടുമായി പറഞ്ഞു. അതിന്നുശേഷം അദ്ദേഹം പോയി കട്ടിലിൽ കിടന്നു. ഏതാണ്ട് അരമണിക്കൂർവരെ നിശ്ചിന്തനം നീണ്ടുനിന്നു. ചലനരഹിതവും നിശ്ശബ്ദവുമായ അന്തരീക്ഷം. നിശ്ചിന്തനത്തിൻെറ ഒരു പ്രത്യേകത അതാണ്. ഒന്നിനെപ്പററിയും ചിന്തിക്കാതെ മനസ്സിനെ ശൂന്യാവസ്ഥയിൽ നിർത്തുക എന്നതാണ് അതു. മനോനിയന്ത്രണത്തിന്നും ഏകാഗ്രതക്കും ഉള്ള പ്രാരംഭപരിപാടിയാണ് നിശ്ചിന്തനം.

നിശ്ചിന്തനം കഴിഞ്ഞു ശിഷ്യന്മാർ പരസ്പരം അടക്കിപ്പിടിച്ച് ഓരോന്നു സംസാരിച്ചുകൊണ്ടിരുന്നു. സ്വാമികളുടെ വിശ്രമത്തിന്നു ഭംഗമുണ്ടാക്കരുതെന്ന ധാരണ ഓരോരുത്തർക്കും ഉണ്ടായിരുന്നു.

സ്വാമികളുടെ അടുക്കൽ അപ്പോൾ ഉണ്ടായിരുന്നതു

ഏററവും അടുത്ത അന്തേവാസിയായിരുന്ന ശ്രീ ജഡഭരത സ്വാമികളായിരുന്നു. യോഗിനീമാതാവ് മററു അത്യാവശ്യകൃത്യങ്ങളിൽ ഏർപ്പെട്ടിരിക്കയായിരുന്നു. ആ സമയം സ്വാമികളുടെ മുഖത്ത് പുതിയ ഒരു പ്രകാശവും പ്രസന്നതയും ദൃശ്യമായി അദ്ദേഹം വായതുറന്നടച്ചു. എന്തോ പന്തികേടു തോന്നിയായിരിക്കണം ജഡഭരതസ്വാമി യോഗിനീമാതാവിനെ വിളിച്ചു. മാതാവ് ഉടൻവന്നു. അവർക്കു കാര്യം മനസ്സിലായി. അവർഅദ്ദേഹത്തിൻെറ കാൽക്കൽ വന്ദിച്ചു. അങ്ങനെ ആ മഹാതേജസ്സ് അദൃശ്യമായവിധം ജഡശരീരത്തെ വിട്ടുപോയി. എല്ലാം അഞ്ചുമിനുട്ടുകൊണ്ടു കഴിഞ്ഞു.

ജഡഭരതസ്വാമികൾ പൂമുഖത്തുവന്നു ശിഷ്യന്മാരെ വിവരം അറിയിച്ചു.

മഹാസഭാസിക്രട്ടരിയും ശിഷ്യന്മാരും അകത്തേക്കു വന്നു. വിളക്കുകൾ പ്രത്യേകം തെളിയിച്ചു യോഗിനീമാതാവ് സ്വാമികളുടെ കാൽക്കൽ ഇരുന്നു തേജസ്സററ ആ മുഖത്തേക്കു നിർന്നിമേഷയായി നോക്കിക്കൊണ്ടിരുന്നു. ശിഷ്യന്മാരിൽ ചിലർ ഭയഭക്തിയോടുകൂടി സ്വാമികളുടെ ശരീരം സ്പർശിച്ചുനോക്കി. ഇല്ല. എല്ലാം അവസാനിച്ചിരിക്കുന്നു. പലരും കണ്ണുനീരും ഗൽഗദവും നിറഞ്ഞ കണ്ണത്തോടുകൂടി ഗുരുവിൻെറ കാൽക്കൽ നമസ്കരിച്ചു. ഇതിനിടയിൽ ചിലർ ഡാക്കരെ വിളിക്കാൻ ഓടി. പാലക്കാട്ടുനിന്നു പ്രധാന ഡോക്കർമാരെ തന്നെ കൊണ്ടുവരണം. ടാക്സി പാലക്കാട്ടേക്ക് കുതിച്ചു. ഒന്നുകൊണ്ടും കാര്യമുണ്ടായില്ല.

സ്വാമികളുടെ സമാധിവാർത്ത ആലത്തൂരിലും പരിസരങ്ങളിലും പരന്നു. ആ മഹാത്മാവിനെ അവസാനം ഒരുനോക്കു കാണുന്നതിനും അന്തിമാഭിവാദ്യങ്ങൾ അർപ്പിക്കുന്നതിനുമായി നാനാ ജാതിമതക്കാരായ നിരവധി പേർ ആശ്രമാങ്കണത്തിൽ തിങ്ങിക്കൂടി. എങ്കിലും അലമുറയോ അതിരററ ദുഃഖ

പ്രകടനമോ ഉണ്ടായില്ല. അതിന്നുപകരം ആരാദ്ധ്യനായ ഒരു മഹാത്മാവ് തങ്ങളോടെല്ലാം അന്ത്യയാത്രപറഞ്ഞിരിക്കുന്നു എന്ന പ്രതീതിയും അത്ഭുതകരമായ ആ മഹാസമാധിയെപ്പററിയുള്ള അത്ഭുതഭാവവും അവരുടെ മുഖത്തു പ്രതിഫലിച്ചിരുന്നു.

ഡാക്ടർമാർ എത്തി. സ്വാമികളുടെ ശരീരം പരിശോധിച്ചു. ഒരസാധാരണ മരണമാണിതെന്നുമാത്രമെ അവക്കും പറയാൻ കഴിഞ്ഞുള്ളു. ആ മഹാത്മാവിൻെറ മുമ്പിൽ അവരും മുകുളീകൃതഹസ്തരായി.

സ്വാമികൾതന്നെ തൻെറ ഒരു കൃതിയിൽ മരണത്തെപ്പററി ഇങ്ങിനെ പാടുന്നു:–

"ആരാ മരണമില്ലാത്തോൻ മനമേ
ആരാപത്തില്ലാത്ത മർത്ത്യൻ ജഗത്തിൽ
ശ്രീരാമൻ പാണ്ഡുസുതന്മാർ ഇവർ–
പോരാത്തവരാണൊ പെട്ടുപോയില്ലേ,
.................................
എത്ര മഹാത്മാക്കളുണ്ടായിരുന്നു
അത്രയും ചത്തുപൊയില്ലേ
ആനന്ദം തേടുനീ മനമേ!"
...............................

അങ്ങിനെ അവശ്യം സംഭവിക്കേണ്ട ആ പ്രക്രിയയും സംഭവിച്ചു. എന്നാൽ അവിടുത്തെ ജഡശരീരംമാത്രമെ നശിച്ചുള്ളു. ജ്ഞാനസ്വരൂപമായ യശഃശ്ശരീരം ഇന്നും നിലനിൽക്കുന്നു. നിലനിൽക്കുകമാത്രമല്ല അതു വളരുകയും ചെയ്യുന്നു!

# ആദരാഞ്ജലികൾ

ശ്രീ ശിവയോഗികളുടെ മഹാസമാധി വലിയൊരു സംഭവമായിരുന്നു. കേരളമാകെ അതു ജനങ്ങളുടേയും പത്രങ്ങളുടേയും ശ്രദ്ധയെ ആകർഷിച്ചു. അന്ന് ഇന്നത്തെമാതിരി വാർത്താവിതരണവിനിമയോപാധികൾ വികസിച്ചിട്ടില്ലായിരുന്നു. അക്കാലത്തു ഒരു ദിനപത്രംപോലും കേരളത്തിൽ ഉണ്ടായിരുന്നില്ല. എങ്കിലും മഹാ സമാധിവാർത്ത കേരളത്തിലും ''ഹിന്ദു'' മുതലായ പത്രങ്ങൾവഴി കേരളത്തിനു പുറത്തും പ്രചരിച്ചു. പലതരക്കാരായ പ്രമുഖവ്യക്തികൾ നേരിട്ടും കത്തുകൾ മുഖേനയും ആദരാഞ്ജലികളർപ്പിക്കയുണ്ടായി.

മഹാസമാധിയെ തുടർന്നു അന്നു യോഗിനീമാതാവ് അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയിരുന്ന ഒരു പ്രസ്താവനയിൽ ഇപ്രകാരം പറയുന്നു:- ''സമാധിക്കു രണ്ടുമാസം മുമ്പ് കോഴിക്കോട് ബ്രഹ്മസമാജം പ്രസിഡണ്ട് ഡോക്ടർ ആയ്യത്താൻ ഗോപാലൻ അവർകൾ സ്വാമി തൃപ്പാദങ്ങളെ സകുടുംബം വന്നുകാണുവാൻ ആഗ്രഹിക്കുന്നതായി ഒരു കത്ത് ആശ്രമത്തിലേക്കു അയച്ചിട്ടുണ്ടായിരുന്നു. അതിനു മറുപടിയായി തൃപ്പാദങ്ങൾ തനിക്കു് ഈ 77-ാം വയസ്സിന്റെ അന്ത്യഘട്ടം വിഷമമാണെന്നും ആകയാൽ കാണ്മാൻ ആഗ്രഹമുണ്ടെങ്കിൽ ഉടനെ വരുന്നതാണ് നല്ലതെന്നും അറിയിക്കുകയുണ്ടായി. കഴിഞ്ഞ കുംഭം മുതൽക്കുതന്നെ ആ മഹാത്മാവ് പ്രായേണ സദാ സമാധിസുഖത്തിൽ ആമഗ്നനായി ഇരിക്കുകയായിരുന്നു പതിവ്. ശിഷ്യന്മാരുടേയും മററും സാന്നിദ്ധ്യം കഴിയുന്നതും പരിഹരിച്ചു ഏകാന്തയോഗനിദ്രയിൽതന്നെ കഴിച്ചുകൂട്ടുന്നതിലായിരുന്നു അധികം ഇഷ്ടം. ചിങ്ങം 18-ാംനു (1 05) സ്വാമിതൃപ്പാദ

ങ്ങൾ ഇനിമുതൽ പുസ്തകങ്ങളുടെ വി. പി. പാർസലുകളിൽ യോഗിനിയുടെ പേരുവെച്ചു അയച്ചാൽമതിയെന്നു ആജ്ഞാപിക്കുകയും അപ്രകാരം പ്രവർത്തിപ്പിക്കുകയുംചെയ്തു. 77ാമത്തെ തിരുനാളാഘോഷവും മംഗളപത്രസമർപ്പണവും പതിവിനനുസരിച്ചു ഇക്കൊല്ലം ആവശ്യമില്ലെന്നു സമാജാംഗങ്ങളെ അറിയിക്കാൻ മഹാസഭാ സിക്രട്ടരിക്കു അറിവുകൊടുത്തു. മഹാസമാധി അടയുന്നതിന്നു 8 ദിവസം മുമ്പായി മഹാസഭാ സിക്രട്ടരിയെ കമ്പികൊടുത്തു വരുത്തുകയും ആനന്ദമതകാര്യങ്ങളേയും മററും കുറിച്ചു് സിക്രട്ടരിയോടും നമ്മോടും പ്രത്യേകം ഉപദേശിക്കുകയും ഉണ്ടായി."

സ്ഥൂലശരീരം പിറേറദിവസം ഉച്ചതിരിഞ്ഞു സമാധിമന്ദിരത്തിൽ അടക്കംചെയ്തു. യോഗിനീമാതാവ് പിന്നീട് സമാധിസ്ഥയായപ്പോൾ അതും അവിടെതന്നെയാണ് അടക്കംചെയ്തിട്ടുള്ളതു. അതിന്നുള്ള അറയും ആദ്യമേ തയ്യാറാക്കിയിരുന്നു. തന്റെ പരമഗുരുവായിരുന്ന ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗിയുമായുള്ള ബന്ധത്തെപ്പററി യോഗിനീമാതാവ് ഇപ്രകാരം പ്രസ്താവിച്ചിരുന്നു:-

"നമുക്ക് 17ാം വയസ്സിൽ സ്വാമികളുടെ സംസർഗ്ഗം സിദ്ധിച്ചു. അക്കാലത്തുതന്നെ ആ പരമഗുരു യോഗജ്ഞാനവിഷയത്തിൽ നിരന്തരം പരിശ്രമിച്ചുകൊണ്ടിരുന്നു. 21_ാം വയസ്സിൽതന്നെ നമുക്ക് ആ സിദ്ധഗുരുവിൽനിന്നു് സിദ്ധോപദേശം സിദ്ധിച്ചു. ആ വയസ്സുമുതൽക്കു നാം ആ പരമഗുരുവിന്റെ ശിഷ്യസ്ഥാനംമാത്രം വഹിച്ചു സന്യാസവൃത്തിയെ അവലംബിച്ചുകൊണ്ടു ആ ഗുരുവിന്റെ ദിവ്യസന്നിധിയിൽതന്നെ അധിവസിച്ചു തൃപ്പാദശുശ്രൂഷചെയ്തുകൊണ്ടും ആ മഹാത്മാവ് അരുളിച്ചെയ്യുന്ന ഉപദേശങ്ങളും അമൃതവചനങ്ങളും കേട്ടുകൊണ്ടും നമ്മുടെ 63-ാം വയസ്സ്‌വരെ ജീവിതം നയിച്ചുവന്നു. എന്നാൽ പരമഗുരുവിന്റെ സ്ഥൂലശരീരവിയോഗം

നമുക്ക് സന്താപകരമായിരുന്നുവെങ്കിലും ആ സിദ്ധഗുരു നമ്മിൽ നിക്ഷേപിച്ചിട്ടുള്ളതായ യോഗജ്ഞാന രത്നപ്രകാശ വൈഭവംകൊണ്ടും ആ തിരുമുഖത്തിൽനിന്നു ലഭിച്ച ജ്ഞാന വചനങ്ങളെ ഓർത്തുകൊണ്ടും സിദ്ധഗ്രന്ഥങ്ങളിലുള്ള സ്വവചനങ്ങളെ സ്മരിച്ചുകൊണ്ടും നാം സംതൃപ്തിയടയുകയാണ് ചെയ്യുന്നത്'.''

1929 ഡിസമ്പർ 26-ാംനു-യായിരുന്നു ശ്രീ യോഗിനീ മാതാവിൻെറ ആനന്ദമതാദ്ധ്യക്ഷ സ്ഥാനാരോഹണം. അന്നു ആലത്തൂർ സിദ്ധാശ്രമത്തിൽവെച്ചു ഒരു പൊതുയോഗം ചേരുകയും റാവുസാഹേബ് ഡോക്ടർ ആയ്യത്താൻ ഗോപാലൻ അതിൽ അദ്ധ്യക്ഷംവഹിക്കുകയും ചെയ്തു. ആ യോഗത്തിൽ ആനന്ദമഹാസഭയിൽനിന്നു നൽകിയ മംഗളപത്രത്തിൻെറ മറുപടിയായിട്ടാണ് യോഗിനീമാതാവ് മേൽപ്രകാരം പ്രസ്താവിച്ചത്.

സ്വാമികളുടെ മഹാസമാധിയെപ്പററി പ്രസിദ്ധ പണ്ഡിതനും ഇപ്പോൾ ''ശ്രീരാമേശ്വരാനന്ദപുരി'' എന്നപേരിൽ അറിയപ്പെടുന്ന സന്യാസിവര്യനുമായ ശ്രീ. കെ. സി. എൻ. വാഴുന്നവർ ഇപ്രകാരം പ്രസ്താവിക്കുന്നു:— ''ശ്രീ ശിവയോഗി സാധിച്ചതായ സ്വച്ഛന്ദമൃത്യു-അതായത് താൻ വളരെ ദിവസം മുമ്പുതന്നെ തീർച്ചപ്പെടുത്തി പറഞ്ഞ ദിവസത്തിലും സമയത്തും നിത്യസമാധിയുടെ തുടർച്ചയായി കൈവരുത്തിയ ദേഹവിയോഗം-പരിപൂർണ്ണവും പരിപക്വവുമായ യോഗസംസ്കാരത്തിൻെറ അകൃത്രിമമായ പരിണാമമത്രെ. അങ്ങിനെയല്ലെന്നു പറയുവാൻ ലൌകികമോ ശാസ്ത്രീയമോ ആയ ചിന്താശക്തി അല്പമെങ്കിലും ഉള്ള ഒരാൾക്കും സാധിക്കുകയില്ല. പ്രശസ്തങ്ങളായ സകല യോഗചര്യകളിലും പ്രാവീണ്യം നേടിയ ശ്രീരാമകൃഷ്ണപരമഹംസരും സർവ്വാതിശായി എന്നു വിഖ്യാതിനേടിയ അരവിന്ദയോഗിയും അന്ത്യമഹാസമാധിയിൽ

പ്രവേശിച്ചതു വൈദ്യസഹായത്തോടുകൂടിയായിരുന്നു എന്ന സംഗതി ആലോചിച്ചാൽ ശിവയോഗിയുടെ രാജയോഗത്തിലുള്ള വൈശിഷ്ട്യവും അതിൽ അദ്ദേഹത്തിന്നു ലഭിച്ച സാഫല്യവും കൂടുതലായി ഗ്രഹിക്കുവാൻ സാധിക്കും.''

ഈ സമാധിയെപ്പററിതന്നെ പ്രശസ്ത ഡോക്ടരായിരുന്ന ശ്രീ ആയ്യത്താൻ ഗോപാലൻ ഈ പ്രകാരം രേഖപ്പെടുത്തീട്ടുണ്ട്. ''സ്വാമി തൃപ്പാദങ്ങളുടെ അന്ത്യമഹാനന്ദസമാധി അത്യന്തം അത്ഭുതകരമായിരുന്നു എന്നുള്ളതു ഈശ്വരഭക്തന്മാരെ മാത്രമല്ല നിരീശ്വരവാദികളെക്കൂടി ഇരുത്തി ചിന്തിപ്പിക്കുന്ന ഒന്നാണ്. അമ്പലങ്ങളേയും ദൈവാവതാരങ്ങളെയും നിഷേധിച്ചു് മഹാസമാധിയടഞ്ഞ മഹിതാചാര്യന്റെ അന്ത്യകാലത്തുപോലും ശിക്ഷാരൂപേണ എന്തെങ്കിലും അസുഖം നൽകുവാൻ ഈശ്വരാദികൾ ആരുംതന്നെ തയ്യാറായില്ലെന്നുള്ളത് വലിയൊരത്ഭുതമല്ലെ? യോഗത്തിൻെറ യോഗ്യതയെ വിളംബരം ചെയ്യുന്ന സ്വാമികളുടെ മഹാസമാധി യോഗനിന്ദകന്മാരെക്കൂടി ഒരു പാഠം പഠിപ്പിക്കുകതന്നെ ചെയ്തു.''

ഇങ്ങിനെ അക്കാലത്തു പല പണ്ഡിതന്മാരും ശിഷ്യന്മാരും സ്വാമികളുടെ സമാധിയെപ്പററി അത്ഭുതപരതന്ത്രന്മാരായിട്ടുണ്ട്. സമാധിയെ തുടർന്നു ഡോക്ടർമാർക്കുപോലും അതൊരു സാധാരണ മരണമാണെന്നു പറയാൻ കഴിഞ്ഞിട്ടില്ലായിരുന്നു.

ശ്രീ ബ്രഹ്മാനന്ദസ്വാമികളുടെ മഹാസമാധിയെ തുടർന്നു കേരളത്തിലെ വിവിധപത്രങ്ങളും പ്രമുഖവ്യക്തികളും പുറപ്പെടുവിച്ച അഭിപ്രായങ്ങളിൽ ചിലതുകൂടി രേഖപ്പെടുത്താതെ ഈ ഭാഗം അവസാനിപ്പിക്കുന്നതു ശരിയല്ല. അവയിൽ അതിപ്രധാനമായ ചിലതുമാത്രം താഴെ ചേർക്കുന്നു:—

**മാതൃഭൂമി (22–10–29)**

''ഇന്നത്തേക്കാൾ എത്രയോ മടങ്ങ് ആദ്ധ്യാത്മികദാസ്യത്തിലും, അതിനെ തുടർന്നുകൊണ്ടു സാമുദായികവും രാഷ്ട്രീ

യവും ആയ അവശതകളിലും ആണ്ടുകിടന്നിരുന്ന കേരളീയ ജനസമുദായത്തെ ആദ്ധ്യാത്മികബോധം വഴിയായിട്ടുണർത്തി ഉയർത്തുവാൻ സുമാർ ഒരു കാൽനൂററാണ്ടിന്നുമുമ്പായിട്ടേ ആത്മാർത്ഥമായി പരിശ്രമംചെയ്തുപോന്ന ഒരു കേരളീയമഹാപുരുഷനാകുന്നു ഈയിടെ നിര്യാതനായ ആലത്തൂർ ബ്രഹ്മാനന്ദസ്വാമിശിവയോഗി. സ്വാമികൾ ആത്മവിശ്വാസത്തിൽ ഉറപ്പിക്കപ്പെട്ട തൻെറ സ്ഥിരമായ പരിശ്രമംമൂലം അജ്ഞതയിൽ അധഃപതിച്ചിരുന്ന അനേകമനേകം അവശയുവജനങ്ങളെ ഉദ്ധരിച്ചു സമുദായത്തേയും മതത്തേയുംകുറിച്ചു സ്വതന്ത്രമായി ചിന്തിപ്പാനും സ്വതന്ത്രമായി പ്രവർത്തിപ്പാനും ശക്തന്മാരാക്കിത്തീർത്തിട്ടുണ്ടു്. നമ്മുടെ അസ്വാഭാവികമായ സമുദായസംഘടനയെ സംബന്ധിച്ചേടത്തോളം ബ്രഹ്മാനന്ദസ്വാമികൾ "ജാതി ഹിന്ദു" വർഗ്ഗത്തിൽപ്പെട്ട ഒരാളായിരുന്നിട്ടും, ആ "ജാതി ഹിന്ദു"വിൻെറ മതത്തേയും അടിമമനസ്ഥിതിയേയും സാമുദായികദാസ്യത്തേയും പുലർത്തുന്ന ആരാധനാസമ്പ്രദായത്തേയും നിർദ്ദാക്ഷിണ്യം തച്ചുടക്കാൻ ചെയ്ത പരിശ്രമം ആശിച്ചതിലുമധികം ഫലപ്രദവും സ്തുത്യർഹവുമായിത്തീർന്നിട്ടുണ്ടെന്നതു അദ്ദേഹത്തിൻെറ ശത്രുക്കൾകൂടി സമ്മതിക്കുന്നതാണ്. സ്വാമികളുടെ പുസ്തകങ്ങൾ—വിശേഷിച്ചു സിദ്ധാനുഭൂതിയും, മോക്ഷപ്രദീപവും—അവയുടെ പേരുകളെ അന്വർത്ഥങ്ങളാക്കിത്തീർക്കുമാറു കേരളത്തിൽ മതസമുദായസംബന്ധമായ ദശാപരിവർത്തനത്തിൻെറ സൂചകമായിട്ടു അവതരിക്കയും അവ ഇന്നും അനേകശതം ജനങ്ങൾക്കു ജ്ഞാനപന്ഥാവിൻെറ പ്രദർശകങ്ങളായിട്ടു പ്രചരിക്കുകയും ചെയ്യുന്നുണ്ടു്. സമുദായമതകാര്യങ്ങളെസംബന്ധിച്ചുമാത്രമല്ല, സാഹിത്യപരമായിട്ടുകൂടി പ്രസ്തുത പുസ്തകങ്ങൾ കേരളഭാഷയുടെ വിലയേറിയ സമ്പത്തായി കേരളീയരാൽ എന്നും ആദരിക്കപ്പെടുന്നതായിരിക്കും. ഇങ്ങിനെ സാമുദായികമായും ആദ്ധ്യാത്മികമായും കേരളത്തിൽ ഒരു സമൂല

പരിവർത്തനംവരുത്താൻ സധൈര്യം ഒരുങ്ങിയ ധീരാത്മാവിന്റെ നേരെ കേരളത്തിന്റെ നാനാഭാഗങ്ങളിലും ഉള്ള യാഥാസ്ഥിതികന്മാർ ചന്ദ്രഹാസമിളക്കി പോരിനു പുറപ്പെട്ടതു എത്രയും സ്വാഭാവികമായിതന്നെ. എന്നാൽ, സ്പഷ്ടവാദിത്വത്താൽ പ്രകടിതവും ആത്മവിശ്വാസത്താൽ ഉജ്ജ്വലവും, നിരന്തരചിന്തനത്താൽ പ്രബുദ്ധവും, ദീനാനുകമ്പയാൽ ആർദ്രവും ആയ ബ്രഹ്മാനന്ദന്റെ ഉൽകൃഷ്ടമായ വ്യക്തിത്വത്തിൽ നിന്നും പ്രസരിക്കുന്ന പ്രതാപത്തെ സമീപിക്കാൻകൂടി ഇവക്കാക്കും സാധിച്ചിരുന്നില്ല.''

## 'സഹോദരൻ'

എസ്. എൻ. ഡി. പി. യോഗത്തിന്റെ പ്രസിദ്ധ നേതാവും യുക്തിവാദിയുമായിരുന്ന മുൻമന്ത്രി സഹോദരൻ കെ. അയ്യപ്പന്റെ പത്രാധിപത്യത്തിലുണ്ടായിരുന്ന ''സഹോദരൻ'' പത്രത്തിന്റെ മുഖപ്രസംഗം:—

''ആലത്തൂർ പരിശുദ്ധ സിദ്ധാശ്രമവാസിയായ ബ്രഹ്മശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗീശ്വരൻ 1105 ചിങ്ങം 25-ാംനു രാത്രി $8\frac{1}{2}$ മണിക്കു മഹാസമാധിയിൽ ലയിച്ചിരിക്കുന്നു. അദ്ദേഹത്തിന്റെ മൃതശരീരം സ്ഥാപിക്കുന്നതിന്നുവേണ്ടി സമാധിയാകുന്നതിന്നു കുറേദിവസങ്ങൾക്കുമുമ്പ് ഒരു സമാധിമന്ദിരം പണിതുടങ്ങിയിരുന്നു. ചരമത്തിന്നു മൂന്നു നാലുദിവസംമുമ്പിൽ സമാധിമന്ദിരത്തിന്റെ അന്തർഭാഗത്തു നിന്നും കുടീരഗത്തത്തിന്നു വേണ്ടതായ മണ്ണു ധൃതിയിൽ എടുപ്പിച്ചിരുന്നു. സമാധിക്കു തലേദിവസവും അദ്ദേഹം പതിവുപോലെ ദിനചര്യകളിൽ ഏപ്പെട്ടുകയുണ്ടായി. തന്റെ ശിഷ്യജനങ്ങളായ യോഗിനിയോടും, ജഡഭരതൻ മുതലായവരോടും അന്നു നേരത്തെ ഊണു കഴിപ്പാൻ നിയോഗിച്ചു. സ്വാമികൾ പതിവുപോലെ സമാധിക്കിരുന്നു. സാധാരണ സമാ

ധിക്ക രണ്ടു മണിക്കൂർ ആണ്. അന്നു രണ്ടരയായിട്ടും സ്വാമി തൃപ്പാദങ്ങൾ ഉണർന്നില്ല. ചലനമില്ല. അപ്പോഴാണ് സ്വാമികൾ മഹാസമാധിയിൽ ലയിച്ചിരിക്കുന്നതായി അനുഭവപ്പെട്ടത്. ആ സന്ദർഭത്തിൽ അദ്ദേഹത്തിന്റെ മുഖാരവിന്ദം അസാമാന്യമായ ഒരു ചൈതന്യത്തിന്റെ നികേതനമായിത്തന്നെ പരിലസിച്ചിരുന്നു. ഇത്രമേൽ അത്ഭുതകരമായ ഒരു ചരമത്തെക്കുറിച്ച് ഈ അടുത്തകാലത്തു എങ്ങും കേൾക്കുകയുണ്ടായിട്ടില്ല. രാജയോഗപ്രകാശനത്തിന്നുവേണ്ടി അദ്ദേഹം കർമ്മകാണ്ഡത്തെ നിർദ്ദയം ഖണ്ഡിച്ചിട്ടുണ്ട്. അതുകാരണം വിഗ്രഹാരാധനാപരന്മാരായ അനവധി ആളുകൾക്കു അദ്ദേഹത്തോടു വിരോധമായി. ജാതിഭേദനിരസനത്തിന്നു അദ്ദേഹത്തിന്റെ ലേഖനങ്ങളും, ഉപദേശങ്ങളും വളരെ പര്യാപ്തങ്ങളായിട്ടുണ്ട്. തന്മൂലം ജാതിഹിന്ദുക്കൾ അവിടുത്തോട് നീരസംഭാവിച്ചു. വമ്പിച്ച എതിർപ്പുകൾക്കും പ്രതികൂലശക്തികൾക്കും അദ്ദേഹത്തിന്റെ ദൃഢനിശ്ചയങ്ങളെ ഭേദപ്പെടുത്തുവാൻ സാധിച്ചില്ല. രാജയോഗത്തിന്റെ മഹിമയെ എഴുത്തറിയാവുന്ന മലയാളികൾക്കു എളുപ്പം അറിയുമാറ് അദ്ദേഹം യുക്തിപുരസ്സരം ഗ്രന്ഥങ്ങൾ പ്രകാശിപ്പിച്ചു. സ്വാമികളുടെ പാണ്ഡിത്യത്തിന്നും മഹിമാതിരേകങ്ങൾക്കും അദ്ദേഹത്തിന്റെ പുസ്തകങ്ങൾതന്നെ ദൃഷ്ടാന്തങ്ങൾ ആകുന്നു. കേരളത്തിലെങ്ങും പ്രസിദ്ധങ്ങളായ ആ പുസ്തകതല്ലജങ്ങളെക്കുറിച്ച് ഇവിടെ വിമർശിക്കേണ്ട ആവശ്യമില്ല.'' (1105 കന്നി 12)

## ആത്മവിദ്യാകാഹളം

ശ്രീ ശിവയോഗിയുടെ ഒരു പ്രമുഖശിഷ്യനും പ്രസിദ്ധപണ്ഡിതനുമായിരുന്ന ശ്രീ വാഗ്ഭടാനന്ദൻ ഗുരുക്കളുടെ പത്രമായിരുന്നു ഫറോക്കിൽനിന്നു പ്രസിദ്ധപ്പെടുത്തിയിരുന്ന ''ആത്മവിദ്യാകാഹളം'' വാരിക. സ്വാമികളുടെ മഹാസമാധി

യെക്കുറിച്ചുള്ള അതിന്റെ മുഖപ്രസംഗമാണ് താഴെ ചേക്കുന്നത്:—

"ഒരു മുപ്പതുകൊല്ലംമുമ്പു തുടങ്ങിതന്നെ ഹിന്തുക്കളുടെ ഉന്നമനത്തിന്നുള്ള ഉചിതമാർഗ്ഗങ്ങളെ മാർഗ്ഗണംചെയ്തുകൊണ്ട് പ്രശാന്തരീതിയിൽ ഒരു മഹാൻ കേരളത്തിന്റെ ഒരുവശത്തുനിന്നു പ്രവൃത്തികൾ ആരംഭിച്ചു. ജാതിഭേദം, ബഹുദൈവവിശ്വാസം, വിഗ്രഹാരാധന തുടങ്ങിയവ മനുഷ്യരുടെ പുരോഗമനത്തിന്നു പ്രതിബന്ധങ്ങളായ കണ്ടകങ്ങളാണെന്നും അവയെ നിശ്ശേഷം മാററി "ഒരു ജാതി, ഒരു മതം, ഒരു ദൈവം", എന്ന തത്വഖണ്ഡങ്ങൾ ഇട്ടു ഉറപ്പിച്ചാൽമാത്രമെ ഐക്യതാപൂർവ്വം പൂർണ്ണതയിലേക്കുള്ള ഗമനം വിജയപ്രദമാകയുള്ളവെന്നും അദ്ദേഹം കാര്യകാരണപുരസ്സരം അറിഞ്ഞു. പ്രതിയോഗിഭയം അശേഷമില്ലാതെ അദ്ദേഹം അനാചാരങ്ങളോടു എതൃത്തു. ഭയങ്കരമായ അധർമ്മക്കോട്ടയുടെനേരെ അദ്ദേഹം തന്റെ തൂലികായുധങ്ങളെ ശക്തിയോടും യുക്തിയോടു കൂടി പ്രയോഗിച്ചു. കേരളത്തിൽ ഏതു പാമരനും, അനാചാരങ്ങളോട് പോരാടുവാൻതക്ക വൈദഗ്ദ്ധ്യവും ശേഷിയും നൽകുവാൻ ഉതകുന്ന മോക്ഷപ്രദീപം, ആനന്ദസൂത്രം എന്നീ ഉത്തമഗ്രന്ഥങ്ങൾ പണിചെയ്തു ഉറങ്ങിക്കിടന്നിരുന്ന കേരളീയരെ തട്ടിയുണർത്തി. ഗ്രന്ഥപ്പെട്ടികളിൽ തുരുമ്പുപിടിച്ച് കിടന്നിരുന്ന ഉപനിഷത്തുക്കൾ ഭഗവൽഗീത തുടങ്ങിയ ഗ്രന്ഥങ്ങളുടെ കെട്ടഴിക്കുവാനും പരിശോധിക്കുവാനും പ്രതിയോഗികളെ പ്രേരിപ്പിച്ചു. അങ്ങിനെ അനുകൂലരേയും പ്രതികൂലരേയും ഒരുതരത്തിൽ അല്ലെങ്കിൽ മറെറാരുതരത്തിൽ ഉന്മേഷഭരിതരാക്കിത്തീർത്തു. ആ മഹോദ്യമനായ മഹാപുരുഷൻ ആകുന്നു സ്വാമി ബ്രഹ്മാനന്ദശിവയോഗി അവർകൾ. ആ മഹാത്മാവിന്നു കേരളത്തിലും അതിന്നു വെളിയിലും ധാരാളം ശിഷ്യസമ്പത്തുണ്ട്. ആട്, കോഴി മുതലായ ജന്തുക്കളെ പിടിച്ചു ഈശ്വരന്റെപേരിൽ ബലിയർപ്പിച്ചു തൃപ്തിയടഞ്ഞുവന്ന ജനതതിയേയും അവരുടെ ദൈവങ്ങളേയും ആക്ഷേപിക്കുന്നതിന്നും അ

ഹിംസാധർമ്മം പ്രധാനമാക്കി ലേഖനങ്ങൾ എഴുതുന്നതിന്നും തദനുകൂലപ്രസംഗങ്ങൾ ചെയ്യുന്നതിന്നും മററുമായി ഇന്നു രംഗത്തിൽ ഇറങ്ങിക്കാണുന്ന പ്രവർത്തകന്മാരിൽ അധികംപേൎക്കും 30 കൊല്ലം മുമ്പ് തുടങ്ങിതന്നെ ഒരു തുറന്ന മാർഗ്ഗം കാണിച്ചു കൊടുത്തത് ബ്രഹ്മാനന്ദസ്വാമികളാണെന്നുള്ള വാസ്തവാവസ്ഥ ആ പുണ്യപുരുഷൻെറ പവിത്രമായ ജീവിതചരിത്രത്തിലെ പ്രധാനാദ്ധ്യായമായി കരുതാവുന്നതാണ്. 77 കൊല്ലം നീണ്ടുനിന്ന അദ്ദേഹത്തിൻെറ ജീവിതകാലത്തിൽ അധികഭാഗവും കേരളീയ മഹാജനതയുടെ പരിഷ്കരണമാർഗ്ഗനിർദ്ദേശമായിരുന്നുവെന്നു പറയുന്നതിൽ അതിശയോക്തിയുടെ ഛായപോലും സ്പർശിക്കുന്നതല്ല. 77-ാമത്തെ വയസ്സു പൂർത്തിയാകുന്നതോടുകൂടി ഭൌതികദേഹം ഉപേക്ഷിക്കുന്നതാണെന്നു ശിഷ്യന്മാരിൽ പലരേയും അറിയിച്ചു. 3മാസം മുമ്പായി തുടങ്ങി അധികസമയവും ധ്യാനനിഷ്ഠയിൽതന്നെ ജീവിതം വിനിയോഗിച്ചുവരികയാണ് സ്വാമി തൃപ്പാദങ്ങൾ ചെയ്തത് ഈ സപ്തംബർ 10-ാംനു ചൊവ്വാഴ്ച രാത്രി എട്ടരമണിക്ക് കോമളമായ ശരീരത്തിന്നോ വിചാരസുന്ദരമായ മനസ്സിന്നോ യാതൊരു ദുഃഖവുമേല്ക്കാതെ സ്വജന്മദിനത്തിന്നു 4 ദിവസംമുമ്പു വിശ്രുതമായ ആലത്തൂർ സിദ്ധാശ്രമത്തിൽവെച്ചു ചരമസമാധി അടഞ്ഞിരിക്കുന്നു. മാനസികമായോ ശാരീരികമായോ യാതൊരു രോഗത്തിലുംപെട്ടു ബുദ്ധിമുട്ടാതെ ചരമസമാധി അടഞ്ഞ ലോകോത്തരഗുണോത്തരനും ധന്യനുമായ ഒരു സന്യാസിവര്യൻെറ പാവനചരിതത്താൽ കേരളചരിത്രത്തെ പുളകോദ്ഗമകാരിയാക്കിത്തീർത്തക്കവണ്ണം, അടുത്ത കാലത്തൊന്നും ആരുമുണ്ടായിട്ടില്ലെന്നു പറയുന്നതിന്നു ഞങ്ങൾ മടിക്കുന്നില്ലതന്നെ.'' (1105 കന്നി 19)

## വിശ്വദീപം മാസിക (കൊളമ്പ്)

''ശ്രീ ബ്രഹ്മാനന്ദസ്വാമികൾ മലയാളത്തിലെ അധഃകൃതരുടെ വലിയൊരു ബന്ധുവും അനാചാരധ്വംസകനുമായിരു

ന്നു. സ്വാമികളുടെ ഗ്രന്ഥങ്ങൾ വലിയൊരു ജനതതിയുടെ കണ്ണു തുറന്നു. സ്വാമികളുടെ ഗ്രന്ഥപാരായണഭാഗ്യം സിദ്ധിച്ചിട്ടുള്ളവർ ഒരിക്കലും വലിയ യുക്തിഹീനന്മാരായിരിക്കുവാൻ അവകാശമില്ല. ദേവന്മാരും, അവതാരങ്ങളും ത്രിമൂർത്തികളുമെല്ലാം അദ്ദേഹത്തിൻെറ ദൃഷ്ടിയിൽ അജ്ഞന്മാരുടെ സൃഷ്ടികളാണ്. കരുണാനിധിയായ ബുദ്ധനെമാത്രമെ സ്വാമികൾ ബഹുമാനിച്ചിരുന്നുള്ളു. സ്വാമികളുടെ സമാധിയാൽ വലിയൊരു ജ്ഞാനി ലോകത്തിന്നു നഷ്ടമായിരിക്കുന്നു. ശുശ്രൂഷക്കുവേണ്ടി ഒരു ശിഷ്യനേയും ബുദ്ധിമുട്ടിക്കാതെയും രോഗാരിഷ്ടങ്ങളൊന്നുംകൂടാതെ ശാന്തമായുമാണ് അമ്പലങ്ങളെയും ദൈവങ്ങളെയും തട്ടിമറിച്ചിട്ട ബ്രഹ്മാനന്ദസ്വാമികൾ മഹാസമാധിയായത്." (1929 ഒക്ടോബർലക്കം)

## ശ്രീ ചട്ടമ്പിസ്വാമികൾ

ശ്രീ നാരായണഗുരുവിനുപോലും ആദരണീയനായിരുന്ന ശ്രീ ചട്ടമ്പിസ്വാമികൾ ശ്രീ ശിവയോഗിയുടെ മോക്ഷപ്രദീപത്തെപ്പററി ഇപ്രകാരം അഭിപ്രായപ്പെട്ടകയുണ്ടായി:—

"മലയാളത്തിൽ ഇപ്രകാരം ഒരു പുസ്തകം മുമ്പു ഉണ്ടായിട്ടുള്ളതായി ഞാൻ അറിയുന്നില്ല. രാഗാദികൾ, ഹിംസ, ക്ഷേത്രങ്ങളുടെ അവസ്ഥ, ജാതിഭേദം മുതലായവയെ സംബന്ധിച്ച എൻെറ മനസ്സിൽ ചെറിയ ദീപ പോലെ ഇരിക്കുന്ന ഒരു മാതിരി അഭിപ്രായങ്ങൾ ഈ പുസ്തകത്തിൽ കല്പാന്തചണ്ഡകിരണനെപ്പോലെ കാണപ്പെട്ടുന്നു."

## ഡാക്ടർ എ. അയ്യപ്പൻ

ഒരു പ്രസിദ്ധ വിദ്യാഭ്യാസ വിചക്ഷണനായ ഡോക്ടർ എ. അയ്യപ്പൻ, എം. എ. പി. എച്ച്. ഡി. (ലണ്ടൻ) ഒരു ലേഖനത്തിൽ ഇപ്രകാരം പറയുന്നു:—

"ഇന്ദ്രപ്പട്ടം തൃണംപോൽ" കരുതുന്ന യോഗിയാണ്

താൻ എന്നു സ്വാമികൾ പറഞ്ഞതിലടങ്ങിയ ആത്മവിശ്വാസം ആ ശ്ലോകം ആദ്യമായി പഠിക്കുമ്പോൾ ഒരു ചെറിയ കുട്ടിയായിരുന്ന എന്നിൽ ഒരു കോളിളക്കമുണ്ടാക്കി തൻെറ പ്രവൃത്തിയും ഉദ്ദേശവും ശരിയാണെന്ന പൂർണ്ണവിശ്വാസത്തിൽ നിന്നുമാത്രമെ അങ്ങിനെയുള്ള ആത്മപ്രത്യയം ജനിക്കുകയുള്ളുവെന്നു് അക്കാലത്തു എനിക്കു മനസ്സിലായിരുന്നില്ല. റാഷനലിസത്തിലേക്കു് വഴിപിഴച്ചുപോയ ഞാൻ നിർഭാഗ്യവശാൽ പിന്നീടു് ശിവയോഗികളുടെ ഗ്രന്ഥങ്ങളുമായി പരിചയപ്പെടുകയുമുണ്ടായില്ല. എന്നാലും ജാതിശല്യങ്ങൾ നശിപ്പിക്കുവാൻ അദ്ദേഹം ചെയ്ത പരിശ്രമങ്ങൾ കൃതജ്ഞതയോടെ ഞാൻ എപ്പോഴും സ്മരിച്ചിരുന്നു. അരനൂററാണ്ടിന്നുമുമ്പു് ജാതിവ്യവസ്ഥകൾക്കും അന്ധവിശ്വാസങ്ങൾക്കും എതിരായി സമരം നടത്തുവാൻ ശ്രീ ശിവയോഗിയെപ്പോലെ കരളുറപ്പും വിശ്വാസശക്തിയും ഉള്ളവർക്കല്ലാതെ സാദ്ധ്യമായിരുന്നില്ല. അദ്ദേഹത്തിന്നു കൃതജ്ഞതയോടുകൂടിയ കൂപ്പുകൈ. ആധുനിക കേരളചരിത്രം ആരെങ്കിലും എഴുതുമ്പോൾ ബ്രഹ്മാനന്ദസ്വാമി ശിവയോഗി എന്ന പേർ സുവർണ്ണലിപികളിൽ കുറിക്കപ്പെടും.''

## കവിമണി കെ. സി. കെ.

സ്വാമികളുടെ ഒരു പ്രധാന ശിഷ്യനായിരുന്ന കവിമണി കെ. സി. കേശവപ്പിള്ളയുടെ ഡയറിയിൽനിന്നു (1088 കർക്കിടകം 17) ഒരു ഭാഗം അദ്ദേഹത്തിൻെറ മകൻ ശ്രീ കെ. എം. ഗോപാലപ്പിള്ള, എം. എ. ഇപ്രകാരം ഉദ്ധരിക്കുന്നു:—

''ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകളുടെ സ്മാരകമായി തുടങ്ങുന്ന മാസികക്കു് സഹായിക്കണമെന്നും അദ്ദേഹത്തിൻെറ ജന്മനക്ഷത്രത്തെപ്പററി പദ്യങ്ങൾ വേണമെന്നും തെക്കൻ ചിററൂരിൽനിന്നുള്ള കുട്ടപ്പനാശാൻെറ കത്തിന്നു മറുപ

ടിയും താഴെ പറയുന്ന പദ്യങ്ങളും അയച്ചു.

'അമ്മാഹാത്മ്യം ചേൎന്ന യോഗീന്ദ്രനാകും
ബ്രഹ്മാനന്ദസ്വാമി തൻജന്മതാരം
സമ്മോദം കൈക്കൊണ്ടു ഘോഷിപ്പതോൎത്താൽ
നിൎമ്മാത്സര്യന്മാൎക്കു പരം രസിക്കും.'
... ... ... ...
അറുപതുമൊന്നും വത്സര–
മധുനാ തികയുന്ന ഇമ്മഹാസുകൃതി
അതിസുഖമിനിയും ചിരതര–
മവനിയിൽ വാഴാൻ തുണക്കു ചിദ്രൂപൻ''

## ഭിക്ഷുധർമ്മസ്കന്ധ

കേരളത്തിലെ ബുദ്ധമിഷ്യനറിയും ബുദ്ധധൎമ്മപ്രചാരകനുമായ ശ്രീ: ഭിക്ഷുധൎമ്മസ്കന്ധ, സ്വാമികളെപ്പററി എഴുതുന്നു:-

''ശ്രീ ബ്രഹ്മാനന്ദസ്വാമികൾ ഒരു തുറന്ന ആശയമുള്ള ആളായിരുന്നു. മററു ചില സന്യാസികളെപ്പോലെ പൊതുജനങ്ങളെ വഞ്ചിച്ച് അവരുടെ സേവ സമ്പാദിക്കണം എന്നു വിചാരിച്ച് യാതൊരുവിധത്തിലുള്ള നയോപായവും ആ സ്വച്ഛപുരുഷൻ പ്രവൎത്തിച്ചിരുന്നില്ല. കൃത്രിമമായി പൊതുജനങ്ങളുടെ ആരാധനാമൂൎത്തിയാകുവാനും അവരുടെ ഇടയിൽ വലിയ ഒരു സ്ഥാനം സമ്പാദിക്കുവാനും സ്വാമികൾ അശേഷവും ആഗ്രഹിച്ചിരുന്നില്ല. അങ്ങിനെ ആഗ്രഹിച്ചിരുന്നുവെങ്കിൽ വിഗ്രഹാരാധന മുതലായവക്കു് ഏററവും വിരുദ്ധമായ പ്രചരണവേലകൾ സ്വാമികൾ ചെയ്യുകയില്ലായിരുന്നു. സ്വാമികളുടെ എന്തിനും പോരുന്ന പൗരുഷത്തേയും ധീരതയേയും അളക്കുന്നതിനുള്ള മാനദണ്ഡമായി പ്രസ്തുത സംഗതികളേയാണ് ഞാൻ കണക്കാക്കുന്നത്.''

## അഗഹോനന്ദ

ബനാറസ്സ് ഹിന്ദുയൂനിവേർസിററിയിലെ ശ്രീ അഗേ

ഹാനന്ദൻ ഇപ്രകാരം പ്രസ്താവിക്കുന്നു –

"അജ്ഞാനത്തിന്റെ മാറാലകളിൽനിന്നു ആനന്ദം പ്രകൃതിയിൽതന്നെയുള്ളതാണ് എന്ന വിജ്ഞാനത്തെ ജ്ഞാനികൾ പുറത്തേക്കെടുത്തു കാണിച്ചിട്ടുണ്ട്. ജനങ്ങളുടെ അറിവിന്നായി വ്യാഖ്യാനിച്ചിട്ടുമുണ്ട്. ഈ തത്വത്തെ ആവിഷ്ക്കരിക്കുന്നതിൽ അടുത്തകാലത്തായി ഏററവും വിജയംപ്രാപിച്ചിട്ടുള്ളതു ബ്രഹ്മാനന്ദസ്വാമിശിവയോഗിയാണ്. അദ്ദേഹം ആനന്ദത്തിൽ ജീവിച്ചു ആനന്ദത്തെ ദർശിച്ചു, ആനന്ദത്തിന്റെ മൂർത്തീകരണമായിരുന്നു. അദ്ദേഹം ശ്രുതികൾ അനുശാസിക്കുന്ന ആനന്ദാദർശത്തെ പ്രചരിപ്പിച്ചു."

(ശ്രീ അഗേഹാനന്ദൻ ഹിന്ദുമതാദർശങ്ങൾ സ്വീകരിച്ച ഒരു ജർമ്മൻ സന്യാസിയാണെന്നുള്ളതു പ്രസ്താവ്യമാണ്.)

പ്രസിദ്ധ കവിയും സാഹിത്യകാരനുമായിരുന്ന കവിതിലകൻ പണ്ഡിററ് കെ. പി. കറുപ്പൻ ശ്രീ ശിവയോഗിയുടെ ഒരു മുഖ്യശിഷ്യനായിരുന്നു. അയിത്താദ്യനാചാരങ്ങളെകഠിനമായെതിർത്തു കവിതകളെഴുതുവാനുള്ള പ്രേരണയും പ്രചോദനവും ബ്രഹ്മാനന്ദസ്വാമികളിൽനിന്നാണ് തനിക്കു കിട്ടിയതെന്നു ശ്രീ കറുപ്പൻ പല സന്ദർഭങ്ങളിലും പ്രസ്താവിക്കയുണ്ടായിട്ടുണ്ട്. സ്വാമികളുടെ മഹാസമാധിയെ സംബന്ധിച്ച് അദ്ദേഹം അന്ന് എഴുതിയ ഒരു ലഘുകവിത പിന്നീട്ട പുസ്തകമായി പ്രസിദ്ധീകരിച്ചിട്ടുണ്ട്.

ഇങ്ങിനെ എടുത്തുദ്ധരിക്കുന്നതായാൽ വളരെയധികം പകർത്തേണ്ടിവരും. ഈമാതിരിയുള്ള ആദരാഞ്ജലികൾ ഇപ്പോഴും പല കേന്ദ്രങ്ങളിൽനിന്നും ഉണ്ടായിക്കൊണ്ടിരിക്കുന്നുണ്ട്. സ്വാമികളുടെ ഇംഗ്ലീഷിലുള്ള മോക്ഷപ്രദീപം, ആനന്ദാദർശാംശം, ആനന്ദസൂത്രം മുതലായ ഗ്രന്ഥങ്ങൾ ലോകത്തിലെ നാനാഭാഗങ്ങളിലും പ്രചരിച്ചിട്ടുണ്ട്. അവയിൽ ചില ഗ്രന്ഥങ്ങൾ വായിച്ച് ആചാര്യവിനോബാഭാവെ, ജനസംഘം നേതാ

വായ ശ്രീ ജഗന്നാഥറാവു ജോഷി മുതലായ മാന്യന്മാർ മുക്തകണ്ഠം പ്രശംസിച്ചുകൊണ്ടുള്ള അഭിപ്രായങ്ങൾ അറിയിച്ചിരുന്നതുഇതിന്നുമുമ്പുതന്നെ ആനന്ദമഹാസഭയുടെ മുഖപത്രമായ 'സാഗ്രാഹി'മാസികയിലുംമററും പ്രസിദ്ധീകരിച്ചിട്ടുണ്ടല്ലൊ. ഡാ: എസ്സ്. രാധാകൃഷ്ണൻ (മുൻ ഇന്ത്യായൂനിയൻ പ്രസിഡണ്ട്) ഹരീന്ദ്രനാഥചതോപാദ്ധ്യായ, ഗവണ്ണരായിരുന്ന ശ്രീ: ശ്രീപ്രകാശ് മുതലായ നിരവധി അഖിലേന്ത്യാപ്രശസ്തരായ വ്യക്തികളും ശ്രീ ശിവയോഗിയുടെ അപദാനങ്ങളെപ്പററി പ്രശംസിച്ചു സന്ദേശങ്ങളയച്ചിരുന്നു.

സ്വാമികളുടെ സിദ്ധഗ്രന്ഥങ്ങൾ ഇപ്പോൾ ധാരാളമായി പ്രചരിച്ചുകൊണ്ടിരിക്കുന്നു. എങ്കിലും ലോകത്തിലെ വിവിധഭാഷകളിൽ അവ ആധുനികരീതിയിൽ അച്ചടിപ്പിച്ചു പ്രചരിപ്പിക്കുവാൻ കഴിഞ്ഞാൽ അതൊരു വലിയ സേവനമായിരിക്കും. സാംസ്കാരികരംഗത്തു അതു വലിയ ഒരു ഉത്തേജനം നൽകും. മതേതരരാഷ്ട്രമായ ഇന്ത്യയുടെ നവോത്ഥാനത്തിന്നു അതു വലിയ സംഭാവനയുമായിരിക്കും.

# അന്നത്തെ ചില സംഭവങ്ങൾ

ശ്രീ ബ്രഹ്മാനന്ദസ്വാമിശിവയോഗികൾ ദിവ്യത്വത്തേയും അത്ഭുതസിദ്ധികളേയും കുറിച്ച് ഏറെക്കുറെ അശ്രദ്ധയും അവജ്ഞയുമാണ് കാണിച്ചിരുന്നതെന്നു മുമ്പ് പറഞ്ഞിട്ടുണ്ടല്ലൊ. ഹഠയോഗികൾ കാണിക്കുന്ന പല അസാധാരണകഴിവുകളേയും കുറിച്ച് സ്വാമികൾക്ക് ഒട്ടുംതന്നെ മതിപ്പുണ്ടായിരുന്നില്ല. അവ യഥാർത്ഥത്തിൽ ജീവിതലക്ഷ്യമായ മനോനിയന്ത്രണത്തേയും തജ്ജന്യമായ ആനന്ദത്തേയും തടസ്സപ്പെടുത്താനെ ഉപകരിക്കു എന്നായിരുന്നു സ്വാമികളുടെ അഭിപ്രായം. കണ്ണൂരിൽ സ്വാമികളുടെ ചില പ്രമുഖ ശിഷ്യന്മാർ ഹഠയോഗത്തെയും 'മെസ്മറിസം' മുതലായവയേയും സംബന്ധിച്ചും പ്രതിപാദിക്കുന്ന ഒരു പുസ്തകം എഴുതുകയും 'സിദ്ധവിദ്യ അഥവാ ഹിപ്പ്നോട്ടിസം' എന്നപേരിൽ ആദ്യഭാഗം അച്ചടിപ്പിച്ച പ്രസ്തുത പുസ്തകം സ്വാമികളെ അവർ കാണിക്കുകയുമുണ്ടായി. സ്വാമികൾ അവരുടെ കഴിവിനെ അഭിനന്ദിച്ചുവെങ്കിലും ഈ വഴിക്കുള്ള പരിശ്രമത്തെ തടയുകയും നിരുത്സാഹപ്പെടുത്തുകയുമാണ് ചെയ്തത്. തന്മൂലം പ്രസ്തുത പുസ്തകം പുറത്തു പരസ്യമായി ആർക്കുംതന്നെ വിലക്കോ വെറുതേയോ വിതരണംചെയ്തിരുന്നില്ല. അതോടുകൂടി തൽകർത്താക്കൾ ആ പരിശ്രമംതന്നെ നിർത്തിക്കളഞ്ഞു. രാജയോഗവും ഹഠയോഗവും തമ്മിൽ കരിമ്പും ചെങ്ങണപ്പുല്ലും തമ്മിലുള്ള തുല്യതമാത്രമേയുള്ളു എന്നു അദ്ദേഹം പറഞ്ഞിരുന്നു. രാജയോഗം മനോനിയന്ത്രണപ്രധാനവും കായക്ലേശകരമായ ബാഹ്യചടങ്ങുകൾ ആവശ്യമില്ലാത്തതുമാണ്. ഹഠയോഗത്തിൻെറ കഴിവുകളും സിദ്ധികളും സ്വാമികൾക്കു അറിയാമായിരുന്നു. പ

ക്ഷെ രാജയോഗസുഖം—അതായത്—മനസ്വസ്ഥതയും ആനന്ദവും—ഒരിക്കലും ഹഠയോഗത്തിൽനിന്നു സിദ്ധിക്കുകയില്ല. ജീവിതലക്ഷ്യപ്രാപ്തിയും, അതിൽ സാദ്ധ്യമല്ല എങ്കിലും സ്വാമികൾക്ക് പല ദിവ്യസിദ്ധികളും ഉണ്ടെന്ന ധാരണ പലക്കും ഉണ്ടായിരുന്നു. ആ ധാരണയെ പ്രോത്സാഹിപ്പിക്കുവാൻ സ്വാമികൾ ഒരിക്കലും അനുവദിച്ചിരുന്നില്ല.

ഒരിക്കൽ സിദ്ധാശ്രമത്തിൻെറ ഗേററിൽ ഒരു പാവപ്പെട്ട വണ്ണാത്തിസ്ത്രീയും അവരുടെ മകളുംകൂടി എത്തിച്ചേൎന്നു. മകൾക്കു അല്പമൊരു ബുദ്ധിഭ്രമം ഉണ്ടായിരുന്നു. സ്വാമികളെ കണ്ടു എന്തെങ്കിലും ഒരു പരിഹാരം തേടേണമെന്ന ഉദ്ദേശത്തോടുകൂടിയാണ് അമ്മയും മകളും വന്നത്. മകൾ കരഞ്ഞുകൊണ്ടിരുന്നു. ആശ്രമത്തിൽ പുറത്തുണ്ടായിരുന്ന ചിലക്കു അവരെ അറിയാമായിരുന്നതിനാലും സ്വാമികളെ ബുദ്ധിമുട്ടിക്കേണ്ടെന്നു കരുതിയും ഒഴികഴിവുകൾ പറഞ്ഞു അവരെ മടക്കിഅയക്കാൻ ആയിരുന്നു ശ്രമം. മകളുടെ കരച്ചലും തള്ളയുടെ ദയനീയമായ ആവലാതികളും അകത്തു വിശ്രമിക്കുകയായിരുന്ന സ്വാമികൾ കേൾക്കാനിടയായി. അദ്ദേഹം പൂമുഖത്തേക്ക് വന്നു് കാര്യം അന്വേഷിച്ചു. സംഗതി മനസ്സിലായപ്പോൾ ഗെയിററ് തുറക്കാനും അവരോട് അകത്തുവരാനും പറഞ്ഞു. അപ്പോഴും മകൾ കരഞ്ഞുകൊണ്ടിരുന്നു. സ്വാമികൾ കാരണം അന്വേഷിച്ചപ്പോൾ മകളുടെ മാനസികരോഗത്തെപ്പററി അമ്മ സങ്കടത്തോടുകൂടി വിവരിച്ചു. സ്വാമികൾ മകളോടു കരയരുതെന്നു് പറഞ്ഞു അകത്തു പോയി രണ്ടുപഴം എടുത്തുകൊണ്ടുവന്നു. എന്തോ ധ്യാനിക്കുന്നമാതിരി നടിച്ചുകൊണ്ടു പഴം മകൾക്കു കൊടുത്തു. ഒന്നു തിന്നുവാനും ഒന്നുംകൊണ്ടുപോയ്ക്കൊള്ളാനും പറഞ്ഞു. തല്ക്കാലം സമാധാനപ്പെടുത്തി അയക്കുവാൻ ഒരു ഉപായം മാത്രമാണ് സ്വാമികൾ ചെയ്തിരുന്നത്. ആ സംഭവം പിന്നീടെല്ലാവരും വിസ്മരിക്കുകയും ചെയ്തു.

ഏതാനും ദിവസങ്ങൾ കഴിഞ്ഞപ്പോൾ കർപ്പൂരവും ചന്ദനത്തിരിയും മററും ഒരു താലത്തിൽവെച്ചുകൊണ്ടു് അമ്മയും മകളും വീണ്ടും ആശ്രമത്തിൽ എത്തി. സ്വാമികൾതന്നെ അത്ഭുതപ്പെട്ടുപോയി. കാരണം രണ്ടുപേരും ഉല്ലാസഭരിതരായിട്ടാണ് വന്നിട്ടുള്ളത്. എന്താണ് വീണ്ടും വന്നത് എന്നു് സ്വാമികൾ അന്വേഷിച്ചു "സ്വാമികൾ മന്ത്രിച്ചുകൊടുത്ത പഴം തിന്നതിന്നുശേഷം മകളുടെ മാനസികാസ്വാസ്ഥ്യം തീരെ മാറിയെന്നും അതിന്നു കൃതജ്ഞതയായി സ്വാമികളുടെ പാദപൂജയ്ക്കു് വന്നതാണെന്നും" അമ്മ വിനയപൂർവ്വം അറിയിച്ചു. സ്വാമികൾ മൌനമായിരുന്നതേയുള്ളു. അവർ ചന്ദനത്തിരിയും കർപ്പൂരവും കത്തിച്ചു സ്വാമികളെ പ്രദക്ഷിണംവെക്കുകയും താലം കാൽക്കൽവെച്ചു നമസ്കരിക്കയും ചെയ്തു. താലത്തിൽ വെച്ചിരുന്ന ദക്ഷിണപ്പണമോ മറെറന്തെങ്കിലുമോ സ്വാമികൾ സ്വീകരിച്ചില്ല. എങ്കിലും അവർ സംതൃപ്തരായി മടങ്ങി. 'കാട്, കാട്'' എന്നു സ്വാമികൾ ആരോടെന്നില്ലാതെ സ്വയം പറയുകയുണ്ടായി.

എങ്ങിനെയാണ് സ്വാമികൾ കൊടുത്ത പഴംകൊണ്ടു് ചിത്തഭ്രമം മാറിയതെന്നു് അവിടെ ഉണ്ടായിരുന്ന ചിലശിഷ്യന്മാർ ഗുരുവിനോടു ആരാഞ്ഞു "ഞാൻ ഒരു പഴവും ജപിച്ചു കൊടുത്തിട്ടില്ല. പക്ഷെ ഞാൻ ജപിച്ചുകൊടുത്തു എന്ന ദൃഢവിശ്വാസംകൊണ്ടു് അവൾക്കു മനസ്സിന്നു സ്വയം പരിവർത്തനം വരികയും അതു അവളുടെ മനഃശക്തിയെ ഉത്തേജിപ്പിക്കുകയും ചെയ്തിരിക്കാം'' എന്നായിരുന്നു സ്വാമികളുടെ മറുപടി.

* * * *

ഒരവസരത്തിൽ രണ്ടു മാന്യന്മാർ ശ്രീ ശിവയോഗിയെ കാണാൻവന്നു. അതിൽ ഒരാൾ ഒരു പ്രൊഫസറായിരുന്നു. മറെറാരാൾ പിന്നീടു് 'സ്വാമി ആഗമാനന്ദ' എന്നപേരിൽ പ്രസിദ്ധനായിത്തീർന്ന ഒരു ബ്രഹ്മചാരിയും. അക്കാലത്ത് ശ്രീരാമ

കൃഷ്ണമിഷ്യനിലെ ഒരു അന്തേവാസിയായി കഴിഞ്ഞിരുന്ന പ്രസ്തുത ബ്രഹ്മചാരി നമ്പൂതിരി എന്നപേരിലും അറിയപ്പെട്ടിരുന്നു. കുശലപ്രശ്നങ്ങളും ആതിഥ്യമര്യാദകളുമെല്ലാം കഴിഞ്ഞ ശേഷം സ്വാമികൾ അവരുമായി സംഭാഷണത്തിൽ ഏർപ്പെട്ടു. പലതിനെപ്പററിയും അന്നു പ്രൊഫസറുമായി സ്വാമികൾ അഭിപ്രായങ്ങൾ കൈമാറിക്കൊണ്ടിരുന്നു. സ്വാമികളുടെ വിഗ്രഹാരാധനാനിഷേധവും വ്യക്തിയും വികാരിയുമായ ഈശ്വരനില്ലെന്നുള്ള വാദഗതിയും ഒട്ടുംതന്നെ പിടിക്കാത്ത ഒരാളായിരുന്നു ബ്രഹ്മചാരി. യുവസഹജമായ ചാപല്യംകൊണ്ടോ അതല്ല സ്വാമികളെ ഒന്നു 'ചൊട്ട'ണമെന്ന ഉദ്ദേശംകൊണ്ടോ എന്തോ ഇടയിൽ കടന്നു ബ്രഹ്മചാരി ചോദിച്ചു:- "പുനർജന്മത്തെപ്പററിയും ഈശ്വരനെപ്പററിയും അങ്ങയുടെ അഭിപ്രായം എന്താണ്?" സ്വാമികൾ ആദ്യം ആ ചോദ്യം അവഗണിക്കാൻ ശ്രമിച്ചുവെങ്കിലും ബ്രഹ്മചാരി വീണ്ടും വീണ്ടും അതാവർത്തിച്ചപ്പോൾ സ്വാമികൾ പറഞ്ഞു:—

"നമുക്ക് ഒരുവിധത്തിലും നേരിട്ടറിയാൻ കഴിയാത്തതും അറിഞ്ഞേ തീരൂ എന്നു നിർബ്ബന്ധമില്ലാത്തതും ആയ ഒരു കാര്യത്തിൽ നമ്മൾ എന്തിനു് തലയിടണം? ഞാൻ അതിനെപ്പററി കാര്യമായിട്ടൊന്നും ചിന്തിച്ചിട്ടില്ല."

പക്ഷെ ബ്രഹ്മചാരി വിടാൻ ഭാവമില്ല. അദ്ദേഹം വീണ്ടും ചോദിച്ചു:- 'ആവശ്യമുണ്ടോ ഇല്ലയോ എന്നതിരിക്കട്ടെ. അങ്ങയെപ്പോലുള്ള ഒരു യോഗി അതെല്ലാം അവശ്യം അറിഞ്ഞിരിക്കേണ്ടതല്ലേ?" സ്വാമികൾ അല്പം ക്ഷോഭിച്ചതായി തോന്നി. എങ്കിലും പുഞ്ചിരിയോടുകൂടി തിരിച്ചൊരു ചോദ്യം ചോദിച്ചു. "അങ്ങയുടെ ഈ താടിക്ക് എത്ര രോമമുണ്ടു് എന്നു പറയാമോ?"

ആ ചോദ്യം ബ്രഹ്മചാരിയെ അല്പമൊന്നു് അന്ധാളിപ്പിച്ചുവെങ്കിലും അദ്ദേഹം തെററു സമ്മതിക്കാതെ "താടിയിൽ

എത്രയെങ്കിലും രോമമുണ്ടായിരിക്കട്ടെ. അതു അറിഞ്ഞിട്ട നമുക്കെന്തു കാര്യം?'' എന്നായി!

ശിവയോഗി പറഞ്ഞു:—''വലിയ കാര്യമൊന്നുമില്ല. എന്നാലും സ്വന്തം താടിയിൽ എത്ര രോമമുണ്ടെന്നു തനിക്കൊരു ധാരണ ഉണ്ടാവേണ്ടതല്ലെ?. അതുപോലും ചിന്തിക്കാത്ത നിങ്ങൾ ഒരിക്കലും കാണുകയോ നേരിട്ട് അറിയുകയോ ചെയ്യാൻ സാദ്ധ്യമല്ലാത്ത ഈശ്വരനേയും പുനർജന്മത്തേയും കുറിച്ച് എന്തിന്ന് തലതല്ലണം?'' പ്രൊഫസർ തൻെറ യുവാവായ അനുയായിയെ അവിടെവെച്ചുതന്നെ അല്പമൊന്നു ഗുണദോഷിക്കുകയുണ്ടായി.

പിന്നീട് വളരെക്കാലം കഴിഞ്ഞിട്ടും ആനന്ദാദർശ സിദ്ധാന്തങ്ങളെ എതിർക്കുന്നതിൽ പരേതനായ സ്വാമി ആഗമാനന്ദനു വാശിയുണ്ടായിരുന്നുവെന്നു്, എനിക്കുതന്നെ അനുഭവമുണ്ടായിട്ടുണ്ട്. ആഗമാനന്ദൻെറ ആ, ആക്ഷേപങ്ങൾക്കു് മറുപടിയായി ആനന്ദാദർശ സാഹിത്യകാരനായിരുന്ന ശ്രീ. കെ. ജി. നായർ ഒരു ലഘുപുസ്തകംതന്നെ എഴുതുകയുമുണ്ടായി.

* * * *

ബ്രഹ്മസമാജക്കാർക്കുവേണ്ടി 'ബ്രഹ്മസങ്കീർത്തനം' എഴുതിയതും അതിനെ മുൻനിർത്തി ബ്രഹ്മാനന്ദസ്വാമി എന്നു ബ്രഹ്മസമാജനേതാക്കന്മാർ ബഹുമതിയായി നാമനിർദ്ദേശംചെയ്തതും മുമ്പ് പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ആ കൃതി എഴുതുന്നതിന്നുവേണ്ടി സംസ്കൃതത്തിലുള്ള ഉപനിഷത്ഗ്രന്ഥം പല ബ്രാഹ്മണപണ്ഡിതന്മാരോടും ആവശ്യപ്പെട്ടിട്ടും ''ശൂദ്രന്നു് അതു നോക്കിക്കൂടെന്നു'' പറഞ്ഞു അവർ നിരസിക്കുകയാണ് ചെയ്തതു്. പിന്നീട് ബ്രഹ്മസമാജക്കാർ അതു ബോംബെയിൽനിന്നു് പ്രത്യേകം എഴുതിവരുത്തിക്കൊടുക്കേണ്ടിവന്നു. അത്രത്തോളമായിരുന്നു അക്കാലത്തെ പൌരോഹിത്യമേധാവിത്വത്തിൻെറ ശക്തി. അതിനെ തട്ടിത്തകർത്തെറിയുന്നതിന്നു പിന്നീട്

ശ്രീ ശിവയോഗികൾതന്നെ മൂൎക്കെ എടുക്കുകയും എല്ലാ ഉപനിഷത്തുകളും പരിശോധിച്ചു വിശകലനംചെയ്യുകയും ചെയ്തു.

*　　*　　*　　*

ശ്രീ ശിവയോഗിക്ക് ഇസ്ലാംമതതത്വങ്ങളോടു പൊതുവെ വലിയ മതിപ്പുണ്ടായിരുന്നു. മദ്യനിരോധം, സാഹോദൎയ്യബോധം, ഐക്യം, ജാതിവ്യത്യാസമില്ലായ്മ വിഗ്രഹാരാധനാനിഷേധം മുതലായി അവരുടെ സാമൂഹ്യനിലപാടിനെയാണ് അദ്ദേഹം ബഹുമാനിച്ചിരുന്നത്. ഇതേ ആദരവു തന്നെ പല മുസ്ലിംമാന്യന്മാൎക്കും അദ്ദേഹത്തോടും അദ്ദേഹത്തിന്റെ പ്രസ്ഥാനത്തോടും ഉണ്ടായിരുന്നു.

സ്വാമികളുടെ ആദ്യകാലത്തെ പ്രസംഗപര്യടനത്തിന്നിടയിൽ ഒരിക്കൽ വടകരയിൽവെച്ചു ഒരു പ്രസംഗംചെയ്യുകയുണ്ടായി. അധികവും വിദ്യാൎത്ഥികളായിരുന്നു ആ പ്രസംഗം കേൾക്കുവാൻ ചെന്നിരുന്നത്. അയിത്താചരണം, ക്ഷുദ്രബലി, ജാതിഭേദം, വിഗ്രഹാരാധന മുതലായവയ്ക്ക് എതിരായി സ്വാമികളുടെ പ്രസംഗത്തിലടങ്ങിയ നിശിതമായ വിമൎശനങ്ങൾ യാഥാസ്ഥിതികന്മാരെ വളരെയധികം ക്ഷോഭിപ്പിച്ചു. പ്രസംഗം കഴിയുമ്പോഴേക്കും ചോദ്യം ചോദിക്കാനെന്നനിലയിൽ ചിലരെല്ലാം അക്രമാസക്തരായി അടുത്തുകൂടിത്തുടങ്ങി. അന്നു ഇലക്ട്രിക് ലൈററുകളും കാറുകളും നടപ്പായിരുന്നില്ല. ഏറെക്കുറെ അന്ധകാരമായ ആ പരിതഃസ്ഥിതിയിൽ ഏതാനും വിദ്യാൎത്ഥികൾ അവിടെയുള്ള മാന്യനായ ഒരു മുസ്ലിംവ്യാപാരിയെ സമീപിക്കുകയും കാൎയ്യം ഗ്രഹിപ്പിക്കുകയും ചെയ്തു. ഉടൻതന്നെ അദ്ദേഹം ഒരു കുതിരവണ്ടി വിളിപ്പിച്ചു തന്റെ ഏതാനും ആളുകളെ സഹായത്തിന്നയച്ചു സ്വാമികളെ വണ്ടിയിൽ കയററി റെയിൽവെ സ്റ്റേഷനിൽ എത്തിച്ചു. ഈ സംഭവം പിന്നീടു ശ്രീ. കെ. വി. കൃഷ്ണൻ അദ്ധ്യാക്കെറെ പ്രസ്താവിച്ചു

താണ്. ശ്രീ. കൃഷ്ണൻ അന്നു പ്രസംഗത്തിന്നു സന്നിഹിതനായ ഒരു വിദ്യാർത്ഥിയായിരുന്നു. മററു മതങ്ങളിലെന്നപോലെ ഇസ്ലാംമതത്തിൽ അടിഞ്ഞുകൂടിയിരുന്ന അന്ധവിശ്വാസങ്ങളെ സ്വാമികൾ വിമർശിക്കുകയും ചെയ്തിട്ടുണ്ട്. സ്വാമികളുടെ ശിഷ്യന്മാരിൽ ധാരാളം മുസ്ലീങ്ങളും ക്രിസ്ത്യാനികളും അടങ്ങിയിരുന്നു. അവരിൽ പ്രമുഖനായിരുന്നു എറണാകുളത്തെ ഡോക്ടർ എ. കെ. കുഞ്ഞാലു. അദ്ദേഹത്തെ എനിക്കു നേരിട്ട് കാണാൻ ഇടയായപ്പോൾ അദ്ദേഹം സ്വാമികൾ തനിക്കയച്ചിരുന്ന പല കത്തുകളും വളരെ താല്പര്യപൂർവ്വം എടുത്തുകാണിക്കുകയുണ്ടായി. പക്ഷെ സമൂഹ്യമായ ചട്ടക്കൂടിന്റെ ശക്തിനിമിത്തം ആനന്ദാദർശവുമായി കൂടുതൽ പരസ്യമായി ബന്ധപ്പെടാൻ പല മുസ്ലിംസുഹൃത്തുക്കൾക്കും കഴിയുന്നില്ലെന്നു ഡോക്ടർ കുഞ്ഞാലു പറഞ്ഞു. ഈ സാമൂഹ്യവിഷമത കുറെയൊക്കെ ക്രിസ്ത്യൻസമുദായക്കാർക്കും ഉണ്ടെന്നുള്ളത് പ്രസ്താവ്യമാണ്. മതത്തിന്റെ ചട്ടക്കൂടുകൾ തകൎന്നു എല്ലാ മതക്കാരും സാമാന്യജനങ്ങളുടെ നിലയിൽ ഒന്നിച്ചുചേൎന്നു ആദർശപരമായി ജീവിതം നയിക്കുന്ന ഒരു ഭാവിയെ നമുക്ക് പ്രതീക്ഷിക്കാം.

*  *  *  *

എറണാകുളത്തുവെച്ചു തന്നെ സന്ദർശിക്കാനിടയായ സ്വാമികളുടെ മറെറാരു പ്രധാനശിഷ്യനായിരുന്നു മുൻഅഡ്വക്കെററ് ജനറാൽ ശ്രീ. കെ. വി. സൂര്യനാരായണ അയ്യർ. അദ്ദേഹം തന്റെ സാമൂഹ്യപരിഷ്കാരങ്ങൾക്കെല്ലാം പ്രചോദനം നൽകിയതു സ്വാമികളുടെ സന്ദേശങ്ങളാണെന്നു അഭിമാനത്തോടുകൂടി പറയുകയുണ്ടായി. സ്വസമുദായത്തിൽനിന്നു വിധവാവിവാഹം നടത്തിയപ്പോൾ പല യാഥാസ്ഥിതികന്മാരും കടുത്ത എതിർപ്പ് പ്രകടിപ്പിച്ചുവെങ്കിലും മനുഷ്യത്വത്തിന്റെ പരിധി യാഥാസ്ഥിതികമാമൂലാചാരങ്ങളുടെ അപ്പുറത്താണെന്നു മനസ്സിലാക്കാൻ സ്വാമികളുടെ ഗ്രന്ഥങ്ങൾതന്നെ സഹായി

ച്ചിട്ടുണ്ടെന്നു അദ്ദേഹം വ്യക്തമാക്കി. ഇങ്ങിനെ സ്വാമികളുടെ ഗ്രന്ഥങ്ങൾ വായിച്ചും ഉപദേശങ്ങൾ ശ്രവിച്ചും സമുദായത്തെ പുരോഗതിയിലേക്ക് നയിക്കാൻ മുന്നോട്ടുവന്ന ഒരു തലമുറ തന്നെ അക്കാലത്തുണ്ടായിരുന്നു. അത്തരം സ്വതന്ത്രമായ ചിന്താഗതിയും പരിവർത്തനങ്ങളും ഇന്നൊരു പ്രശ്നമല്ല. എന്നാൽ അമ്പതറുപതുകൊല്ലങ്ങൾക്കുമുമ്പ് അവ അസാധാരണ ധീര-വിപ്ലവകൃത്യങ്ങൾതന്നെയായിരുന്നു.

* * *

ശ്രീ വാഗ്ഭടാനന്ദൻഗുരുക്കൾ ശ്രീ ബ്രഹ്മാനന്ദസ്വാമിശിവയോഗികളുടെ പ്രസംഗങ്ങൾ കേട്ടും ഗ്രന്ഥങ്ങൾ വായിച്ചും അദ്ദേഹത്തിൽ ആകൃഷ്ടനായി സ്വയം ശിഷ്യത്വം സ്വീകരിച്ച ആളായിരുന്നു. ശ്രീ ശിവയോഗികളെ കാണുന്നതിന്നും ശിഷ്യത്വം സ്വീകരിക്കുന്നതിന്നും മുമ്പുതന്നെ ശ്രീ ശിവയോഗികളുടെ സിദ്ധാന്തങ്ങളെപ്പററി അമിതമായ ആദരവും അനുകൂലവുമുള്ള ആളായിരുന്നു അദ്ദേഹം. അന്ന് യുവപ്രായമായിരുന്ന ശ്രീ. കുഞ്ഞിക്കണ്ണൻഗുരുക്കൾ കോഴിക്കോട്ടും മററു പല സ്ഥലങ്ങളിലുമായി സ്വാമികളുടെ സിദ്ധാന്തങ്ങളെ അനുകൂലിച്ചും പ്രതിഫലിപ്പിച്ചും പ്രസംഗങ്ങൾ നടത്തിവന്നു. പത്രറിപ്പോർട്ടുകളിൽനിന്നും മററുമായി ഈ സംഗതി മനസ്സിലാക്കിയ സ്വാമികൾ കാര്യത്തിൻെറ യാഥാർത്ഥ്യം അറിവാൻ ഒരാളെ പ്രത്യേകം കോഴിക്കോട്ടേക്കു അയക്കുകയും ആയാൾ മടങ്ങിവന്നു സ്വാമികളോട് ശ്രീ. കുഞ്ഞിക്കണ്ണൻഗുരുക്കളെപ്പററി പ്രശംസിച്ചു പറയുകയും ചെയ്തു. അതിനുശേഷം ഗുരുക്കൾതന്നെ പല സംഗതികളിലും സംശയംതീക്കുവാൻ സ്വാമികൾക്ക് എഴുതുമായിരുന്നു. അങ്ങിനെയാണ അവർതമ്മിൽ പരിചയപ്പെടാൻ ഇടയായതു്. ശ്രീ. കുഞ്ഞിക്കണ്ണൻഗുരുക്കൾക്കു വാഗ്ഭടാനന്ദൻ എന്ന പേർ നൽകിയതും ശ്രീ ബ്രഹ്മാനന്ദസ്വാമിശിവയോഗിയായിരുന്നു. ഇതിനെപ്പററ ശ്രീ വാഗ്ഭ

ടാനന്ദൻഗുരുക്കൾതന്നെ എന്നോടു പറയുകയുണ്ടായിട്ടുണ്ട്. കോഴിക്കോട്ട് അന്നു ക്ഷേത്രനിർമ്മാണപ്രവർത്തനത്തിൽ ഏർപ്പെട്ടിരുന്ന ചില മാന്യന്മാർ ശ്രീ ശിവയോഗിയുടെ വിഗ്രഹാരാധനാഖണ്ഡനത്തേയും മററും ആക്ഷേപിക്കുകയും ഒടുവിൽ ഒരു ചർച്ചക്ക്, അവയെ അനുകൂലിച്ചിരുന്ന ആളായ ശ്രീ. കുഞ്ഞിക്കണ്ണൻഗുരുക്കളെ വെല്ലുവിളിക്കുകയും ചെയ്തു. ശ്രീ. കുഞ്ഞിക്കണ്ണൻഗുരുക്കൾ അന്നു "വാഗ്ഭടാനന്ദ"നായിരുന്നില്ല. അദ്ദേഹം ഈ വെല്ലുവിളിയെപ്പററി ശ്രീ ശിവയോഗിക്ക് എഴുതുകയും വെല്ലുവിളി സ്വീകരിക്കുവാൻ സ്വാമികൾ ഉപദേശിക്കുകയും ചെയ്തു.

അനുമതി ചോദിച്ചുകൊണ്ടുള്ള ശ്രീ. കുഞ്ഞിക്കണ്ണൻഗുരുക്കളുടെ ആദ്യത്തെ കത്തു കിട്ടിയപ്പോൾ സ്വാമികൾ അയച്ച മറുപടിയിൽ ഇങ്ങിനെയൊരു പദ്യവുംകൂടി ഉണ്ടായിരുന്നു:—

"വിളിച്ചെതൃക്കാൻ തുനിയുന്നകൂട്ടരെ
കളിച്ചുകൊണ്ടാശു ജയിച്ചുകൊള്ളുക
വിളക്കുപോൽ കർമ്മം കുരിരുട്ടിനേ—
ജയിക്കഹേ ശിഷ്യമദീയശാസനാൽ"

അന്നത്തെ ചർച്ചയിൽ ഗുരുക്കൾ പ്രശസ്തമായനിലയിൽ വിജയംനേടിയ വിവരം വീണ്ടും സ്വാമികളെ അറിയിച്ചപ്പോൾ സ്നേഹവാത്സല്യപൂർവ്വം സ്വാമികൾ തൻെറ ശിഷ്യനു ഇങ്ങിനെ ഒരു പദ്യവുംകൂടി എഴുതിയയച്ചു:—

"സരസ്വതീ സൽഭടനായി വാക്കിനാൽ
സദസ്സിലാനന്ദമതീവനൽകയാൽ
സ്വവാഗ്ഭടാനന്ദവിശേഷസംജ്ഞയാ
സ്വവാഗ്വിലാസേന ജയിക്കസംസതി."

ഈ പദ്യത്തിൽനിന്നാണ് ശ്രീ. കുഞ്ഞിക്കണ്ണൻഗുരുക്കൾ വാഗ്ഭടാനന്ദൻഗുരുക്കളായതു്. ഇതിന്നുശേഷമാണ് ശ്രീ ബ്രഹ്മാനന്ദസ്വാമിശിവയോഗിയും വാഗ്ഭടാനന്ദൻഗുരുക്കളും

തമ്മിലുള്ള ഗുരുശിഷ്യബന്ധം കൂടുതൽ സുദൃഢമായിത്തീൎന്നു.

ഇതിനെ തുടൎന്ന് ശ്രീ വാഗ്ഭടാനന്ദ ഗുരുക്കൾ പത്രാധിപരായും പി. സാമിക്കുട്ടി പ്രസാധകനായും കോഴിക്കോട്ട് 'ശിവയോഗിവിലാസം' മാസിക ആരംഭിക്കുകയും സ്വാമികളുടെ സിദ്ധാന്തങ്ങളും ആദൎശങ്ങളും തത്വങ്ങളും ആ മാസികമുഖേന ഉജ്ജ്വലമായ ഭാഷയിലും രീതിയിലും പ്രചരിപ്പിച്ചുവരികയും ചെയ്തു. ശ്രീ വാഗ്ഭടാനന്ദൻഗുരുക്കൾ സ്വാമികളെപ്പററി എഴുതീട്ടുള്ള നിരവധി പദ്യങ്ങളിൽ ഒരെണ്ണംകൂടി ഇവിടെ ഉദ്ധരിച്ച് ഈ ഭാഗം അവസാനിപ്പിക്കാം:-

"ശൎമ്മംമേന്മേലുദിപ്പാൻ ജഗതിബഹുമതി-
 പ്പെട്ടിടുന്നോരഹിംസാ-
ധൎമ്മംകൈക്കൊണ്ടു സിദ്ധാശ്രമമതിൽ മരുവി-
 ക്കൎമ്മിബിംബാച്ഛനായും
കൎമ്മം നിസ്സാരമെന്നുള്ളതുവിധിവിഹിതം
 ചൊല്ലിവേദങ്ങൾ നാലിൻ
മൎമ്മം നമ്മൾക്കു കാട്ടിത്തരുമൊരുശിവ-
 യോഗീന്ദ്രനേകൻ മഹാത്മാ.

ഇങ്ങിനെ ശ്രീ ബ്രഹ്മാനന്ദസ്വാമിശിവയോഗികളോടും അദ്ദേഹത്തിന്റെ തത്വസിദ്ധാന്തങ്ങളോടും ബഹുമാനാദരങ്ങൾ പ്രകടിപ്പിക്കുന്ന അനേകം കവിതകളും ലേഖനങ്ങളും ശിവയോഗിവിലാസംമാസികയിലും മററുമായി ശ്രീ വാഗ്ഭടാനന്ദൻഗുരുക്കൾ എഴുതിയിരുന്നു.

*　　*　　*

പാലക്കാട്ട് പ്രാദേശികമായി കൊണ്ടാടിവരുന്ന ഒന്നാണ് 'കുമ്മാട്ടി'വേല. നാട്ടുകാരിൽനിന്നു പിരിവെടുത്താണ് അതു നടത്താറുള്ളതു്. ഒരിക്കൽ ഇങ്ങിനെയുള്ള പിരിവുകാരിൽ ഏതാനും മാന്യന്മാർ ശ്രീ ബ്രഹ്മാനന്ദസ്വാമിശിവയോഗിയേയും സമീപിച്ച് സംഭാവനക്കാവശ്യപ്പെട്ടു. സ്വാധ്യാ

രണയായി ഇത്തരം പിരിവുകാരെ ആരുംതന്നെ വെറുതെ തിരിച്ചയക്കാറില്ല. പക്ഷെ സ്വാമികൾ സംഭാവന നൽകാൻ തയ്യാറില്ലായിരുന്നു. മാത്രമല്ല പിരിവിന്നു വന്നവരോടു അവരുടെ അന്ധവിശ്വാസപ്രചരണമായ ഈവക കർമ്മപ്രവൃത്തികളിൽനിന്നും പിന്തിരിയാൻ ഉപദേശിക്കുകയും ചെയ്തു. അതിന്നു തീരെ വിപരീതഫലമാണു് അവരിൽനിന്നുണ്ടായതു്. അതൊരു വാദപ്രതിവാദത്തിൽ എത്തിയപ്പോൾ അവർ പറഞ്ഞു:

"നിങ്ങൾ വലിയ ജ്ഞാനിയും യോഗിയും സന്യാസിയുമൊക്കെയാണെങ്കിലും നാട്ടിൽ ഇരിക്കുമ്പോൾ നാട്ടാചാരമനുസരിച്ചു പ്രവർത്തിക്കണം. അല്ലെങ്കിൽ കാട്ടിൽ പോയി താമസിക്കണം."

സ്വാമികൾ ഒട്ടും ക്ഷോഭിച്ചില്ല. അദ്ദേഹം ചിരിച്ചുകൊണ്ടു പറഞ്ഞു, "കാട്ടിലോ? ഏതുകാട്ടിൽ? നിങ്ങളെപ്പോലുള്ള കർമ്മന്മാർ ജീവിക്കുന്ന ഈ 'പാലക്കാട്ടി'നെക്കാൾ വലിയ കാടു് വേറെയെവിടെയുണ്ടു്?"

സ്വാമികൾ ഏതായാലും സംഭാവനയൊന്നും കൊടുത്തില്ല.

"നിങ്ങൾ ഇതിന്റെ ഫലം അനുഭവിക്കുമെന്നു" പറഞ്ഞു പിരിവുകാർ ഇറങ്ങിപ്പോയി. ഫലാനുഭവത്തിൽ നിങ്ങൾക്കും ഒരു പങ്കു് ഞാൻ തരും എന്നായിരുന്നു സ്വാമികളുടെ മറുപടി.

ഇതിനെപ്പററി ആശ്രമത്തിൽ അപ്പോൾ ഉണ്ടായിരുന്ന ഒരു ബ്രാഹ്മണവക്കീൽ 'എന്തെങ്കിലും കൊടുത്തു അവരെ വെറുപ്പിക്കാതെ കഴിക്കാമായിരുന്നു' എന്നു് ആത്മഗതംപോലെ അഭിപ്രായപ്പെട്ടു.

സ്വാമികൾ പറഞ്ഞു:—'എന്റെ പുസ്തകമെഴുത്തും ഉപദേശങ്ങളും സിദ്ധാന്തങ്ങളുമൊക്കെ മാററിവെച്ചാൽ ഇവർമാത്രമല്ല മററനേകം പേരും എന്നെ വെറുക്കാതെ കഴിക്കാം. അവർ

സ്നേഹിക്കകയുംകൂടി ചെയ്യും. പക്ഷെ അങ്ങിനെയുള്ള സ്നേഹവും പ്രശംസയും ഞാൻ ആദ്യമെ വേണ്ടെന്നുവെച്ചിരിക്കയാണ്.'' പ്രസ്തുത മാന്യന്ന അതിന്നു മറുപടിയൊന്നുംതന്നെ പറയാനില്ലായിരുന്നു.

* * * *

ശ്രീ യോഗിനീമാതാവ് മറെറാരുസംഭവം രേഖപ്പെടുത്തുന്നു:—

പാലക്കാട് താലൂക്ക് ബോർഡ്കാർ അന്ന് സിദ്ധാശ്രമസ്ഥലത്തുള്ള ഒരു പഴയ കിണർ സ്വാമികളുടെ അനുവാദംകൂടാതെ തന്നെ പൊളിച്ചു സ്വയം പുതുക്കികെട്ടുവാൻതുടങ്ങി. സ്വാമികൾതന്നെ ആ കിണർ വെട്ടപ്പാക്കി സമീപവാസികളായ മുസ്ലീങ്ങൾക്ക ഉപകാരപ്പെടുത്തികൊടുക്കേണമെന്ന വിചാരത്തോടുകൂടി ഇരിക്കുമ്പോഴാണ് ബോർഡിൽനിന്നു അപ്രകാരം പ്രവർത്തിച്ചത്. അതു സ്വാമികളുടെ ഉദ്ദേശത്തോടു യോജിച്ചിരുന്നതുകൊണ്ടു സ്വാമികൾ അതിനെപ്പററി ഒന്നും വിപരീതം പറഞ്ഞില്ല. എന്നാൽ ബോർഡിൽനിന്നും സ്വാമികളുടെ സമ്മതം ചോദിക്കാതെ വീണ്ടും ആ, കണ്ടത്തിലെ കുറെ സ്ഥലവുംകൂടി തുച്ഛയിട്ടു കല്ലുകെട്ടി. സ്വാമികൾ ആളെ അയച്ചു അതു തടഞ്ഞെങ്കിലുംഅന്നത്തെ ബോർഡ് പ്രസിഡണ്ട് പ്രവർത്തി തുടൎന്നു നടത്തി. സ്വാമികൾ ഉടൻ ശക്തിയായ ഭാഷയിൽ പാലക്കാടു താലൂക്ക് ബോർഡിന്റെ ''അക്രമോപക്രമം'' എന്നൊരു ലഘുലേഖനം (നോട്ടീസ്സ്) പരസ്യം ചെയ്തു.

ഈ ലഘുലേഖനം പ്രസിദ്ധീകൃതമായതോടുകൂടി ബോർഡധികൃതന്മാർ സ്വാമികളെ സമീപിച്ചു തങ്ങളുടെ തെററു സമ്മതിച്ച് മാപ്പിന്നപേക്ഷിക്കുകയും അതു സ്വാമികൾ സ്വീകരിക്കുകയും ചെയ്തു. എതിരാളികളാരായാലും അദ്ദേഹം അനീതി പൊറുക്കുമായിരുന്നില്ല.

# നമോവാകം!

ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗികളുടെ ഈ ജീവചരിത്രം ഒരു 'ആമുഖ'ത്തോടുകൂടിയാണല്ലൊ ആരംഭിച്ചത്. ഒരു 'നമോവാക'ത്തോടുകൂടി അതു ഞാൻ അവസാനിപ്പിച്ചുകൊള്ളട്ടെ. സർവ്വാദരണീയനായ ശ്രീ ശിവയോഗികൾ ആധുനിക കാലഘട്ടത്തിലെ മഹാനായ ഒരു ലോകാചാര്യനായിരുന്നു. എന്നാൽ ഒരു പ്രത്യേക മതകർത്താവായിരുന്നില്ല. ലോകത്തിൽ രാജ്യാതിർത്തികൾക്കും കാലദേശവ്യത്യാസങ്ങൾക്കും ജാതിമതഭേദങ്ങൾക്കും അതീതമായി മനുഷ്യസമുദായത്തെ ഒന്നിച്ച് കാണുവാനും അവരുടെ മുഴുവൻ ജീവിതലക്ഷ്യം എവിടേയും ഒന്നാണെന്ന് ലോകസമക്ഷം പ്രഖ്യാപിക്കുവാനും കഴിഞ്ഞ സ്വതന്ത്രചിന്തകനായിരുന്നു അദ്ദേഹം.

അതാതു മതാനുയായികൾ ലോകത്തിന്നാകെ ആരാദ്ധ്യരായി തങ്ങളുടെ പ്രവാചകന്മാരെ കരുതുന്നു. പക്ഷെ ഓരോ പ്രവാചകനെയും അതാതു മതാനുയായികളുടെമാത്രം ആചാര്യനായിട്ടേ മററുള്ളവർ അംഗീകരിക്കാറുള്ളു. ശ്രീ ശിവയോഗിയെ സംബന്ധിച്ചേടത്തോളം അങ്ങിനെ ഒരു മതമോ ചട്ടക്കൂടോ ഉണ്ടായിരുന്നില്ല. ഏതു രാജ്യക്കാർക്കും ഏതു മതക്കാർക്കും നിഷേധിക്കാനാവാത്ത, എന്നാൽ എല്ലാമതക്കാർക്കും അവശ്യം സ്വീകാര്യമായ മഹനീയ തത്വങ്ങളാണ് അദ്ദേഹം ഉന്നയിച്ചത്. അന്തരിച്ച കവികേസരി പി. വി. കൃഷ്ണവാരിയരവർകൾ ശ്രീ ശിവയോഗിയുടെ സുപ്രധാന മുദ്രാവാക്യങ്ങളെപ്പററി ഇപ്രകാരം പ്രസ്താവിക്കുകയുണ്ടായി:-

"ആനന്ദ ഏവ വിജയതേ,
മനഃസ്വസ്ഥതൈവാനന്ദഃ

മനേ ജയ ഏവ മഹാജയ
അഹിംസൈവ പരമോ ധർമ്മഃ

മേൽ പറഞ്ഞ നാലു മുദ്രാവാക്യങ്ങളും നാലുഗ്രന്ഥങ്ങൾ രചിക്കത്തക്കനിലയിൽ സുപ്രധാനങ്ങളാണ്. അതിൽ അഹിംസയെപ്പററിമാത്രം ഞാൻ രണ്ടുവാക്ക് പറയാൻ ഉദ്ദേശിക്കുന്നു. ഹിംസയുള്ളേടത്തു ആനന്ദമില്ല. അവിടെ ദുഃഖമേയുള്ളു. അതിനാൽ ആനന്ദസിദ്ധി (മോക്ഷം) ഹിംസയിൽനിന്നു എത്രയോ വിദൂരത്തിലാണ്. മനുഷ്യന്റെ ജീവിതലക്ഷ്യമായ ആനന്ദസിദ്ധി അഹിംസയിൽക്കൂടി മാത്രമേ ലഭ്യമാകുകയുള്ളു അപ്പോൾ മററാക്കും വേണ്ടീട്ടല്ല - മററു മതങ്ങളിലെ മാതിരി പുണ്യപാപങ്ങളെയോ സ്വർഗ്ഗനരകങ്ങളെയോ മുൻനിർത്തിയല്ല - സ്വന്തം ജീവിതാനന്ദത്തിന്നുവേണ്ടീട്ടുതന്നെ മനുഷ്യൻ അഹിംസാനിഷ്ഠനായിരിക്കണമെന്നു സിദ്ധിക്കുന്നു. അതാണ് ആനന്ദാദർശത്തിന്റെ മഹത്തായ അഹിംസാസന്ദേശത്തിന്റെ കാതൽ.''

ശ്രീ. പി. വി. കൃഷ്ണവാരിയരുടെ ഈ നിഗമനം തികച്ചും ശാസ്ത്രീയമാണ്. ആനന്ദാദർശസിദ്ധാന്തം അനുസരിച്ച് ജീവിതലക്ഷ്യം നേടാനുള്ള കഴിവോടുകൂടിയാണ് ഓരോ മനുഷ്യനും ജനിക്കുന്നത്. ഒരിക്കൽ സ്വാമികളുടെ സന്നിധിയിൽ ആദ്യമായി വന്ന ഒരു മാന്യൻ സ്വാമികളുമായി സംസാരിക്കുന്നതിന്നിടയിൽ മനുഷ്യന്റെ പുരോഗതിക്ക് 'താൻ പാതി, ദൈവം പാതി' എന്നല്ലെ പ്രമാണം എന്ന വാദഗതി ഉന്നയിക്കയുണ്ടായി. സ്വാമികൾ അതു നിഷേധിച്ചില്ല. അദ്ദേഹം പറഞ്ഞു: ''നിങ്ങൾ പറഞ്ഞതു ശരിയാണ്. പക്ഷെ ദൈവത്തിന്റെ പാതി നിങ്ങളുടെ ജനനത്തോടുകൂടിത്തന്നെ ദൈവം പൂർത്തിയാക്കിയിരിക്കുന്നു. നിങ്ങൾക്കു കണ്ണും, കൈയ്യും, കാലും, ബുദ്ധിയും, ആലോചനാശക്തിയും ജന്മസിദ്ധമായി നൽകിയതോടെ ദൈവത്തിന്റെ പാതി പൂർത്തിയായി. അവയെ ഉപ

യോഗിച്ചു നിങ്ങളുടെ പാതി പൂർത്തിയാക്കുകയാണ് ഇനി നിങ്ങൾ ചെയ്യേണ്ടത്." പ്രസ്തുത മാന്യന്നു പിന്നീട്ട മറുപടി ഒന്നും പറയാനുണ്ടായില്ല.

മനുഷ്യൻ തന്റെ കഴിവുകൾ ഉപയോഗിച്ച് തന്റെ ജീവിതലക്ഷ്യം നേടേണമെന്നു സ്വാമികൾ നിഷ്കർഷിച്ചു. ആ ലക്ഷ്യം നേടാൻ ആവശ്യമായ മാർഗ്ഗനിർദ്ദേശങ്ങളും അദ്ദേഹം നൽകി. ദൈവത്തിന്റെയോ തന്നിൽനിന്നന്യമായ മറേറതെങ്കിലും ബാഹ്യ ശക്തികളുടേയൊ സഹായം ഇക്കാര്യത്തിൽ ഉണ്ടാകുമെന്നോ ഉണ്ടാകണമെന്നോ സ്വാമികൾ സമ്മതിച്ചിരുന്നില്ല. ഭൌതികസുഖസമൃദ്ധികൊണ്ടുമാത്രം ജീവിതം പൂർണ്ണമാകുമെന്നും അദ്ദേഹത്തിന്നു അഭിപ്രായമില്ലായിരുന്നു. യുക്തിവാദത്തിൽക്കൂടിതന്നെ മനുഷ്യന്റെ ജീവിതലക്ഷ്യത്തെ അദ്ദേഹം നിരൂപണംചെയ്തു. മനസ്സും ബുദ്ധിയും ചിന്താശക്തിയും വികസിപ്പിക്കാൻ കഴിയുന്ന മനുഷ്യൻ തീർച്ചയായും തന്റെ പൂർണ്ണവളർച്ചയും ജീവിതലക്ഷ്യവും സാധിക്കണമെന്നും, സാധിക്കുവാൻ സാദ്ധ്യതയുണ്ടെന്നും അദ്ദേഹം തെളിയിച്ചു.

ജീവിതനിലവാരത്തിന്റെ ഉയർച്ചയുടെ മാനദണ്ഡം എന്താണെന്ന് നമ്മുടെ നേതാക്കന്മാർ യഥാർത്ഥത്തിൽ ആലോചിച്ചിട്ടുണ്ടൊ? ജീവിതനിലവാരം ഉയർന്നുയർന്ന് ആളാംപ്രതി കാറും റേഡിയോവും ടെലിഫോണും ഉള്ള അമേരിക്കയിൽ സാമൂഹ്യമായ ജീവിതലക്ഷ്യം-അഥവാ ജീവിതനിലവാരം-പൂർത്തിയായി എന്നു പറയാമൊ? തീർച്ചയായും സാദ്ധ്യമല്ല. അപ്പോൾ ഇവിടുത്തെ ജീവിതനിലവാരം ഉയർത്തുന്നതിന്നുള്ള പരിശ്രമം സമുന്നതമായ ജീവിതലക്ഷ്യബോധത്തോടുകൂടി ശ്രീ ശിവയോഗി നിർദ്ദേശിക്കുന്ന മാർഗ്ഗത്തിൽക്കൂടി ആയിരിക്കണമെന്നു തീർച്ച.

സുഖഭോഗങ്ങളുടെ എണ്ണവും വണ്ണവും അതിരുകവിഞ്ഞു വർദ്ധിച്ചാൽ മനുഷ്യസമുദായം ശാന്തിയിൽനിന്നും സമാധാന

ത്തിൽ നിന്നും വഴിതെററുന്നു. അതൊഴിവാക്കിയേ മതിയാവൂ. അതൊഴിവാക്കണമെങ്കിൽ ശരിയായ ജീവിതലക്ഷ്യബോധം വേണം. അതില്ലാത്തതാണ് അമേരിക്കയിലും മററും മനസ്സമാധാനത്തിന്നു മയക്കമരുന്നുകളെ ആശ്രയിക്കേണ്ടിവരുന്നതും അക്രമങ്ങളും മൃഗീയകുററവാസനകളും നടമാടുന്നതും. ശരിയായജീവിതലക്ഷ്യത്തിലേക്ക് ജനസമുദായത്തെ നയിക്കുകയായിരുന്നു സ്വാമികൾ ചെയ്തിരുന്നത്. അങ്ങിനെ നയിക്കുന്നതിന്നു ആവശ്യമായ തത്വസിദ്ധാന്തങ്ങൾ എന്താണൊ അവയെ മാത്രം അദ്ദേഹം മുറുകെപ്പിടിച്ചു. ആ ജീവിതലക്ഷ്യമെന്താണെന്നുള്ളത് ഇതിന്നുമുമ്പുതന്നെ സവിസ്തരം പ്രതിപാദിച്ചിട്ടുള്ളതിനാൽ ഇവിടെ വീണ്ടും വിശദീകരിക്കേണ്ടതില്ല. ആ ലക്ഷ്യപ്രാപ്തിക്ക് ആവശ്യമായ കാര്യങ്ങൾ ഒഴികെ മററെല്ലാമതച്ചടങ്ങുകളേയും വിശ്വാസങ്ങളേയും മാമൂലുകളേയും വികാരിയായ ദൈവത്തെപ്പോലും അദ്ദേഹം നിഷേധിച്ചു. ലോകത്തിൽ മററൊരാചാര്യനും ഇത്ര വ്യക്തമായ ജീവിതലക്ഷ്യബോധത്തോടുകൂടി ജനങ്ങളെ അഭിമുഖീകരിച്ചിട്ടില്ല.

ശ്രീ ബ്രഹ്മാനന്ദസ്വാമിശിവയോഗികൾ ലോകത്തിൻെറ പുരോഗതിയെപ്പററി ദീർഘവീക്ഷണമുണ്ടായിരുന്ന ഒരു മഹാപ്രതിഭാശാലിയായിരുന്നു. ഭാരതത്തിലെ പല ആചാര്യന്മാരും ഒരു പ്രത്യേകമത–സാമൂഹ്യ–ആരാധനാദികളിൽ പററിപ്പിടിച്ചുകൊണ്ടാണ് തങ്ങളുടെ ആദർശസിദ്ധാന്തങ്ങൾക്ക് രൂപവും ഭാവവും നൽകിയതും പ്രചരിപ്പിച്ചുകൊണ്ടിരുന്നതും. എന്നാൽ ശ്രീ ശിവയോഗികൾ അവരിൽനിന്നെല്ലാം തികച്ചും വ്യത്യസ്തനായിരുന്നു. കാരണം അദ്ദേഹത്തിന്നു സുവ്യക്തവും സുചിന്തിതവുമായ ജീവിതലക്ഷ്യബോധമുണ്ടായിരുന്നതുതന്നെ. ആ ലക്ഷ്യപ്രാപ്തിക്കുള്ള മാർഗ്ഗമായിരുന്നു മനോജയവും മനോനിയന്ത്രണവും. അവ ലക്ഷ്യമല്ല, മാർഗ്ഗങ്ങളാണ്. അവയാകട്ടെ വ്യക്തികളുടെ മോക്ഷത്തിന്നുമാത്രം ഉദ്ദേശിച്ചത

ല്ല, സാമൂഹ്യമായ സ്വാസ്ഥതയും ശാന്തിയും ക്ഷേമവും സമാധാനവുംകൂടി ലക്ഷ്യമാക്കിക്കൊണ്ടുള്ളതാണ്.

ശ്രീ ശിവയോഗികളെയും ആനന്ദാദർശവിശ്വാസികളേയുംകുറിച്ചു പലക്കുമുണ്ടായിരുന്ന ഒരു തെററിദ്ധാരണ ശ്രീ ശിവയോഗി നിരീശ്വരവാദിയാണെന്നുള്ളതായിരുന്നു. പക്ഷെ സർവ്വവ്യാപിയും നിരാകാരനും സച്ചിദാനന്ദസ്വരൂപനുമായി പ്രാചീനാചാര്യന്മാർ വർണ്ണിക്കുകയും വിലയിരുത്തുകയുംചെയ്തിട്ടുള്ള ഈശ്വരൻ വികാരിയല്ലെന്നും വ്യക്തിസ്വരൂപനല്ലെന്നും സർവ്വവ്യാപിയായ മഹാശക്തി മാത്രമാണെന്നു ഉറപ്പിച്ചു ഖണ്ഡനഭയമന്യേ പ്രഖ്യാപിക്കുകയാണ് ശ്രീശിവയോഗിചെയ്തിട്ടുള്ളത്. ഈശ്വരൻ സച്ചിദാനന്ദസ്വരൂപനാണെന്നുള്ള പ്രാചീനാചാര്യന്മാരുടെ നിഗമനം ശിവയോഗി തികച്ചും അംഗീകരിച്ചിരിക്കുന്നു. മനസ്സിനെ നിയന്ത്രിച്ചു അതുവഴിയായി സ്വയം ആനന്ദപ്രാപ്തി സാധിക്കുവാൻ അദ്ദേഹം വീണ്ടും വീണ്ടും ആഹ്വാനംചെയ്തുവന്നിരുന്നത് ആ അർത്ഥത്തിലാണ്. അവയെല്ലാം തൻെറ സിദ്ധഗ്രന്ഥങ്ങൾവഴി പ്രചരിപ്പിച്ചിട്ടുള്ള ആനന്ദാദർശസാഹിത്യത്തിൽ സവിസ്തരം പറഞ്ഞിട്ടുള്ളതുകൊണ്ടു് വീണ്ടും ഇവിടെ ആവർത്തിക്കുന്നില്ല

"ചിത്തം ചലിക്കുകിൽ സംസാരമായ്-
ചിത്തം ലയിക്കുകിൽ മോക്ഷവുമായ്"

എന്നാണ് അദ്ദേഹം പാടിയിട്ടുള്ളത്.

അങ്ങിനെ ഏതു വീക്ഷണഗതിയിൽകൂടി നോക്കിയാലും സ്വതന്ത്രചിന്താപരരായി മാനസികനിയന്ത്രണത്തോടുകൂടി ആലോചനാജ്ഞാനപൌരുഷാദികളാൽ ഉത്തേജിതരായ ഒരു തലമുറയെ വാർത്തെടുക്കുകയാണ് ശ്രീ ശിവയോഗിയുടെ ആഹ്വാനങ്ങളുടെ ആകത്തുകയായ അർത്ഥം. മതേതര രാഷ്ട്രമെന്ന് പ്രഖ്യാപിക്കപ്പെട്ട ഭാരതത്തിൽ അത്തരമൊരു ജനസമുദായത്തിന്നുമാത്രമെ സ്ഥാനമുള്ളു എന്നു് പറയേണ്ടതില്ല

ല്ലോ. ഒരു മതത്തിനോടും ബന്ധമില്ലാതെ-എന്നാൽ എല്ലാ മതാചാര്യന്മാരുടെയും നല്ല സിദ്ധാന്തങ്ങളെ അംഗീകരിച്ച ബോധപൌരുഷവാന്മാരായി മനോനിയന്ത്രണത്താൽ അച്ചടക്കവും ജീവിതലക്ഷ്യബോധത്താൽ മനോവികാസവും സിദ്ധിച്ച ഒരു പൌരസഞ്ചയം ഈ രാജ്യത്തിന്നു മാത്രമല്ല ലോകത്തിന്നാകെയും മാർഗ്ഗദർശികളായിരിക്കും. അതിനാണ് ആനന്ദാദർശവും അതിൻെറ പ്രണേതാവായിരുന്ന ശ്രീ ശിവയോഗിയും വീണ്ടും വീണ്ടും ഉൽബോധിപ്പിച്ചിരുന്നത്. അതിൽ വർഗ്ഗീയതയില്ല, കക്ഷിരാഷ്ട്രീയമില്ല, പ്രാദേശികത്വമില്ല, ഭാഷാഭ്രാന്തില്ല, അവയെല്ലാം അതീതമായി തികച്ചും കർത്തവ്യനിരതരും ആലോചനാജ്ഞാനശീലരുമായ ഉത്തമപൌരസഞ്ചയംമാത്രമാണുണ്ടാവുക. അതിന്നുള്ള ആഹ്വാനം ചെവിക്കൊള്ളാനും അംഗീകരിക്കുവാനും സംഘർഷകലുഷിതമായ ഭാരതത്തിൽ, ഭാവിതലമുറയെയെങ്കിലും ആ നേർവഴിക്കു നയിക്കാനും നമ്മുടെ നേതാക്കന്മാരും ഭരണാധികാരികളും ജനപ്രതിനിധികളും തയ്യാറാകുമോ എന്നതാണ് അവസാനത്തെ ചോദ്യം. സന്നദ്ധരാവുമെങ്കിൽ ശ്രീ ശിവയോഗിയുടെ തത്വസിദ്ധാന്തങ്ങൾ വളരുന്ന തലമുറക്കു വിദ്യാലയങ്ങൾവഴി അവർ പഠിപ്പിക്കണം, പരിചയപ്പെടുത്തണം. ജനതതി അതുൾക്കൊള്ളണം എന്നുകൂടി ഇവിടെ പറഞ്ഞുകൊള്ളുന്നു.

പതിനേഴ്കൊല്ലങ്ങൾക്കുമുമ്പ് (1952) ശ്രീ ശിവയോഗിയുടെ ജന്മശതാബ്ദിസോവനീറിൽ 'എൻെറ അദ്ധ്യാത്മഗുരു' എന്ന ഒരു ലേഖനം ഞാൻ എഴുതുകയുണ്ടായി. അതിലെ ഏതാനും വരികൾകൂടി ഉദ്ധരിച്ചുകൊണ്ട് ഞാൻ ഇതു അവസാനിപ്പിക്കട്ടെ.

"സ്വാമികൾ കണ്ണൂര് യോഗശാലയിൽ 1912ൽ ആഗതനായപ്പോൾ അദ്ദേഹത്തിൻെറ പ്രസംഗം എന്നിൽ ഒരു നവചൈതന്യം ഉളവാക്കി. ആ ചൈതന്യം ഇന്നും എന്നിൽ

നിലനിന്നുവരുന്നു. അങ്ങിനെ ഞാൻ ഒരു യഥാർത്ഥ തത്വാന്വേഷിയായി രൂപാന്തരപ്പെട്ടു. മനസ്സിന്റെ മഹത്വം മനസ്സിലാക്കുവാനും മനഃസ്വസ്ഥതയിൽനിന്നു അവാച്യമായ ആനന്ദം ആസ്വദിക്കുവാനും എനിക്കു സാധിച്ചു. സമസ്തലോകത്തിന്റേയും സുഖത്തിനുവേണ്ടി മഹനീയസേവനംചെയ്ത ആ മഹാന്റെ മംഗളസ്മരണയുടെ മുമ്പിൽ സമർപ്പിക്കുന്ന ഈ സോവനീർ ആ യോഗിരാജന്റെ ആനന്ദസന്ദേശം ജനഹൃദയങ്ങളിൽ പകരുവാൻ സഹായകമായിത്തീരട്ടെ!''

എന്റെ അഭിവന്ദ്യനായ ലോകഗുരു ശ്രീ ബ്രഹ്മാനന്ദസ്വാമിശിവയോഗികളുടെ ഈ ജീവചരിത്രഗ്രന്ഥവും അതേ ഉദ്ദേശത്തോടും അനുസ്മരണയോടും ആദരാഞ്ജലികളോടുംകൂടിത്തന്നെയാണ് ബഹുജനസമക്ഷം ഞാൻ സമർപ്പിക്കുന്നതു്. ഏകദേശം അഞ്ചുപന്തീരാണ്ടോളമായി എന്നിൽ നിലനിൽക്കുന്ന ആ മഹനീയ സ്മരണകൾക്കു് ഒരിക്കൽകൂടി എന്റെ സാദരവും വിനീതവുമായ നമോവാകം



അനുബന്ധം (1)

# സിദ്ധാശ്രമം സംബന്ധിച്ച നിശ്ചയപത്രം

ശ്രീ ശിവയോഗിയും യോഗിനീമാതാവുംകൂടി എഴുതി വെച്ച നിശ്ചയപത്രത്തിലെ പ്രധാന ഭാഗങ്ങളാണ് താഴെ ചേർക്കുന്നത്. ആദ്യം ഈ സ്ഥാപനങ്ങൾക്കെല്ലാംകൂടി ഒരു ട്രസ്റ്റ് ഏർപ്പെടുത്തുകയുണ്ടായി. പക്ഷെ അതിൻെറ നടത്തിപ്പ് തൃപ്തികരമാവാത്തതിനാൽ ആ ട്രസ്റ്റാധാരം റദ്ദാക്കി ട്രസ്റ്റ് സ്വത്തുക്കൾ മടക്കിവാങ്ങുകയും പിന്നീട് താഴെ പറയുന്ന നിശ്ചയങ്ങൾ അംഗീകരിക്കുകയുമാണ് ചെയ്തത്. നിശ്ചയപത്രത്തിലെ 1-ാം വകുപ്പ് മേൽപ്പറഞ്ഞ ട്രസ്റ്റ് മടക്കിവാങ്ങിയതിനെപ്പററിയാണ്. മററു വകുപ്പുകൾ താഴെ ചേർക്കുന്നു.

2. നമ്മുടെ സിദ്ധാശ്രമത്തിന്നുകീഴായി കണ്ണൂർ മുതലായ പല സ്ഥലങ്ങളിലും ആനന്ദസമാജങ്ങൾ ഏർപ്പെടുത്തീട്ടുണ്ട്. ആ സമാജങ്ങൾ നടത്തുന്ന ആനന്ദയോഗശാലകളും സാമാനങ്ങളും പറമ്പുകളും 1-ാം നമ്പ്ര്കാരുടെ പേരിലുമാകുന്നു. അങ്ങിനെയാണെങ്കിലും ആ യോഗശാലകളും മററും അതാതു സമാജക്കാരുടെ കൈവശത്തിലും അധീനത്തിലുമാണ് ഇരുന്നുവരുന്നത്. ആവക സ്വത്തുക്കൾക്കുള്ള ഭരണാധികാരം സമാജം നടക്കുന്ന കാലത്തോളം അതാതു സമാജത്തിന്നുള്ളതാകുന്നു.

3. ആനന്ദമതത്തിന്നുവേണ്ടി നാം ഇരുവരുംകൂടി പാലക്കാട് താലൂക്ക് പുതിയങ്കംശംദേശത്ത് ആലത്തൂരിൽ സ്ഥാപിച്ചിട്ടുള്ളതും നാം ഇരുവരും ഇപ്പോൾ വിശ്രമിക്കുന്നതുമായ സിദ്ധാശ്രമത്തേയും നാം ഇരുവരുംകൂടി നമ്മുടെപേരിൽ ക്ര

ട്ടായും വെവ്വേറെയായും സമ്പാദിച്ചിട്ടുള്ള താഴെപട്ടികയിൽ പറയുന്ന ഭൂസ്വത്തുക്കളും 1-ാംനമ്പ്ര്ദാരാൽ ഉണ്ടാക്കപ്പെട്ട പുസ്തകങ്ങളുടെ പകപ്പവകാശവും ശിഷ്യന്മാർ നമ്മുടെ പേരിൽ എഴുതിവെച്ചിട്ടുള്ളതും വെക്കുന്നതും നമ്മുടെ വകയായി നമ്മുടെ അഭാവത്തിൽ കാണപ്പെടുന്നതുമായ മറ്റു സ്ഥാവരജംഗമസ്വത്തുക്കളും പൊതുജനനന്മയെ ഉദ്ദേശിച്ചിട്ടുള്ള ആനന്ദമതത്തിന്റെ പ്രചാരത്തിന്നും പ്രതിഷ്ഠക്കുംവേണ്ടി താഴെ പറയുന്ന നിശ്ചയങ്ങളേയും നടവടികളേയും അനുസരിച്ച ഈ നിശ്ചയപത്രത്തിൽ നാം ഇരുവരും ചേൎന്നു സമ്പൂൎണ്ണമനസ്സന്തോഷത്തോടുകൂടി ആനന്ദമതത്തിന്നുതന്നെ സമൎപ്പിച്ചിരിക്കുന്നു.

4 നിശ്ചയങ്ങൾ:—

(a) ആനന്ദമതത്തിലേക്കായി സമൎപ്പിച്ചിട്ടുള്ള സിദ്ധാശ്രമത്തിന്റേയും മറ്റു സ്വത്തുക്കളുടേയും (Possession, management, control) കയ്യശവും മാനേജ്മെണ്ടും അധികാരവും നമുക്ക രണ്ടാൾക്കും ഉള്ളതും നമ്മളിൽതന്നെ ഇരിക്കുന്നതും നമ്മളിൽതന്നെ നിൎത്തിവെച്ചിട്ടുള്ളതും [Reserved] Hindu Religious Endowment Act, ഹിന്തു റിലിജിയസ്സ് എൻഡൌമെൻറ് ആക്ട് ഇതിലേക്ക സംബന്ധിക്കേണമെന്നു ഉദ്ദേശിച്ചിട്ടില്ലാത്തതും ആകുന്നു.

(b) ഇപ്പോൾ ആനന്ദമതാദ്ധ്യക്ഷസ്ഥാനവും ആനന്ദമഹാസഭാ സ്ഥിരംപ്രസിഡണ്ടുസ്ഥാനവും 1-ാം നമ്പ്ര് ദാർ സ്വീകരിച്ചിരിക്കുന്നതും 2-ാം നമ്പ്ര്ദാരി മഹാസഭയുടെ വൈസ്പ്രസിഡണ്ടുമായിരിക്കുന്നതുമാകുന്നു.

(c) ഒന്നാം നമ്പ്ര്ദാരുടെ അഭാവത്തിൽ രണ്ടാംനമ്പ്ര്ദാരി മതാദ്ധ്യക്ഷസ്ഥാനവും മഹാസഭാപ്രസിഡണ്ടുസ്ഥാനവും സ്വീകരിക്കുന്നതുമാകുന്നു.

(d) നമ്മളിൽ ഒരാളുടെ അഭാവത്തിൽ ശേഷിക്കുന്ന ആൾക്ക തന്റെ പിൻവാഴ്ചക്കാരനായ മതാദ്ധ്യക്ഷനെ നിശ്ച

യിക്കുന്നതിന്നു പൂൎണ്ണാധികാരമുള്ളതാകുന്നു.

(e) മേൽപ്രകാരം നിശ്ചയിക്കപ്പെട്ട മതാദ്ധ്യക്ഷന്മാൎക്കു് അവരവരുടെ പിൻവാഴ്ചക്കാരനെ നിശ്ചയിക്കുന്നതിന്നു് അധികാരമുള്ളതാകുന്നു. മതാദ്ധ്യക്ഷൻെറ ആജ്ഞപ്രകാരം ആശ്രമകാൎയ്യങ്ങൾ നടത്തുന്നതിന്നു ഒരു സിക്രട്ടരിയെ നിയമിക്കുന്നതിന്നും പിരിക്കുന്നതിന്നും ഇപ്പോൾ നമ്മൾക്കും മേലാൽ പിൻവാഴ്ച മതാദ്ധ്യക്ഷന്മാൎക്കും അധികാരമുള്ളതാകുന്നു. എന്നാൽ സിക്രട്ടരിക്കു സിദ്ധാശ്രമത്തിലെ ആദായത്തിന്നനുസരിച്ചുമാത്രമെ മാസപ്പടി കൊടുപ്പാൻ പാടുള്ളു. ആ സിക്രട്ടരി സിദ്ധാശ്രമത്തിൻെറ കീഴിലുള്ള ഏതെങ്കിലും ഒരു സമാജത്തിലെ അംഗവുമായിരിക്കണം.

(f) പിൻവാഴ്ചക്കാരനെ നിശ്ചയിക്കാതെ ഒരു മതാദ്ധ്യക്ഷൻ സമാധി അടഞ്ഞാൽ ആനന്ദമഹാസഭാ പ്രതിനിധി സംഘം ഭൂരിപക്ഷാഭിപ്രായപ്രകാരം മതാദ്ധ്യക്ഷനെ നിശ്ചയിക്കേണ്ടതും ആറുമാസത്തിനകം സഭയിൽനിന്നു നിശ്ചയിക്കാത്തപക്ഷം ഗവൎമ്മേണ്ടിൽനിന്നു ഒരു പ്രൊസിഡിംഗ്സ്സിനാൽ മതാദ്ധ്യക്ഷനെ നിശ്ചയിച്ചു ഇതിൽ അടങ്ങിയ സംഗതികൾ നടത്തേണ്ടതും ആകുന്നു. അപ്രകാരം ഗവൎമ്മേണ്ടിൽനിന്നു ചെയ്യേണ്ടതാണെന്നു ഞങ്ങൾ ഇതിനാൽ ഉദ്ദേശിക്കയും ഇച്ഛിക്കയും അപേക്ഷിക്കയും ചെയ്യുന്നു. Intend, desire, and request.

(g) 2-ാം വകുപ്പിൽ കാണിച്ചിട്ടുള്ള പ്രകാരം നമ്മുടെ ആജ്ഞ അനുസരിച്ചു സിദ്ധാശ്രമത്തിന്നു കീഴായി ഏൎപ്പെടുത്തീട്ടുള്ള ആനന്ദസമാജങ്ങളുടേയും മേലാൽ ഉണ്ടാകുന്ന ആനന്ദസമാജങ്ങളുടേയും സമാജങ്ങൾ എല്ലാം ചേൎന്നുള്ള ആനന്ദമഹാസഭയുടേയും അധികാരാവകാശങ്ങളും ചുമതലകളും വ്യക്തപ്പെടുത്തി റൂൾസ്സ് പാസ്സാക്കിക്കൊടുത്തിട്ടുള്ളതും അതനു

സരിച്ച നടക്കേണ്ടതുമാകുന്നു.

(h) നമ്മൾ രണ്ടാളുടേയും അഭാവകാലത്തു പട്ടികയിൽ പറയുന്ന സിദ്ധാശ്രമസ്വത്തുക്കൾ പിൻവാഴ്ചയദ്ധ്യക്ഷൻ കൈവശംവെച്ച അവയുടെ ആദായത്തിൽനിന്നു ചുരുക്കി ചിലവുകഴിച്ച ബാക്കിയുള്ളതു പൊതുജീവിതനന്മക്കായി ഉദ്ദേശിച്ചിട്ടുള്ള ആനന്ദമതപ്രചാരത്തിനായി ഉപയോഗിക്കണം. സിദ്ധാശ്രമത്തെ സംരക്ഷിക്കണം. മോക്ഷപ്രദീപാദി സിദ്ധഗ്രന്ഥങ്ങൾ തീരുമ്പോൾ അച്ചടിപ്പിക്കേണം. പുസ്തകങ്ങളുടെ പകപ്പവകാശത്തെ വിൽക്കരുതു്. അങ്ങിനെചെയ്യേണ്ട ആവശ്യവുമില്ല. അവയുടെ പ്രസിദ്ധീകരണാധികാരികൾ മേൽ കാണിച്ച എല്ലാ ചിലവുകളും കടംകൂടാതെ കഴിപ്പാൻ കഴിയുന്നതും, കഴിക്കേണ്ടതും ഒഴിച്ചുകൂടാത്ത കർത്തവ്യമാകുന്നു. നാനാജാതിമതകുഷ്ഠരോഗാപസ്മാരബാധയാൽ പ്രസവിക്കാൻശക്തിയില്ലാതെ കുഴങ്ങുന്ന ലോകപ്രകൃതിയുടെ ഗർഭത്തിൽനിന്നു ആനന്ദമതശിശുവിനെ പുറത്തെക്കെടുത്തു സഞ്ചരിപ്പാൻ ശക്തികൊടുത്ത ഡോക്ടറായ 1-ാംനമ്പ്രദാതുടെ കൃതിയിൽ വല്ല അഭിപ്രായവും കുറക്കുകയോ കൂട്ടുകയോ ചെയ്തു അച്ചടിപ്പിക്കരുതു് എന്നു നിശ്ചയിച്ചിരിക്കുന്നു. ഐകമത്യത്തിനും പരമാനന്ദത്തിനും ആനന്ദമതത്തിൻ മീതെയോ, തൽസദൃശമായൊ ഇനി ഒരു മതം ഉണ്ടാവാനില്ല. ഉണ്ടാവേണ്ട ആവശ്യവുമില്ല.

(i) സംസാരബന്ധംവിട്ട ആനന്ദമതയോഗജ്ഞാനിയെമാത്രമെ മതാദ്ധ്യക്ഷനായി നിയമിക്കാവു. (മമതാപ്രവാഹംവഴിക്കു് അദ്ധ്യക്ഷസ്ഥാനം ഒലിച്ചുപോയി ദോഷച്ചുഴിയിൽപെടാതെ സൽപാത്രങ്ങളിൽതന്നെ സംക്രമിച്ച ആനന്ദമതം സർവ്വോപകാരപ്പെടുവാൻവേണ്ടി സംസാരബന്ധംവിട്ട ആനന്ദമഹായോഗജ്ഞാനിയെതന്നെ നിശ്ചയിക്കേണമെന്നു് നിർബ്ബന്ധിച്ചതാകുന്നു.)

(j) മതാദ്ധ്യക്ഷൻ സ്ഥാനാരോഹണം ചെയ്യുന്നതുവ

രെ സിദ്ധാശ്രമം സിക്രട്ടരി കാര്യങ്ങൾ നടത്തേണ്ടതാകുന്നു.

(k) സിദ്ധാശ്രമത്തിൻകീഴിൽ ഇപ്പോൾ ഉള്ള സമാജങ്ങൾക്കുള്ളതുപോലെ മേലാൽ ഉണ്ടാകുന്ന സമാജങ്ങൾക്കും അധികാരാവകാശങ്ങൾ ഉള്ളതാകുന്നു. അധികാരാവകാശങ്ങൾ എന്നുവെച്ചാൽ മുതലിനെ പിരിച്ചുകൊണ്ടുപോകുവാനൊ വ്യവഹാരംമൂലം ചിലവിനു കിട്ടുവാനൊ ഉള്ളവയല്ല. സ്വത്തുക്കളെ മതാദ്ധ്യക്ഷൻ ദുർവ്യയംചെയ്യുന്നതായാൽ രക്ഷപ്പെടുത്തുവാൻ വേണ്ടതു പ്രവൎത്തിപ്പാനുള്ള അവകാശങ്ങളാകുന്നു.

(l) സമാജങ്ങൾ ശരിയായി നടക്കാതിരുന്നാൽ റദ്ദാക്കുന്നതിനും സമാജാംഗങ്ങളിൽ കുററക്കാരായി കാണുന്നവരെ നീക്കംചെയ്യുന്നതിനും മതാദ്ധ്യക്ഷനും അധികാരമുള്ളതാകുന്നു.

(m) നമ്മുടെ പുനരുത്ഥാനരഹിതമായ ആനന്ദസമാധിയിൽ സംസ്കരിക്കുന്നതിനുള്ള സ്വാതന്ത്ര്യവും, അവകാശവും പിൻവാഴ്ചമതാദ്ധ്യക്ഷനും ശിഷ്യന്മാക്കും ഉള്ളതാകുന്നു.

5. മന്ദമതികൾക്കും മതിമാന്മാക്കും പഠിപ്പില്ലാത്തവക്കും സൎവ്വ സ്ത്രീപുരുഷന്മാക്കും ദുഃഖത്തിൽനിന്നു വേർപെട്ട ആനന്ദപദത്തെ (മുക്തിയെ) പ്രാപിക്കുവാനുള്ള ആനന്ദയോഗത്തോടുകൂടിയതാകുന്നു ആനന്ദമതം. മാത്രമല്ല, പൂൎവ്വാചാര്യന്മാരാൽ മതം മാററംചെയ്യപ്പെട്ടതുനിമിത്തം ഞാൻ ഹിന്ദു, ഞാൻ ബൌദ്ധൻ, ഞാൻ ക്രിസ്ത്യൻ, ഞാൻ മുഹമ്മദൻ, ഞാൻ സ്വദേശി, നീ വിദേശി എന്നും മററുമുള്ള മതദേശാദ്യഭിമാനമത്സരങ്ങളാൽ ഭിന്നിച്ചുകൊണ്ടിരിക്കുന്ന ജനസമുദായങ്ങളെ എല്ലാംഒരേ ആനന്ദമതദേശക്കാരാകുന്നു എന്നു തെളിയിച്ചുകൊടുത്തു ഐകമത്യത്തിൽ ഇരുത്തുവാനുള്ള അനിതരസാധാരണയുക്തികളും അഖണ്ഡനീയങ്ങളായ അഭിപ്രായങ്ങളും അത്ഭുതങ്ങളായ അനുഭവങ്ങളും അടങ്ങിയതുമാണ് ആനന്ദമതം.

പ്രസ്തുത മതത്തിൻെറ പ്രചാരംനിമിത്തം കേരളത്തിലെ ചില ഭാഗങ്ങൾ ഭാരതഖണ്ഡത്തിന്നെന്നല്ല സവ്വഭൂമണ്ഡലത്തിലും മതവിഷയത്തിൽ മാനിക്കേണ്ട മഹിമയോടുകൂടിയുംഇരിക്കുന്നു. അങ്ങിനെയുള്ള ആനന്ദമതം നിലനിന്നു ക്രമേണ ലോകത്തെ മുഴുവനും സമാധാനിപ്പിച്ചു അനേകകാലമായി നിലനിന്നുവരുന്ന മഹാഭയങ്കരമതയുദ്ധത്തെ ശമിപ്പിച്ചു ഐകമത്യസുഖത്തേയും ആത്മാനന്ദത്തേയും കൊടുക്കേണമെന്നുള്ള നമ്മുടെ ഉദ്ദേശം നിറവേററത്തക്കതാകകൊണ്ടു നമ്മാൽനിമ്മിക്കപ്പെട്ട സിദ്ധാശ്രമത്തേയും സ്വത്തുക്കളേയും ആക്കും നശിപ്പിക്കാൻ പാടുള്ളതല്ല. മതപ്രചാരവുംമററും ആശ്രമസ്വത്തുക്കളുടെ ആദായംകൊണ്ടുമാത്രമല്ലാതെ കടംവാങ്ങിയൊ, സ്വത്തുക്കളെ അന്യാധീനപ്പെടുത്തിയൊ നടത്തുവാൻപാടില്ലെന്നും ഇതിന്നു വിരോധമായിചെയ്താൽ സ്വത്തുക്കൾ ഉത്തരവാദിയല്ലെന്നും അങ്ങിനെയുള്ള ന്യായമല്ലാത്ത പ്രവൃത്തിയെ നിരോധിപ്പാനും നീതിന്യായക്കോടതിമൂലം നിവൃത്തിനേടുവാനും ശിഷ്യന്മാർക്കു പൊതുവായും പ്രത്യേകമായും അവകാശമുണ്ടെന്നും നാം നിയമിച്ചിരിക്കുന്നു. റൂൾസ്സ് അനുസരിച്ച് സിദ്ധാശ്രമത്തിൽ വെക്കുന്ന ആനന്ദമഹാസഭാ റജിസ്റ്ററിലും സമാജങ്ങളിലെ റജിസ്റ്ററിലും അതാതുകാലത്തു പേരുകാണുന്ന ആനന്ദമഹാസഭാംഗങ്ങളായ ശിഷ്യന്മാക്കമാത്രമാകുന്നു മേല്പറഞ്ഞ അവകാശമുള്ളതു്. നമ്മൾ രണ്ടാളുടേയും അഭാവത്തിന്നുശേഷം സിദ്ധാശ്രമത്തിലെ വരവുചിലവു കണക്കുകൾ കൊല്ലംതോറും പ്രതിനിധിസംഘത്തിൽ ആശ്രമം സിക്രട്ടരി കാണിച്ചുകൊടുക്കേണ്ടതാകുന്നു.

## ആനന്ദസമാജത്തിൻെറ ഉദ്ദേശങ്ങൾ

1. പഠിപ്പുള്ളവരും ഇല്ലാത്തവരുമായ സകല ജാതിമതസ്ഥന്മാരായ സവ്വസ്ത്രീപുരുഷന്മാക്കും കൃഷി, കച്ചവടം, ഉദ്യോഗം മുതലായ പ്രവൃത്തി എടുത്തും രാജയോഗത്തെ അഭ്യ

സിച്ചും അക്ഷയാനന്ദത്തെ(മുക്തിയെ) പ്രാപിക്കാമെന്നുള്ള അറിവിനെ നൽകുക.

2. യാഗവ്രതക്ഷേത്രതീർത്ഥസ്നാനവിഗ്രഹാരാധനാദികർമ്മങ്ങൾ ഇഹപരസുഖങ്ങളിൽനിന്നു തെററിച്ചു അജ്ഞാനദുഃഖങ്ങളിൽ പതിപ്പിക്കുന്നവയാകുന്നുവെന്നും അവ മുക്തിക്കുള്ള ആദിപടവാണെന്നു വിധിക്കുന്ന പ്രമാണങ്ങൾ കപടപ്രമാണങ്ങളാകുന്നുവെന്നും തെളിയിക്കുക.

3. യുക്തമല്ലാത്തതു വേദങ്ങളോ അവ ലോകപൂജ്യന്മാർ പറഞ്ഞതോ ആയാലും അംഗീകരിക്കത്തക്കതല്ലെന്നു തെളിയിക്കുക.

4. മതസംബന്ധമായ അനാവശ്യച്ചിലവുകളേയും ദുഃഖത്തേയും അകററുക.

5. കാശി, ചിദംബരം, രാമേശ്വരം മുതലായ ക്ഷേത്രങ്ങളും തീർത്ഥങ്ങളും പുറമേയല്ല, ഗാത്രക്ഷേത്രത്തിലാകുന്നു എന്നു പ്രമാണയുക്തി പുരസ്സരം തെളിയിക്കുക.

6. മർത്ത്യന്മാരാരും നമ്പൂതിരി, നായര്, ഈഴവൻ, പുലയൻ എന്നും മററും പറയുന്ന പല ജാതികളോ, ഹിന്തു, കൃസ്ത്യൻ, ഇസ്ലാം എന്നിങ്ങനെയുള്ള വിവിധമതക്കാരോ, സ്വദേശി, വിദേശി എന്നഭിമാനിക്കേണ്ട ഭിന്നദേശികളോ അല്ലെന്നും എല്ലാവരും ആനന്ദത്തെ ആഗ്രഹിക്കുന്നതുകൊണ്ടു ഒരേ ആനന്ദജാതിമതദേശക്കാരാണെന്നും അനുഭവപ്പെടുത്തി ഭിന്നിച്ചും ഛിദ്രിച്ചും കിടക്കുന്ന ജനസമുദായത്തെ ഏകീകരിച്ചു ഐകമത്യത്തിലും സഹോദരസ്നേഹത്തിലും പെരുമാറുവാൻ ഇടവരുത്തുക

7. സ്വാത്മപ്രതിപത്തിയിൽ ഉൾപ്പെട്ടഉപാകത്തക്കവിധം സജാതീയസ്നേഹംകൊണ്ടും പ്രത്യുപകാരപ്രശംസാദിലാഭകാംക്ഷകൊണ്ടും മനുഷ്യർ മനുഷ്യരുടെനേരെമാത്രം ദയാദാനാദിധർമ്മങ്ങളെ കാണിക്കുകയും സഹായിക്കയും സല്ക്കരി

ക്കയും ചെയ്യുന്ന സ്വാത്ഥതയെ വിട്ടു സമസ്തജീവികളും സുഖവും സ്വാതന്ത്ര്യവും അനുഭവിപ്പാൻ ആഗ്രഹവും അവകാശവും ഉള്ളവയാണെന്നുള്ള ബോധത്താൽ ഹിംസിക്കാതെ വിജാതീയങ്ങളായ ആട്ട, മാട്ട, കോഴി മുതലായ അനാഥപ്രാണികളെക്കൂടി പുല്ല്, വെള്ളം മുതലായ ആഹാരസാധനങ്ങളെക്കൊണ്ടു സല്ക്കരിച്ചു തൃപ്തിപ്പെടുത്തുന്നതാണ് വിശേഷമായ ധമ്മമെന്നറിഞ്ഞു അപ്രകാരം ആചരിച്ചു പരാത്ഥപരന്മാരാക്കക.

8. ഹിംസിക്കാതെ ഇരുന്നാലും മതി എന്നു ബോധപ്പെടുത്തി അഹിംസാതല്പരന്മാരാക്കക.

9. ഗുരുഭക്തി, പിതൃഭക്തി, പൌരുഷം, സത്യം, ശാന്തി മുതലായ സൽഗുണങ്ങളെ വദ്ധിപ്പിക്കക.

10. അക്ഷയാനന്ദം (മുക്തി) എന്നതു ആത്മസാക്ഷാൽക്കാരമാണെന്നും അതു ആത്മാവോടു മനസ്സിനെ ചേക്കുന്നതുകൊണ്ടുമാത്രമെ സാധിക്കയുള്ളു എന്നും അറിഞ്ഞു അതിന്നുള്ള ഏകമാർഗ്ഗമായ ആനന്ദമതമാഹാത്മ്യത്തേയും അഭ്യാസക്രമത്തേയും വെളിപ്പെടുത്തുക.

[ഇതു ശ്രീ ശിവയോഗികൾതന്നെ തയ്യാറാക്കി പ്രസിദ്ധപ്പെടുത്തിയതാണ്. നിശ്ചയപത്രത്തിൽ വസ്തുവഹകളുടെ പട്ടിക ചേത്തിട്ടുള്ളതു ഇവിടെ ചേക്കുന്നതിനാവശ്യമില്ലെന്നു കരുതുന്നു. സിദ്ധാശ്രമം ആദ്യം ആലത്തൂരിൽ വാന്നൂരിലായിരുന്നു. 1924 ലാണ് അതു ഇപ്പോഴത്തെ സ്ഥലത്തേക്കു മാററിയതു്.]

അനുബന്ധം (2)

# ആനന്ദാദർശ സാഹിത്യം

ശ്രീ ശിവയോഗികളുടെ എല്ലാഗ്രന്ഥങ്ങൾക്കും സവിശേഷമായ ഒരു പ്രത്യേകതയുണ്ട്. അവ പല കാലങ്ങളിലായി എഴുതിയവയാണെങ്കിലു എല്ലാററിലും അനുസ്യൂതമായി ഒരേആദർശതത്വസംഹിത ഊടും പാവുംപോലെ അന്തർഭവിച്ചിരിക്കുന്നു. ഒരേ വിഷയത്തെ–ഒരേലക്ഷ്യത്തെ–ഒരേആദർശത്തെ–മുൻനിർത്തിയുള്ള ആ കൃതികൾ പലവിധത്തിലാണ്. ചെറുതും വലുതും ഗദ്യത്തിലും പദ്യത്തിലും മിശ്രമായും അവ പ്രചരിക്കുന്നു. ഇംഗ്ലീഷിലും തമിഴിലും ഹിന്ദിയിലും അവയിൽ ചിലതു തർജ്ജമചെയ്യപ്പെട്ടിട്ടുണ്ട്. അവയാണ് "ആനന്ദാദർശസാഹിത്യത്തിൻെറ"അടിത്തറ. അവയാകട്ടെ 19–ാം നൂററാണ്ടിൻെറ ഒടുവിൽ (1893ൽ) ആരംഭിച്ചു 1928 വരെ നീണ്ടുകിടക്കുന്ന ഒരു കാലഘട്ടത്തെ പ്രതിനിധീകരിക്കുന്നുമുണ്ട്. അങ്ങിനെ ആനന്ദാദർശസാഹിത്യത്തിൻെറ ശിലാസ്ഥാപനം ഏതാണ്ട് മുക്കാൽനൂററാണ്ടുകൾക്കുമുമ്പാണ്. ആനന്ദാദർശഗ്രന്ഥങ്ങളേയും അവയിലെ തത്വസിദ്ധാന്തങ്ങളേയും മുൻനിർത്തി ഇന്നു ഏതാണ്ടൊരു സാഹിത്യശാഖതന്നെ വളർന്നുവന്നിട്ടുണ്ട് എന്നുള്ളതും പ്രസ്താവ്യമാണ്.

1948 ജൂണിൽ ഇതെഴുതുന്നയാൾതന്നെ ആനന്ദാദർശപ്രസ്ഥാനത്തിൻെറ മുഖപത്രമായി ആരംഭിച്ചതും ഇപ്പോഴും നടന്നുവരുന്നതുമായ "സാരഗ്രാഹി" മാസികക്കു ലേഖനങ്ങൾ കിട്ടുന്നതിന്നു ആദ്യകാലത്ത് വളരെ പ്രയാസമുണ്ടായിരുന്നു. ആനന്ദാദർശത്തെ സംബന്ധിച്ചു വേണ്ടതു പഠിച്ചു എഴുതാൻ കഴിവുള്ളവർ അന്നു വിരളമായിരുന്നു. പക്ഷെ ഇന്നു ആ സ്ഥി

തിക്ക് വലിയ മാററംവന്നിട്ടുണ്ട്. അതിന്നു സാരഗ്രാഹിയുടെ പ്രചാരവും കുറേയൊക്കെ സഹായിച്ചിട്ടുണ്ടെന്നു തീർച്ചയാണ്.

ശ്രീ ശിവയോഗി സിദ്ധഗ്രന്ഥങ്ങളുടെ പേരുകളും അവ എഴുതിയ കാലവും (കൊല്ലങ്ങൾ) താഴെ ചേർക്കുന്നു:—

| | | | |
|---|---|---|---|
| ആനന്ദവിമാനം | (1916) | ശിവയോഗ രഹസ്യം | (1893) |
| സിദ്ധാനുഭൂതി (കവിത) | (1903) | ആനന്ദഗാനം (കവിത) | (1923) |
| വിഗ്രഹാരാധനാ ഖണ്ഡനം | (1916) | ആനന്ദാദർശം | (1927) |
| (തമിഴിൽ) | (1953) | ആനന്ദാദർശാംശം | (1928) |
| ആനന്ദമതപരസ്യം | (1919) | (ഇംഗ്ലീഷിൽ) | (1935) |
| ആനന്ദകമ്മി (കവിത) | (1920) | (ഹിന്ദിയിൽ) | (1935) |
| ആനന്ദഗുരുഗീത (കവിത) | (1928) | മോക്ഷപ്രദീപം | (1905) |
| സ്ത്രീവിദ്യാപോഷിണി (കവിത) | (1899) | (ഹിന്ദിയിൽ) | (1929) |
| ആനന്ദകല്പദ്രുമം | (1905) | (തമിഴിൽ) | (1949) |
| രാജയോഗപരസ്യം | (1914) | (ഇംഗ്ലീഷിൽ) | (1950) |
| | | ആനന്ദസോപാനം | (1913) |
| | | ആനന്ദസൂത്രം | (1910) |
| | | (തമിഴിൽ) | (1935) |
| | | (ഇംഗ്ലീഷിൽ) | (1951) |

1952ൽ പ്രസിദ്ധീകരിച്ച ശ്രീ ശിവയോഗി ജന്മശതാബ്ദി സോവനീറിന്നും പിന്നീട് ആനന്ദമഹാസഭാവാർഷികങ്ങൾ സംബന്ധിച്ച പല സോവനീറുകൾക്കും ആനന്ദാദർശപരമായ ലേഖനങ്ങൾ കിട്ടാൻ വലിയ പ്രയാസമുണ്ടായിട്ടില്ല. മെ: ഉള്ളാട്ടിൽ ഗോവിന്ദൻകുട്ടിനായർ, കവികേസരി പി. വി. കൃഷ്ണവാരിയർ, കെ. ടി. കുഞ്ഞിക്കമ്മാരൻനമ്പ്യാർ, (എക്സ് എം. പി.) വി. കെ. കെ. ഗുരുക്കൾ, കെ. സി. എൻ. വാഴുന്നവർ, എം. ഡി. കുറുപ്പ്, വി. കെ. മാധവിയമ്മ

മുതലായി നിരവധി മാന്യവ്യക്തികൾ അങ്ങിനെ എഴുതുന്ന വരിലുൾപ്പെടുന്നു. [ഇവരിൽ ചിലരെല്ലാം ഇപ്പോൾ അന്തരിച്ചു പോയിട്ടുണ്ടു.] ചില്ലറ അഭിപ്രായവ്യത്യാസമുണ്ടെന്നു ചില പ്പോൾ തോന്നിയാലും ശ്രീ. എം. സി. ജോസഫും ആനന്ദാദ ർശത്തെ ആദരിക്കുന്ന ലേഖനങ്ങൾ പലപ്പോഴുംഎഴുതാറുണ്ട്. വളരുന്ന എഴുത്തുകാരിലും ആനന്ദാദർശപരമായി എഴുതാൻ കഴിവുള്ളവർ വദ്ധിച്ചുവരുന്നു.

ശ്രീ ശിവയോഗിയുടെ അടിസ്ഥാനപരമായ ഗ്രന്ഥ ങ്ങൾക്കു പുറമെ ശ്രീ കെ. ജി നായരുടെ "ആദർശമുരളി," വി. കെ. മാധവിയമ്മയുടെ "തത്വബോധം", ആർ. രാമൻപി ള്ളയുടെ "ആരാമമഞ്ജരി" മുതലായ പല കൃതികളും കവിതില കൻ പണ്ഡിററ് കറപ്പൻെറ "സമാധിഗാനം" എന്ന ലഘുക വിതയും ഇതെഴുതുന്ന ആളുടെ "ആദർശോപഹാര"മെന്ന ലേ ഖനസമാഹാരവും ഈ ഇനത്തിൽ പെടുത്താവുന്നതായിട്ടുണ്ട്. ശ്രീ വാഗ്ഭടാനന്ദൻഗുരുക്കളുടെ "ശിവയോഗി വിലാസം" മാസിക ആനന്ദാദശ്പ്രസ്ഥാനത്തിന്നു വലിയൊരു മുതൽക്കു ട്ടായിരുന്നു. അടുത്ത ചില കൊല്ലങ്ങളായി ആനന്ദാദർശപര മായ ലഘുലേഖകളും അനേകം പ്രചരിപ്പിച്ചുവരുന്നുണ്ടെന്നതു പ്രസ്താവ്യമാണ്. ഇതിന്നുപുറമെ ആനന്ദാദർശസിദ്ധാന്തങ്ങ ളെ പരോക്ഷമായി പിന്താങ്ങുകയും അനുകൂലിക്കുകയും ചെയ്യു ന്ന ലേഖനങ്ങൾ വിവിധ പ്രസിദ്ധീകരണങ്ങളിൽ പ്രത്യക്ഷ പ്പെടാറുണ്ട്. ഇതിൻെറയെല്ലാം ഫലമായിട്ടുകൂടിയാവണം ആനന്ദാദർശ പ്രസ്ഥാനത്തോടുള്ള യാഥാസ്ഥിതിക എതിപ്പ് ഇപ്പോൾ എവിടെയും പ്രത്യക്ഷപ്പെടുന്നില്ല. നമ്മുടെ യുവസാ ഹിത്യകാരന്മാർ ആനന്ദാദർശതത്വസിദ്ധാന്തങ്ങൾ കൂടുതൽ മനസ്സിലാക്കി പുരോഗമനാത്മകമായ സാഹിത്യരചനയ്ക്കു സ ന്നദ്ധരാവണമെന്നുകൂടി അവരോടഭ്യർത്ഥിച്ചുകൊള്ളട്ടെ.



## ഗ്രന്ഥകർത്താവിനെപ്പററി:—

ശ്രീ ബ്രഹ്മാനന്ദസ്വാമിശിവയോഗികളുടെ ജീവചരിത്ര ഗ്രന്ഥകർത്താവായ ശ്രീ. എ. കെ. നായർ യശശ്ശരീരനാണ്. വളരുന്ന തലമുറക്ക് അദ്ദേഹത്തെപ്പററി അറിവാൻ ഇനി മാർഗ്ഗമില്ല. അതിനാൽ ഈഗ്രന്ഥകർത്താവിനെ സംബന്ധിച്ച ചെറിയൊരു വിവരണം അസ്ഥാനത്താവുകയില്ലല്ലൊ. കണ്ണൂരിന്നടുത്ത അഴീക്കോട്ട് ഒരു പഴയ കുടുംബത്തിൽ 1890 സപ്തംബർ മാസം (1065 കന്നി അനിഴം നക്ഷത്രത്തിൽ) അദ്ദേഹം ഭൂജാതനായി. അമ്മ വളരെ ചെറുപ്പത്തിൽതന്നെ മരിച്ചു. അവരുടെ പേർ ചെറിയ എന്നും അച്ഛൻെറ പേർ രാമൻനായർ എന്നുമായിരുന്നു. അച്ഛനും അധികം താമസിയാതെ നിര്യാതനായി. പിന്നീട്ട അമ്മാമൻെറ സംരക്ഷണയിലാണ് വളന്നത്. പതിനാറു പതിനേഴ വയസ്സ് പ്രായമായപ്പോൾ സ്വന്തമായി ജീവിതമാർഗ്ഗം ആരാഞ്ഞുതുടങ്ങി. സാമ്പത്തികമായി ഒട്ടുംതന്നെ കെട്ടുറപ്പില്ലാതിരുന്ന കുടുംബത്തിൻെറ സംരക്ഷണവുംകൂടി അദ്ദേഹം ഏറെറടുക്കേണ്ടിവന്നു. അന്നുതന്നെ തത്വാന്വേഷകനുംകൂടിയായിരുന്ന ആ യുവാവ് ഒടുവിൽ ആനന്ദാദർശപ്രസ്ഥാനത്തിലേക്ക് എത്തിച്ചേർന്നു.

അദ്ദേഹം ഒരു വ്യവസായപ്രമുഖൻെറയും പൊതുകാര്യപ്രസക്തൻെറയും നിലയിൽ വളന്നുവന്നതു ഒരേ അവസരത്തിലായിരുന്നു. 1920ൽ അദ്ദേഹവും മററു ചിലരുംകൂടി ആരംഭിച്ച ചെറിയ കൈത്തറി ഫാക്ടറിയാണ് ഇന്നു് അമേരിക്കയിലേക്കുപോലും വസ്തുങ്ങൾ കയററിഅയക്കുന്ന "രാജരാജേശ്വരി വീവിങ്ങ് മിൽസായി" പ്രസിദ്ധിനേടിയതു്.

ആരംഭത്തിലുണ്ടായിരുന്ന പാർട്ടണർമാർ പിന്നീട്ട അവരുടെ ഷെയർവാങ്ങി പിരിഞ്ഞു. ക്രമത്തിൽ പ്രസ്തുത ഫാക്ടറി വളർന്നുവന്നു. അതോടനുബന്ധിച്ച് രവികൃഷ്ണാ വീവിങ്ങ് മിൽസ്, ഉഷാ ടെക്സ്റ്റയിൽ മിൽസ് മുതലായി യന്ത്രത്തറികൾഉപയോഗിക്കുന്ന നെയ്ത്തുമില്ലുകളുംസ്ഥാപിച്ചു അവയും വളർന്നുവന്നു. അങ്ങിനെ അദ്ദേഹം സ്വപരിശ്രമത്താൽ സാമ്പത്തികരംഗത്തും വിജയംനേടി. കണ്ണൂരിൽനിന്നു പ്രസിദ്ധപ്പെടുത്തുന്ന ദേശമിത്രം വാരികയുടേയും സുദർശനം ദിനപത്രത്തിന്റേയും മാനേജ്മെൻറ് വഹിക്കുന്ന ദേശമിത്രം പ്രിൻറിങ്ങ് ആൻറ് പബ്ലിഷിങ്ങ് കമ്പനി അദ്ദേഹത്തിൻെറ മറെറാരു വിജയസ്തംഭമാണ്.

അഴീക്കോട്ട് തൻെറ സ്വന്തം ഗ്രാമത്തിൽ ഒരു സൊസൈററി രൂപീകരിച്ച് പ്രശസ്തമായ നിലയിൽ നടന്നുവരുന്ന 'അഴീക്കോട് ഹൈസ്കൂൾ' സ്ഥാപിച്ചതും അവിടത്തന്നെ ഹെൽത്ത് സെൻററിന്നു 15000ക. സംഭാവന നൽകിയതും മററു പല സംഭാവനകളുടേയും സേവനങ്ങളുടേയും കൂട്ടത്തിൽ എടുത്തുപറയത്തക്കതാണ്. അദ്ദേഹം ദീർഘകാലം തുടച്ച്യായി അഴീക്കോട് പഞ്ചായത്തു ബോർഡ് പ്രസിഡണ്ടായിരുന്നു. പല വ്യവസായസ്ഥാപനങ്ങളുടേയും ഡയരക്ടരായും കയർബോർഡ് മെമ്പറായും സാഹിത്യപരിഷത്തിൽ ആജീവനാംഗമായുംമററുംസേവനമനുഷ്ഠിച്ചിട്ടുണ്ട്. അഴീക്കോട്ട് 40–45കൊല്ലംമുമ്പ് മിശ്രഭോജനം സംഘടിപ്പിച്ചതിലുംഅദ്ദേഹത്തിന്നുപ്രധാന പങ്കുണ്ടായിരുന്നു. ആനന്ദാദർശത്തിൻെറ മുഖപത്രമായ 'സാരഗ്രാഹി'മാസിക ആരംഭിച്ചതും തൻെറ മരണംവരെ താൻതന്നെ ശ്രദ്ധയോടുകൂടി ചുമതല വഹിച്ചതും പരേതൻെറ ആദർശപരതക്ക് മറെറാരു ഉദാഹരണമാണ്.

ആനന്ദാദർശവുമായിട്ടുള്ള തൻെറ ബന്ധത്തെപ്പററി "ആദർശോപഹാര"ത്തിൻെറ മുഖവുരയിൽ അദ്ദേഹം പറ

യുന്നു:—

"ഞാൻ ഒരു സാഹിത്യകാരനല്ലാതിരുന്നിട്ടും ആനന്ദാദർശവുമായുള്ള ബന്ധംനിമിത്തം ആനന്ദാദർശമഹാസമ്മേളനങ്ങളിൽ പലതിലും ഞാൻ അദ്ധ്യക്ഷനോ ഉൽഘാടകനോ ആകേണ്ടിവന്നു. ആനന്ദാദർശപരമായ ലേഖനങ്ങൾ എഴുതേണ്ടിവന്നു. സാരഗ്രാഹിയുടെ മേൽനോട്ടവും ചുമതലയും പ്രധാനമായും എന്നിൽതന്നെ നിക്ഷിപ്തമായിരുന്നു. ഈവക സാഹചര്യങ്ങളെല്ലാംകൂടി എന്നെ ഒരു എഴുത്തുകാരനും പ്രാസംഗികനുമാകാൻ നിർബ്ബന്ധിതനാക്കി."

നായർസർവ്വീസ്സ് സൊസൈററി പ്രസിദ്ധപ്പെടുത്തിയ 1964 ലെ "സുവർണ്ണജൂബിലിഗ്രന്ഥത്തിൽ" ഇങ്ങിനെ പറയുന്നു:—

"പ്രാതികൂല്യങ്ങളോടു മല്ലടിച്ചുകൊണ്ടു വ്യവസായരംഗത്തു വിജയംനേടിയ ഒരു വ്യക്തിയാണ് ശ്രീ. എ. കെ. നായർ. വളരെ എളിയ പരിത.സ്ഥിതിയിൽനിന്നു സ്വപ്രയത്നത്താൽ അദ്ദേഹം ഉന്നതിനേടി. പാശ്ചാത്യവിദ്യാഭ്യാസം ഒന്നും നേടാൻ കഴിഞ്ഞിട്ടില്ലെങ്കിലും ലോകപരിചയസമ്പന്നനും ഒരു സ്വതന്ത്രചിന്തകനും പൊതുകാര്യപ്രസക്തനും ഉദാരമതിയുമെന്നനിലയിൽ അദ്ദേഹം പ്രശസ്തിയാർജ്ജിച്ചിട്ടുണ്ട്. ഏതു നല്ല കാര്യങ്ങൾക്കും ജാതിമതഭേദംകൂടാതെ കൈയയച്ചു സംഭാവനചെയ്യുന്ന ആളാണ് ശ്രീ. എ. കെ. നായർ. ഗണ്യമായ ഒരു തുക ആനന്ദാദർശപ്രചരണാർത്ഥം ചിലവഴിച്ചുകൊണ്ടു ആ ആദർശമനുസരിച്ചു ജീവിതംനയിക്കുന്ന ഒരാളുമാണദ്ദേഹം."

പ്രായാധിക്യസഹജമായ ചില്ലറ ശാരീരികാസ്വാസ്ഥ്യമുണ്ടായിരുന്നെങ്കിലും തൻെറ ആത്മവിശ്വാസത്തിന്നും ധൈര്യത്തിനും അനീതികളോടുള്ള എതൃപ്പിന്നും ഒരിക്കലും ക്ഷീണം ബാധിച്ചിരുന്നില്ല. 1967–68ൽ നാട്ടിലുണ്ടായിരുന്ന അക്രമങ്ങളെ നേരിടാൻ കണ്ണൂരിൽ ഏർപ്പെടുത്തിയ ജനകീയരക്ഷാസ

മിതിയുടെ പ്രസിഡണ്ടു് അദ്ദേഹമായിരുന്നു. സജീവരാഷ്ട്രീയരംഗത്തിലിറങ്ങിയിരുന്നില്ലെങ്കിലും അദ്ദേഹം ഒരു ഉറച്ച ജനാധിപത്യവാദിയും കോൺഗ്രസ്സുകാരനുമായിരുന്നു. ശ്രീ. പി. വി. ബാലകൃഷ്ണൻനായർ, ശ്രീ. പി. വി. രവീന്ദ്രൻനായർ എന്നീ രണ്ടു പുത്രന്മാരും മൂന്നു പുത്രിമാരും അദ്ദേഹത്തിനുണ്ടു്. അവരെല്ലാം നല്ല സ്ഥിതിയിൽ കഴിയുന്നു. തന്റെ ഭാര്യ ശ്രീ മാധവിഅമ്മ ഏകദേശം പതിനാലു കൊല്ലങ്ങൾക്കുമുമ്പു് അന്തരിച്ചു. ശാരീരികമായും മാനസികമായും സാമ്പത്തികമായും വലിയ അലട്ടുകളൊന്നുംകൂടാതെ ഏതാണ്ടു 80 വയസ്സുവരെഭാഗ്യവാനായി ജീവിച്ച അദ്ദേഹം പിൻഗാമികളെ ചുമതലകളെല്ലാം ഏല്പിച്ചു് 1969 നവമ്പർ 14-ാംനു നിര്യാതനായി. അദ്ദേഹത്തിന്റെ സേവനങ്ങളേയും ആദർശനിഷ്ഠയേയും അനുസ്മരിച്ചുകൊണ്ടു ആ കാലടിപ്പാടുകളെ പിന്തുടരുവാൻ നമുക്കു പരിശ്രമിക്കുക. [പി. വി. കെ.]

## തെററും—തിരുത്തും

**39ാം പേജിൽ:—സംസ്കൃതാഭിജ്ഞന്മാർ എന്നതു് സംസ്കൃതാനഭിജ്ഞന്മാർ എന്നും,**

**80ാം പേജിൽ സ്വരൂപനോ എന്നതു് സരൂപനോ എന്നും,**

**98ൽ മനസ്സിന്നു് ഈശ്വരാനുഗ്രഹശക്തിയോ എന്നതു് നിഗ്രഹാനുഗ്രഹ ശക്തിയോ എന്നും.**

**113ൽ ആനന്ദമതമാണു് എന്നതു ആനന്ദമാണു് എന്നും,**

**160ൽ എത്ര മഹാത്മാക്കളും എന്നതു് എത്ര മഹത്തുക്കളും എന്നും,**

**172ൽ അഗഹേനന്ദ എന്നതു് അഗേഹാനന്ദ എന്നും,**

**179ൽ തനിക്കാരു എന്നതു് തനിക്കൊരു എന്നും**

**പേജ് xiiൽ ഒക്ടോബറിൽ എന്നതു് സെപ്റ്റംബറിൽ എന്നും ഒക്ടോബർ 12 എന്നതു് സെപ്റ്റംബർ 14 എന്നും തിരുത്തി വായിക്കേണ്ടതാണു്.**